# ശൈഖുനാ
## കൈപറ്റ



# സ്മരണിക



കൈപറ്റ
സീനത്തുത്ത്വലബാ പ്രസിദ്ധീകരണം

# ശൈഖുനാ കൈപ്പററ
# ബീരാൻകുട്ടി മുസ്‌ലിയാർ സ്മരണിക



പ്രസാധനം:

സീനതുത്ത്വലബ: വിദ്യാർത്ഥി സമാജം
ഹിദായതുത്ത്വലബ ദർസ്
കൈപ്പററ ജുമുഅ: മസ്ജിദ്
P. O. മററത്തൂർ-676 528.
മലപ്പുറം, കേരള.

അച്ചടി:

ഇഖ്‌വാൻ പ്രിൻേറഴ്സ്, ഒതുക്കങ്ങൽ.

# ഇതളുകൾ വിടരുമ്പോൾ

പേജ്

പേജ്

പേജ്

# ആമുഖമായി രണ്ട് വാക്ക്

ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ നീണ്ട ഏഴ് ദശാബ്ദക്കാലം ആത്മീയ നേതൃത്വംകൊണ്ട് മുസ്‌ലിം സമുദായത്തെ ധന്യമാക്കുകയും ദീനീ വിജ്ഞാന രംഗത്ത് ഒരു ധ്രുവ നക്ഷത്രം കണക്കെ വെട്ടിത്തിളങ്ങുകയും ചെയ്ത ശേഷം ഇക്കഴിഞ്ഞ ഫെബ്രുവരി 5ന് മത വിജ്ഞാന മേഖലയെയാകമാനം ദുഃഖ സാഗരത്തിലാഴ്ത്തിക്കൊണ്ട് ഇഹലോകവാസം വെടിഞ്ഞു. ആ മഹാ പുരുഷന്റെ ജീവിത ചരിത്രത്തിലെ ഏതാനും ഏടുകൾ മാത്രമാണ് ഈ കൊച്ചു കൃതിയിൽ.

പ്രഗത്ഭമതിയായ ബഹുഭാഷാ പണ്ഡിതൻ, സർവാദരണീയനായ സൂഫീവര്യൻ, പ്രതിഭാശാലിയായ ഗ്രന്ഥ കർത്താവ്, സുസമ്മതനായ കർമ്മ ശാസ്ത്ര പടു തുടങ്ങി ബഹുമുഖങ്ങളായ വ്യക്തിത്വങ്ങളുടെ സംഗമകേന്ദ്രമായിരുന്ന ശൈഖുനായെ ഇത്തരം ഒരു ഗ്രന്ഥത്തിൽകൂടി വരച്ച് കാണിക്കുകയെന്നത് സുസാദ്ധ്യമല്ല. ഇത്തരം ഒരു കൃതിയിൽ ഒതുക്കത്തക്കതല്ല ആ മഹാ വ്യക്തിത്വം. ശൈഖുനായുടെ നിസ്തുലവ്യക്തിത്വം അക്ഷരാർത്ഥത്തിൽ അനാവരണം ചെയ്യുന്ന ഒരു സ്മാരക ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം ശ്രമകരമായ സാഹസമാണെന്ന് ഞങ്ങൾക്കറിയാം. അത്കൊണ്ട്തന്നെ ഈ ലഘു സ്മരണിക ആ അനശ്വര വ്യക്തിത്വത്തിന്റെ സമ്പൂർണ്ണ ചരിത്രം ഉൾക്കൊള്ളുന്നു എന്ന് ധ്വനിപ്പിക്കുന്ന രീതിയിലുള്ള തീർത്തും പൊള്ളയായ അവകാശ വാദങ്ങൾക്കൊന്നുംതന്നെ ഞങ്ങൾ മുതിരുന്നില്ല. ആ മഹാ വ്യക്തിത്വത്തോട് പൂർണ്ണമായും നീതി പുലർത്തുന്ന ഒരു സ്മരണിക പുറത്തിറക്കുകയെന്നത് ഞങ്ങളുടെ കഴിവിന്റെ മേഖലക്കപ്പുറമാണെന്ന് ഞങ്ങൾ ആദ്യമേ തുറന്ന് സമ്മതിക്കുന്നു. എന്നിരുന്നാലും ശൈഖുനായെ അടുത്തറിഞ്ഞവർ ആ വ്യക്തി മഹാത്മ്യത്തെക്കുറിച്ച് കുത്തിക്കുറിച്ച് തന്ന ഏതാനും അദ്ധ്യായങ്ങൾ ഞങ്ങൾ വിജ്ഞാനദാഹികളും ചരിത്രോൽസുകരുമായ വായനക്കാർക്ക് മുന്നിൽ സമർപ്പിക്കുകയാണ്. ആ മഹാ പുരുഷന്റെ ഒരു മുഖപരിചയം ലഭിക്കാനെങ്കിലും ഈ കൃതി ഉപകരിച്ചെങ്കിൽ ഞങ്ങൾ കൃതാർത്ഥരായി.

ദുൻയവീ ഉലമാക്കളും പണ്ഡിത വേഷധാരികളും അനുദിനം വർദ്ധിച്ച് വരുന്ന ഈ യുഗത്തിൽ ശൈഖുനായെപ്പോലുള്ള ആത്മാ

ത്ഥതയുടെയും നിഷ്കളങ്കതയുടെയും നിറകുടമായിരുന്ന ഒരു യഥാർത്ഥ ഉഖ്റവീ പണ്ഡിതന്റെ നിര്യാണം സമുദായത്തിനാക മാനം കനത്ത ആഘാതമാണ് ഏൽപിച്ചിരിക്കുന്നത്. ഞങ്ങളുടെ ജീവന്റെ ജീവനും മാർഗ്ഗദർശകനുമായിരുന്ന ശൈഖുനായുടേതായി ഞങ്ങൾക്കിനി ബാക്കിയുള്ളത് അയവിറക്കാൻ ചില ഓർമ്മകൾ മാത്രമാണ്. പൊലിഞ്ഞുപോയ ആ അമരജ്യോതി നമ്മുടെ സ്മൃതിപഥങ്ങളിൽ ഒരു ബന്ധൂര ദീപമായി കർമ്മ പഥങ്ങളിൽ നിത്യാവേശമായി വേകിക്കുമെന്ന് ഞങ്ങൾക്കുറപ്പുണ്ട്.

ശിഷ്യസമ്പത്തിൽ ശൈഖുനായെ കവച്ച്‌വെക്കാൻ ഈ കൊച്ചു കേരളത്തിൽ മററാരെങ്കിലുമുണ്ടോ എന്ന് സംശയമാണ്. പ്രചോദനാത്മകമായ ജീവിത ഗാഥയായിരുന്നു ആ മഹാന്റേത്. ചരിത്രത്തിലെ അപൂർവ്വ പ്രതിഭാസമായിരുന്നു ആ നാമം. വർണ്ണനാതീതമായ മഹത്വത്തിന്റെ മങ്ങാത്ത പ്രതിഭയായിരുന്നു ആ അനശ്വര ജ്യോതിസ്സ്.

ശൈഖുനായുടെ തനതായ ജീവചരിത്രം സൂക്ഷിക്കപ്പെട്ടിട്ടുള്ള ഓർമകളുടെ അറകൾ തുറക്കാൻ ഞങ്ങൾ പരമാവധി ശ്രമം നടത്തിയിട്ടുണ്ട്. ഇവ്വിഷയകമായി ശൈഖുനായുടെ ശിഷ്യഗണങ്ങളും ഗുണകാംക്ഷികളുമായ നിരവധി പേരുമായി ഞങ്ങൾ സമ്പർക്കം പുലർത്തുകയുണ്ടായി. ഇവരിൽ ബഹുഭൂരിപക്ഷവും ഞങ്ങളോട് സർവാത്മനാ സഹകരിച്ചിട്ടുണ്ടെന്ന ചാരിതാർത്ഥ്യകരമായ വസ്തുത ഞങ്ങൾ ഇത്തരുണത്തിൽ കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നു.

ഈ സ്മാരക ഗ്രന്ഥം കയ്യിലണയുന്ന ഏതൊരാൾക്കും പ്രകടമായ ഒരു പുതുമ ഇതിൽ ദർശിക്കാൻ സാധിക്കും. കേരളത്തിലെ രണ്ട് പ്രബല മത സംഘടനകളായ സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടേയും കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമായുടേയും പ്രമുഖ വാക്താക്കളെ ഇതിൽ ഒന്നിച്ചണിനിരത്താൻ ഞങ്ങൾക്ക് സാധിച്ചു എന്നതാണത്. ഒരുപക്ഷെ നമ്മുടെ കേരളക്കരെ ഇന്ന്‌വരെ ദർശിച്ചിരിക്കാനിടയില്ലാത്ത ഇത്തരത്തിലുള്ളൊരു അപൂർവ്വ സംഗമത്തിന്ന് കളമൊരുക്കിയത് ഏതെങ്കിലുമൊരു പ്രത്യേക സംഘടനയുടെ ലേബലിൽ ഒരിക്കലും അറിയപ്പെടാത്ത ശൈഖുനായുടെ അനുപമ വ്യക്തിത്വം ഒന്ന് മാത്രമാണെന്ന യാഥാർത്ഥ്യം ഞങ്ങൾ വിസ്മരിക്കുന്നില്ല. ഇതോർക്കുമ്പോൾ ഞങ്ങളുടെ അന്തരംഗം അഭിമാനപൂരിതമാവുകയാണ്.

ഈ ആമുഖത്തിൽ, കൂട്ടത്തിൽ, ചിലരോടുള്ള കടപ്പാടുകൾ കൂടി പ്രകടിപ്പിക്കുകയാണ്. കറകളഞ്ഞ ഹൃദയത്തോടും കാലിയായ കീശയോടുംകൂടി ഈ സ്മരണികാ സംരംഭവുമായി ഞങ്ങൾ ഇറങ്ങിത്തിരിച്ചപ്പോൾ തന്നെ ഞങ്ങൾക്ക് വിലയേറിയ ഉപദേശനിർദ്ദേശങ്ങൾ നല്കി അനുഗ്രഹിച്ച പണ്ഡിതശിരോമണികളോടും പൗരപ്രമുഖരോടും നന്ദി രേഖപ്പെടുത്തുവാൻ ഞങ്ങൾക്ക് വാക്കുകളില്ല. ജോലിത്തിരക്കിനിടയിലും സന്ദേശങ്ങളും അമൂല്യസൃഷ്ടികളും നല്കി ഈ മഹൽ ഗ്രന്ഥത്തെ സംപുഷ്ടമാക്കിയ ഉന്നത വ്യക്തികളോടുള്ള കടപ്പാട് പ്രകടിപ്പിക്കാൻ ഞങ്ങളുടെ തൂലിക അശക്തമാണ്. പലരുടെയും അമൂല്യ രചനകൾ ഞങ്ങളുടെ കയ്യിലണയുവാനുള്ള കാലദൈർഘ്യം മൂലം അർഹിക്കുന്ന സ്ഥാനം ലഭിക്കാതെ പോയി ചിലത് ഒഴിവാക്കേണ്ടതായും വന്നു. അവരോട് ക്ഷമ ചോദിക്കാനും ഈ അവസരം ഉപയോഗപ്പെടുത്തട്ടെ.

കടപ്പാടുകളെക്കുറിച്ച് പറയുമ്പോൾ വിശാലമനസ്കരും ദീനസ്നേഹികളുമായ ചില വ്യക്തികളെ പ്രത്യേകം പരാമർശിക്കാതെ വയ്യ. ഏതൊരു സംരംഭത്തിന്റെയും വിജയ മാർഗ്ഗത്തിൽ വിഘാതം സൃഷ്ടിക്കാറുള്ള സാമ്പത്തിക പ്രതിസന്ധിയുടെ നീരാളിപ്പിടുത്തത്തിൽനിന്ന് ഞങ്ങൾക്ക് മോചനം നൽകിയ സൗദിഅറേബ്യയിലുള്ള ബഹുമാന്യരായ സുഹൃത്തുക്കളോട് ഞങ്ങൾക്ക് സീമാതീതമായ കടപ്പാടാണുള്ളത്. അവരുടെ ഈ ഉദാര മനസ്കത മറ്റുള്ളവർക്കൊരു ഉദാത്ത മാതൃകയായി ഭവിക്കട്ടെ എന്ന് അഭിലഷിക്കുന്നതോടൊപ്പം അവർ ചെയ്ത ഈ മഹാൻ സേവനത്തിന് സർവ്വശക്തൻ തക്ക പ്രതിഫലം നൽകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഈ സ്മരണിക സംരംഭവുമായി ബന്ധപ്പെട്ട് വിവിധ തുറകളിലായി ഞങ്ങൾക്ക് കടപ്പാടുള്ളവർ ഇനിയുമുണ്ട്. ഇവരിൽ സാമൂഹ്യ പ്രവർത്തനത്തിന്റെയും അദ്ധ്യാപക വൃത്തിയുടെയും തിരക്കിന്നിടയിലും ഈ സ്മരണികയുടെ ചിതറിക്കിടന്നിരുന്ന മുത്തുകൾ കോർത്തിണക്കി ഇതിന്റെ എഡിറ്റിംഗ് കൃത്യമായും ഭംഗിയായും നിർവ്വഹിച്ച തന്ന പത്രാധിപ സമിതിയോട് ഞങ്ങൾ അങ്ങേയററം കടപ്പെട്ടിരിക്കുന്നു. ഒരു പ്രസിദ്ധീകരണത്തെ സംബന്ധിച്ചിടത്തോളം ഏററവും ശ്രമകരമായ ഒരു ഉത്തരവാദിത്വമാണ് അവർ ഏറെറടുത്ത് നിറ



Scanned by CamScanner

വേററിത്തന്നത്, ഈ ഗ്രന്ഥത്തിൻെറ മുതൽക്കൂട്ടായ സൃഷ്ടികൾ ശേഖരിക്കുന്നതിന്ന് വേണ്ടി അഹോരാത്രം പാടുപെട്ട വിദ്യാർത്ഥികൾ, ഇതിൻെറ അച്ചടി ഭംഗിയായും കൃത്യ സമയത്തും നിർവ്വഹിച്ച് തന്ന ഒതുക്കുങ്ങൽ ഇഖ്‌വാൻ പ്രിൻേറഴ്‌സ്, വിശാല ഹൃദയരായ നാട്ടുകാർ തുടങ്ങി ഈ മഹൽ സംരംഭവുമായി സഹകരിച്ച എല്ലാവർക്കും ഹൃദയത്തിൻെറ ഭാഷയിൽ നന്ദി രേഖപ്പെടുത്തിക്കൊണ്ട് ബാഷ്പകണങ്ങൾ കനം തൂങ്ങുന്ന നയനങ്ങളോടെയും കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെയും ഈ കൊച്ചു സ്മാരക ഗ്രന്ഥം അനുവാചക സമക്ഷം സമർപ്പിക്കുന്നു. സർവ്വശക്തനായ നാഥാ ഞങ്ങളുടെ ഈ സംരംഭത്തെ ഒരു സൽകർമ്മമായി നീ സ്വീകരിക്കേണമേ - ആമീൻ.

വ ആഖിറു ദഅ്‌വാനാ അനിൽ ഹംദു ലില്ലാഹി റബ്ബിൽ ആലമീൻ.

സ്മരണികയുടെ അണിയറ ശിൽപികൾക്ക വേണ്ടി,

**P. K. മുഹമ്മദ് അലി ബാഖവി** (മുദർരിസ് കൈപ്പററ)
**കൺവീനർ, സ്മരണികാ പ്രസിദ്ധീകരണ സമിതി.**

കൈപ്പററ,
**1-8-1988.**



**KANNIYATH AHAMMED MUSLIYAR**
President, Samastha Kerala Jem-Iyyathul Ulama
P. O. Vazhakkad, Malappuram Dt. 673 640

ഉഖ്റവിയായ ആലിമീങ്ങളിൽപെട്ട ഒരു പ്രധാന വ്യക്തി ആയിരുന്നു മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ.

വളരെക്കാലം ദർസ് നടത്തി ദീനിന്ന് സേവനം ചെയ്യുവാനും ധാരാളം ശിഷ്യന്മാരെ സമ്പാദിക്കുവാനും ഭാഗ്യം സിദ്ധിച്ച അദ്ദേഹം എന്റെ ഒരു ഇഷ്ട ശിഷ്യൻകൂടിയാണ്. അദ്ദേഹത്തിന്റെ മരണം ദീനിന്ന് വരുത്തിയ ആഘാതം വലിയതാണ്.

അല്ലാഹു ബീരാൻകുട്ടി മുസ്‌ലിയാരെയും നമ്മെയും സ്വർഗ്ഗത്തിൻ ഒരുമിച്ചുകൂട്ടട്ടെ, ആമീൻ.

എന്ന്,

**കണ്ണിയത്ത് അഹമ്മദ് മുസ്‌ലിയാർ**

(ഈ പ്രസിദ്ധീകരണത്തിന്ന് തുനിഞ്ഞ സ്വീനതുത്ത്വലബ ഭാരവാഹികളെ അദ്ദേഹം അഭിനന്ദിക്കുകയും ശൈഖുനാക്കും പ്രതിനിധികൾക്കും പ്രാർത്ഥിക്കുകയും ചെയ്തു.)

## കീഴന പ്രസ്താവിക്കുന്നു.

അഹ്ലുൽ ഹഖിന്റെ നേതാവെന്ന് വിശേഷിപ്പിക്കാൻ പററിയ ഉഖ്റവിയായ ഒരു ആലിമായിരുന്നു കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ.

വളരെ മുമ്പ് തന്നെ ആ മഹാനുമായി ബന്ധപ്പെടാനും ഒരുമിച്ച് പഠിക്കാനും എനിക്ക് കഴിഞ്ഞിട്ടുണ്ട്. ശൈഖുനാ ഖുത്ബി (ന:മ) തങ്ങളുടെ അടുക്കൽ ഞങ്ങൾ ഒരുമിച്ച് ഓതിത്താമസിച്ചിട്ടുണ്ട്. ഉസ്താദിൽനിന്നു പാഠം ചൊല്ലിച്ചാൽ പിന്നീട് ഞങ്ങൾക്കുള്ള ആശ്രയം ബീരാൻകുട്ടി മുസ്ലിയാർ ആയിരുന്നു.

ശരിയായ 'നഖ്ല്' കൂടാതെ ഒന്നും എഴുതുകയോ പറയുകയോ ഇല്ല. ഇത് മഹാനവർകൾക്കുള്ള ഒരു പ്രത്യേകതയായിരുന്നു. എവിടെ ഒരു കിതാബ് ഉണ്ടെന്ന് കേട്ടാലും അത് 'മുതാലഅ' ചെയ്യാനും പ്രസ്തുത കിതാബ് കാണാനുമുള്ള അദ്ദേഹത്തിനുള്ള അഭിവാഞ്ഛ മററൊരാളിലും നമുക്ക് ദർശിക്കാൻ കഴിയുമായിരുന്നില്ല.

എന്തിനധികം പറയുന്നു, ബഹു: കണ്ണിയത്ത് ഓർ ഒരിക്കൽ പറഞ്ഞു "ബീരാൻകുട്ടിക്ക് എന്നെക്കാൾ രണ്ട് വയസ്സ് കൂടുതലുണ്ടെങ്കിലും അവൻ എന്റെ ശിഷ്യൻ ആണ്. അവന്ന് ഞാൻ ഉഖുലൈദിസ് ഓതിക്കൊടുത്തിട്ടുണ്ട്. അതുകൊണ്ട് ബീരാൻകുട്ടിക്ക് ഗ്രാഹ്യമാക്കാൻ കഴിഞ്ഞതിലും കൂടുതൽ കാര്യം ഗ്രഹിക്കുവാൻ കഴിഞ്ഞത് ബീരാൻകുട്ടിയിൽനിന്ന് എനിക്കാണ്".

എന്നു,

**കീഴന കുഞ്ഞബ്ദുല്ല മുസ്ലിയാർ**
**(പ്രസിഡണ്ട്, കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമാ)**

**E. K. ABOOBACKER MUSLIYAR**

Secretary.

Samastha Kerala Jem-Iyyathul Ulama


ഉന്നത ശീർഷനായ മത പണ്ഡിതനും ഒട്ടധികം ശിഷ്യഗണങ്ങളുടെ വന്ദ്യഗുരുവുമായിരുന്ന മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ മുസ്‌ലിം കേരളം എന്നും സ്മരിക്കുന്ന ഒരു നാമമാണ്. അദ്ദേഹത്തിൻെറ മരണംമൂലം മുസ്‌ലിം സമുദായത്തിനും പ്രത്യേകിച്ച് പണ്ഡിത സമൂഹത്തിനും ഉണ്ടായ നഷ്ടം വമ്പിച്ചതാണ്.

പടച്ചവൻ നമ്മെയും അദ്ദേഹത്തെയും അവൻെറ സ്വാലിഹീങ്ങളിൽ പെടുത്തിത്തരട്ടെ. ആമീൻ.

എന്ന്,

**ഇ. കെ. അബൂബക്കർ മുസ്‌ലിയാർ**

(ഈ പ്രസിദ്ധീകരണത്തിന്ന് മുതിർന്ന സ്വീനത്തുത്ത്വലബ ഭാരവാഹികളെ ശംസുൽ ഉലമ അഭിനന്ദിക്കുകയും അല്ലാഹു ഇതൊരു സൽക്കർമമായി സ്വീകരിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്തു)

**ശൈഖുനാ ഒ. കെ. സൈനുദ്ദീൻകുട്ടി മുസ്ലിയാർ പ്രസ്താവിക്കുന്നു.**

മരണം അല്ലാഹുവിന്റെ അലംഘനീയമായ വിധിയാണ്. ആ വിധിയിൽനിന്നും തെന്നി മാറാൻ ആരാലും സാധ്യമല്ല. പണ്ഡിതനും പാമരനും ഇവിടെ തുല്യരാണ്.

മരണം കൈപ്പറ്റ ബീരാൻകുട്ടിമുസ്ലിയാരേയും തേടിയെത്തി. ഒരു വലിയ പണ്ഡിതൻ നമുക്ക് നഷ്ടപ്പെട്ടു; എന്നെന്നേക്കുമായി.

ഒട്ടേറെ പണ്ഡിത ജ്യോതിസ്സുകളെ കൈരളിക്ക സുപരിചിതമാണ്. എന്നാൽ മഹൽ ഗ്രന്ഥങ്ങളെഴുതി അനശ്വരത നേടിയവർ ചുരുക്കം ചിലർ മാത്രമാണ്. ബീരാൻകുട്ടി മുസ്ലിയാർ നമ്മെ വിട്ടു പിരിഞ്ഞെങ്കിലും അദ്ദേഹം നമുക്ക് നൽകിയ ജ്ഞാന സമ്പത്ത് ഇന്നും നമ്മോടൊപ്പമുണ്ട്. അദ്ദേഹമെഴുതിയ മഹൽ ഗ്രന്ഥങ്ങൾ അദ്ദേഹത്തെ അനശ്വരമാക്കിയിരിക്കുന്നു. അവയെന്നും അദ്ദേഹത്തിന്റെ മരിക്കാത്ത സ്മരണികയാണ്.

ജ്ഞാനത്തിന്റെ എല്ലാ ശാഖകളിലും കൈയെത്തിപ്പിടിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. ബഹുഭാഷാ പാണ്ഡിത്യം സമകാലീനരായ മററു പല പണ്ഡിതരിൽനിന്നും അദ്ദേഹത്തെ വ്യതിരിക്തമാക്കി.

വൈജ്ഞാനിക രംഗത്ത് അദ്ദേഹം ചെയ്ത സേവനങ്ങൾ അമൂല്യമാണ്.

**ഒ. കെ. സൈനുദ്ദീൻകുട്ടി മുസ്ലിയാർ**
**(ഒതുക്കുങ്ങൽ)**

**K. K. ABOOBACKER MUSLIYAR**
J. N. A. College, Pattikkad.
Malappuram (Dt.)

റഹ്മാനും റഹീമുമായ അല്ലാഹുവിന്റെ തിരുനാമത്തിൽ സർവ്വ സ്തുതിയും അല്ലാഹുവിനത്രെ. അന്ത്യ പ്രവാചകരായ മുഹമ്മദ് മുസ്തഫാ (സ) തങ്ങളിലും, അവിടുത്തെ ആല് അസ്ഹാബിലും അല്ലാഹുവിന്റെ മഹത്തായ കരുണയും, രക്ഷയും സദാ വർഷിക്കു മാറാവട്ടെ, ആമീൻ.

മഹാനായ അൽ ആലിമുൽ അല്ലാമ മർഹൂം കൈപ്പററ ബീരാൻ കുട്ടി മുസ്‌ലിയാരുടെ ചരിത്രം ഉൾക്കൊള്ളുന്ന സ്മരണിക പ്രസിദ്ധീകരിക്കുന്ന വിവരം അറിഞ്ഞു വളരെ സന്തോഷിക്കുന്നു. പ്രസ്തുത സ്മരണികക്കും അതിന്റെ സംഘാടകർക്കും ഞാൻ എല്ലാവിധ വിജയാശംസകളും നേരുന്നു.

അല്ലാഹു ഈ സംരംഭം മഹത്തായ സ്വാലിഹായ അമലായി സ്വീകരിക്കട്ടെ, ആമീൻ.

എന്നു്,

**കെ. കെ. അബൂബക്കർ മുസ്‌ലിയാർ**
പ്രിൻസിപ്പാൾ, ജാമിഅ: നൂരിയ്യ: അറബിയ്യ:,
ഫൈസാബാദ്, പട്ടിക്കാട്.

## കെ. പി. ഫരീദ് മുസ്‌ലിയാർ പ്രതികരിക്കുന്നു.

പഠിക്കുക, പകർത്തുക, പകർന്നു കൊടുക്കുക എന്ന തിരുവചനത്തെ സമന്വയിപ്പിച്ച മഹാ പണ്ഡിതനായിരുന്നു മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ)

പ്രശസ്തിയേയോ പ്രതാപത്തേയോ തന്റെ ജീവിതത്തിൽ ഒരിക്കൽപോലും ആഗ്രഹിച്ചിരുന്നില്ല. ആ മഹാനോട് ആരെങ്കിലും വല്ല ഫത്‌വകളും ആവശ്യപ്പെട്ടാൽ എന്നെപ്പോലെയുള്ളവരിൽ നിന്നും ഫത്‌വകൾ വാങ്ങരുതെന്നും ഉന്നത പണ്ഡിതരിൽ നിന്നാണ് പ്രസ്തുത കാര്യം കരസ്ഥമാക്കേണ്ടതെന്നും പറഞ്ഞ് അദ്ദേഹം തിരിച്ചു വിടുമായിരുന്നു. ഇത്രയധികം പാണ്ഡിത്യം കരസ്ഥമാക്കിയ ഒരു പണ്ഡിതൻ തികച്ചും ഫത്‌വകൾക്ക് അർഹനാവുന്നതോടെ ഇങ്ങനെ പറഞ്ഞ് ഒഴിയുമ്പോൾ പ്രശസ്തിക്കോ, പ്രതാപത്തിന്നോ ഒരിക്കലും കൊതിച്ചിട്ടില്ലെന്ന അദ്ദേഹത്തിലെ വ്യക്തിയെ വ്യക്തമായി നമുക്ക് ദർശിക്കാം.

ജീവിതകാലം മുഴുവനും ദീനീ വിജ്ഞാനത്തിന്നും ഗ്രന്ഥ രചനക്കുമായി ഉഴിഞ്ഞുവെച്ച ആ മഹാ വ്യക്തിത്വത്തിന്റെ വേർപാട് മുസ്‌ലിം കേരളത്തിന്ന് നികത്താനാവാത്ത നഷ്ടമാണ്.

മുതഅല്ലിമുകൾക്കും, ഉലമാക്കൾക്കും മാർഗ്ഗദർശിയായ ശൈഖുനാ ബീരാൻകുട്ടിമുസ്‌ലിയാരുടെ സമുജ്ജ്വല മാതൃകയും, ആദർശനിഷ്ഠയും ദീർഘ നാൾ നില നിർത്തുവാൻ ഈ സ്മരണിക സഹായകമാവട്ടെ, ആമീൻ എന്ന് പ്രാർത്ഥിക്കുന്നു.

എന്ന്,

**ശൈഖുനാ അൽഹാജ് കെ. പി. ഫരീദ് മുസ്‌ലിയാർ**
(മുദർരിസ് മർക്കസുൽ ഉലമാ ദർസ്, കൊടിഞ്ഞി)

## നെല്ലിപ്പറമ്പിലെ കുട്ടി സംസാരിക്കുന്നു.

കേരളത്തിലെ പ്രധാനപ്പെട്ട ഉലമാക്കളിൽ തഹ്ഖീഖിലും, തഹ്രീറിലും ഒന്നാം സ്ഥാനം അലങ്കരിച്ച ആളായിരുന്നു കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ.

നിത്യ പുഞ്ചിരിയും, സ്വലാഹിന്റെ അഹ്ലുകാരെ സ്നേഹിക്കലും തന്റെ കൂടപ്പിറപ്പായിരുന്നു. ആക്ഷേപ സ്വരമോ, അഹങ്കാരമോ പഠിച്ചതിനെ ഇതരർക്ക് പകർന്ന് കൊടുക്കുന്നതിൽ ഉദാസീനതയോ തന്നെ തൊട്ട് തീണ്ടിയിരുന്നില്ല. ഗുരുവര്യന്മാരുടെ ആജ്ഞ എത്ര കൈപ്പേറിയതായിരുന്നാലും അതിനെ മറികടക്കുന്ന പ്രവണത തന്നിൽ കാണുകയില്ലായിരുന്നു. കോളേജ് അദ്ധ്യാപനം ഇഷ്ടപ്പെടാത്ത മഹാൻ പടന്നയിൽ ദർസ് നടത്തുന്നതിനിടയിൽ ഉസ്താദ് ഖുത്തുബി (ന:മ) അവർകളുടെ നിർദ്ദേശ പ്രകാരം ഹസനിയ്യാ കോളേജിലേക്ക് അദ്ധ്യാപനത്തിനായി നീങ്ങിയത് ഇതിലേക്ക് വെളിച്ചം വീശുന്നുണ്ട്.

ഫത്വകൾക്ക് പഞ്ഞമില്ലാത്ത ഇക്കാലത്ത് തികച്ചും അതിന് അർഹനായതോടെത്തന്നെ സൂക്ഷ്മത നിമിത്തം ഒഴിഞ്ഞു മാറൽ സ്വര്യ പുരുഷന്റെ പതിവായിരുന്നു. ''നിങ്ങൾ ആരോടെങ്കിലും ചോദിക്കൂ'' എന്നോ ''ഇന്ന കിതാബുകൾ മുതാലഅ ചെയ്യുക'' എന്നോ ആയിരുന്നു പ്രതികരണം.

എവിടെയെങ്കിലും വല്ല പുതിയ കിതാബുകളുമുണ്ടെന്ന് കേട്ടാൽ എത്ര വിഷമം സഹിച്ചും അവിടെ ചെന്ന് മുതാലഅ ചെയ്യുക എന്നല്ലാതെ തന്റെ അരികിലേക്ക് വരുത്തിക്കുന്ന സ്വഭാവം തന്നിൽ കണ്ടിരുന്നില്ല. പഠിക്കാനും, പകർത്താനും എമ്പാടും കാര്യങ്ങൾ ആ മഹൽ ജീവിതത്തിൽ നമുക്ക് ദർശിക്കാൻ കഴിയും. മഹാനവർകളുടെ കാൽപ്പാടുകൾ അനുഗമിക്കാൻ സർവ്വശക്തൻ നമ്മെ അനുഗ്രഹിക്കുമാറാവട്ടെ, അവരേയും നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടിത്തരട്ടെ, ആമീൻ.

ഒ. കെ. അബ്ദുറഹിമാൻകുട്ടി മുസ്ലിയാർ
നെല്ലിപ്പറമ്പ്.

## ബാപ്പുട്ടി മുസ്‌ലിയാർ മൊഴിയുന്നു.

കേരളത്തിൽ 'ആലിം' എന്ന് എന്റെ ദൃഷ്ടിയിൽ പറയാൻ പററിയ അപൂർവ്വ വ്യക്തികളിൽ ഒരാളായിരുന്നു കൈപ്പററ. അവർ എന്റെ പ്രത്യേക താൽപ്പര്യക്കാരനായിരുന്നു. എന്നോട് അവർക്കും കൂടുതൽ സ്നേഹമായിരുന്നു. കണ്ണിലെ കൃഷ്ണമണി പോലെ കിതാബുകൾ സൂക്ഷിക്കുന്ന പ്രകൃതമായിരുന്നു മഹാനവർകളുടേത്. ഞങ്ങൾ തമ്മിലുള്ള ബന്ധം കാരണം ഞാൻ ഹജ്ജിന് പോകുന്ന അവസരത്തിൽ അദ്ദേഹത്തിന്റെ 'ഈളാഹ്' എന്ന കിതാബ് എനിക്കു നല്കിയിട്ടുണ്ട്.

അവിടന്ന് പറയുന്ന വാക്കുകൾ ഒരിക്കലും ഞാൻ തട്ടിക്കളഞ്ഞിരുന്നില്ല. അദ്ദേഹം ഇരുമ്പുചോലയിൽനിന്ന് വിരമിക്കുമ്പോൾ അവർക്കു തന്റെ പിൻഗാമിയായി നിയമിച്ചുകൊടുത്തത് എന്നെ ആയിരുന്നു. ബഹുമാനപ്പെട്ടവരുടെ വാക്കനുസരിച്ച് അവിടെ കുറഞ്ഞ കാലം ഞാൻ ദർസ് നടത്തിയിട്ടുമുണ്ട്.

വിവിധ വിജ്ഞാന ശാഖകളിലും ഫിഖ്ഹിൽ പ്രത്യേകിച്ചും അഗാധ പാണ്ഡിത്യത്തിന്റെ ഉടമയായിരുന്നു മഹാനവർകൾ. അദ്ദേഹത്തെപ്പററി കൂടുതൽ എന്തു പറയാൻ! ജീവിതം മുഴുവൻ ദീനിന്റെ യഥാർത്ഥ വഴിക്ക് മാത്രമെ അവിടന്ന് നയിച്ചിട്ടുള്ളൂ. ഇതാർക്ക് കഴിയും.

അല്ലാഹു അവരെയും നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടട്ടെ, ആമീൻ.

**ബാപ്പുട്ടി മുസ്‌ലിയാർ**
(സദർ മുദർരിസ്, കരുവാരക്കുണ്ട്)

**CHERUSSERI ZAINUDHEEN MUSLIYAR**
Qazi, Kondotty & Mudarris, Chemmad
P. O. Kondotty.

അൽ മർഹൂം മൗലാനാ ബീരാൻകുട്ടി മുസ്‌ലിയാർ (കൈപ്പററ) അവർകളുടെ സ്മരണിക പ്രസിദ്ധീകരിക്കുന്ന വിവരം അറിഞ്ഞു അതിയായി സന്തോഷിക്കുകയും അതിന്റെ വിജയത്തിന്ന് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഉലമാക്കളും പണ്ഡിത വേഷധാരികളും ഏറി വരുന്ന ഇക്കാലത്ത് മൗലാനാ ബീരാൻകുട്ടി മുസ്‌ലിയാരെ പോലുള്ള ഉഖ്റവിയ്യായ ഉലമാക്കളുടെ നിര്യാണം മൂലമുള്ള നഷ്ടം മുഴവൻ സമുദായത്തിന്നും ബാധകമാകുന്നു.

''മൗത്തുൽ ആലിമി മൗത്തുൽ ആലം'' എന്ന നബി വചന പ്രകാരം അദ്ദേഹത്തിന്റെ മരണം മാനവലോകത്തിന്റെ നഷ്ടമത്രെ! തഹ്ഖീഖ് പ്രകാരം ദർസ് നടത്തുന്ന വിഷയത്തിൽ ബീരാൻകുട്ടി മുസ്‌ലിയാരെ കവച്ചു വെക്കുന്നവർ ഈ നൂററാണ്ടിൽ അറിയപ്പെട്ടിട്ടില്ല.

മർഹൂം ബീരാൻകുട്ടി മുസ്‌ലിയാരുടെ കർമ്മധീരതയും നിഷ്കളങ്ക സേവനവും ആദർശ ശുദ്ധിയും ജീവിത മാതൃകയും നില നിർത്തുവാൻ ഈ സ്മരണിക സഹായകമാവുമെന്ന് പ്രത്യാശിക്കുന്നു.

സർവ്വശക്തനായ അല്ലാഹു അതിന്ന് തൗഫീഖ് നൽകട്ടെ, ആമീൻ.

എന്ന്,

**ചെറുശ്ശേരി സൈനുദ്ദീൻ മുസ്‌ലിയാർ**
മുദർരിസ്, ചെമ്മാട്.

# ഒരു വഴിവിളക്ക് കൂടി അണഞ്ഞു.

– സയ്യിദ് മുഹമ്മദലി ശിഹാബ്

ഒരു മഹാനായ പണ്ഡിതൻകൂടി മലയാളക്കരയിലെ ഇസ്‌ലാമിക പ്രബോധന രംഗത്ത് നിന്ന് തിരോഭവിച്ചു. കൈപ്പററ ബീരാൻകുട്ടിമുസ്‌ല്യാരുടെ വിരഹത്തോടെ ഏഴ് പതിററാണ്ട കാലം ദീനീ പ്രചരണ രംഗത്ത് പലർക്കും വഴി കാട്ടിയ ഒരു വഴിവിളക്കാണ് അണഞ്ഞത്.

അദ്ദേഹത്തിന്റെ സജീവ സാന്നിദ്ധ്യമുണ്ടായ ഈ എഴുപത് വർഷക്കാലം സംശയം തീർക്കാനും അഭിപ്രായമാരായാനും ഉപദേശങ്ങൾ തേടാനും ഒരത്താണിയുണ്ടായിരുന്നു. പ്രതാപവും കുലമഹിമയും നൽകിയ അന്തസ്സിൽ തന്റെ ജീവിതം രാജപാതയാക്കാതെ മതബോധവും മതത്തിൽ അഗാധ ജ്ഞാനവുമുള്ള ഒരു തലമുറയെ സൃഷ്ടിച്ചെടുക്കാനാണ് ബീരാൻ കുട്ടി മുസ്‌ല്യാർ യത്നിച്ചത്. പ്രശസ്തി അദ്ദേഹം ആഗ്രഹിച്ചില്ല. പദവികൾക്ക് പിന്നാലെ അദ്ദേഹം പോയില്ല. എന്നാലും പ്രശസ്തിയും പദവിയുമുള്ളവർ അദ്ദേഹത്തെ തേടിച്ചെന്നു.

ലാളിത്യത്തിൽ മഹത്വം കണ്ടെത്തിയ മഹാപ്രതിഭയായിരുന്നു അദ്ദേഹം. ജീവിതാന്ത്യം വരെ ആ മഹത്വം നിലനിർത്താനും കഴിഞ്ഞു.

വിപുലമായ ഗ്രന്ഥ ശേഖരം—പരന്ന വായന—അതിലൂടെ നേടിയ അഗാധ ജ്ഞാനം. മതപണ്ഡിതർക്കിടയിൽ പോലും ബുദ്ധിജീവിയായി അറിയപ്പെട്ട മുസ്‌ല്യാർ വരുംകാല പണ്ഡിതർക്കുപോലും പ്രയോജനകരമാവുംവിധം അനേകം ഗ്രന്ഥങ്ങൾ രചിച്ചു. ബഹുഭാഷാ പണ്ഡിതൻ, കർമ്മശാസ്ത്ര വിശാരദൻ, തച്ചുശാസ്ത്രത്തിലും ഗണിതശാസ്ത്രത്തിലുമുള്ള പ്രാവീണ്യം, അങ്ങനെ നാനാതുറകളിൽ വൈദഗ്ദ്ധ്യം തെളിയിച്ച മഹാനായ സൂഫീവര്യൻ ബീരാൻകുട്ടി മുസ്‌ല്യാർ ആയിരക്കണക്കിന് വരുന്ന ശിഷ്യ സമ്പത്തിനുടമയാണ്.

പലരും കൈവെക്കാൻ മടിക്കുകയോ ഭയപ്പെടുകയോ ചെയ്ത മേഖലയിലാണ് അദ്ദേഹം തന്റെ ഗവേഷണങ്ങൾ നടത്തിയത്. ഇനിയും പ്രസിദ്ധീകരിച്ചിട്ടില്ലാത്ത പുസ്തകങ്ങൾ, എഴുതി പകുതിയാക്കിയവ, അങ്ങനെ പലതിന്റെയും മിനുക്കുപണിയിലേർപ്പെട്ടിരി

ക്കെയാണ് അനാരോഗ്യം അദ്ദേഹത്തിനുമുന്നിൽ പ്രതിസന്ധി സൃഷ്ടിച്ചത്.

തന്റെ തീവ്രമായ ആശയ പ്രചരണത്തിനിടയിലും അദ്ദേഹം ശത്രുക്കളെ ഉണ്ടാക്കിയില്ല. ശത്രുക്കളുണ്ടായതുമില്ല. പക്വത പ്രകടമാക്കുന്നതിൽ മഹത്വം കണ്ടെത്തിയ ആ പ്രതിഭാശാലി സമുദായ സേവനം ജീവിതത്തിന്റെ ഭാഗമായി സ്വീകരിക്കുകയായിരുന്നു.

ബീരാൻകുട്ടി മുസ്ല്യാരുടെ ജീവിതം മാതൃകയാണ്. ജീവിച്ചിരിക്കുന്നവർക്കും വരും തലമുറക്കും.

ചൈതന്യവത്തായ ആ ജീവിതം പൊലിഞ്ഞുപോയി. പക്ഷെ, അദ്ദേഹം കാട്ടിത്തന്ന പാത ഋജുവായ മാർഗ്ഗത്തിലേക്കുള്ളതാണ്. അദ്ദേഹം പ്രകടിപ്പിച്ച അഭിപ്രായങ്ങൾ സമുദായ നന്മ ലക്ഷ്യം വെച്ചുകൊണ്ടുള്ളതാണ്.

സർവ്വശക്തൻ അദ്ദേഹത്തിന് മഗ്ഫിറത്തും മർഹമത്തും പ്രദാനം ചെയ്യട്ടെ.



# ഇസ്ലാമിക കർമ്മശാസ്ത്രത്തിന്റെ അടിവേര് കണ്ട മഹാൻ !

കെ. വി. മുഹമ്മദ് മുസ്ല്യാർ
(കൂററനാട്)

ഇരുപതാം നൂററാണ്ടിൽ കേരളം കണ്ട ഇസ്ലാമിക കർമ്മശാസ്ത്ര പടുക്കളുടെ മുൻനിരയിൽ സീററുറപ്പിച്ച മഹാപ്രതിഭയായിരുന്ന മൗലാനാ മർഹൂം കൈപ്പററ ബീരാൻകുട്ടിമുസ്ലിയാർ (ന:മ)അവർ കം.1930കളിൽ വേങ്ങരക്കടുത്ത അരീക്കുളം ജുമുഅത്ത് പള്ളിയിൽ, അവിടത്തെ ഖാസിയായ ശൈഖുനാ വമുർശിദുനാ മർഹൂം ഓട ക്കൽ കോയക്കുട്ടി മുസ്ല്യാർ (ന:മ) അവർകളുടെ ദർസിൽ ഓതി ക്കൊണ്ടിരുന്ന കാലത്താണ് ഞാൻ ആദ്യമായി മൗലാനാ ബീരാൻ കുട്ടി മുസ്ലിയാരുമായി പരിചയപ്പെട്ടത്. അദ്ദേഹം അക്കാലത്തു പറപ്പൂരിലൊ മററൊ ആയിരുന്ന ദർസ് നടത്തിയിരുന്നത്. അവി ടുന്ന് നാട്ടിൽപോകുമ്പോഴും ചിലപ്പോഴും ശൈഖുനാ കോയക്കുട്ടി മുസ്ലിയാരെ കാണാനായി അരീക്കുളം പള്ളിയിൽ വരാറുണ്ടായി രുന്നു. ഞാൻ കേവലം ഒരു വിദ്യാർത്ഥിയായിരുന്നെങ്കിലും അവിട ത്തെ ഒരു ഉയന്ന വിദ്യാർത്ഥി എന്ന നിലയിൽ ആപുണ്യാത്മാവുമാ യി ബന്ധപ്പെടാൻ എനിക്കുകഴിഞ്ഞു. മന്ദസ്മിതം തൂകിക്കൊണ്ട് പതുങ്ങിയസ്വരത്തിൽ നടത്തിയ സംസാരധോരണിയും പ്രസന്നവ ദനവും ഇപ്പോഴും എന്റെ ഹൃദയ ദർപ്പണത്തിൽ ഞാൻ തെളിഞ്ഞു കാണുന്നു. അക്കാലത്ത് അരീക്കുളം പള്ളി ദർസിലെ ഒരു ഉയന്ന വിദ്യാർത്ഥി എന്ന നിലക്കും മററും അദ്ദേഹത്തിന്ന് എന്നോട് സ്നേഹ വും മതിപ്പുമുണ്ടായിരുന്നു. കാലചക്രം കറങ്ങിക്കൊണ്ടിരുന്നു. പിന്നീ ട് അദ്ദേഹത്തെ ഞാൻ കണ്ടതു പടന്നയിൽ വെച്ചാണ്. ഞാൻ ഒരി ക്കൽ കൈക്കോട്ടു കടവത്ത് മത പ്രസംഗം നടത്തിക്കൊണ്ടിരിക്ക യാണ്. അപ്പോഴാണ് അദ്ദേഹമാണ് പടന്നയിലെ മുദരിസെന്ന് ഞാൻ അറിഞ്ഞതത്. ഞാൻ ഒരു ദിവസം അങ്ങോട്ട്പോയി പള്ളി യിൽ ചെന്നുകയറിയപ്പോഴും അദ്ദേഹം ദർസ് നടത്തുകയാണ്. ഇബ്നുമാലിക് (റ) ന്റെ അൽഫിയ്യയാണ് ചൊല്ലിക്കൊടുക്കുന്ന ത്. ഞാൻ മറഞ്ഞിരുന്നു ദർസ് കേട്ടു. അതുതന്നെയായിരുന്നു എന്റെ ഒരു പ്രധാന ഉദ്ദേശവും. ഹാ! അററമില്ലാത്ത മഹാസാഗരം!! രി ഫാഈ മാലയിലെ ഒരുവരിഞാൻ ഓർത്തുപോയി ''ചുററു കടലിലെ തണ്ണീർ അതൊക്കെയും ചെറിയൊരു പാത്തിരം തന്നിൽ അമർ

ത്തോവർ.'' അങ്ങനെ ഞങ്ങൾ പഴയ ബന്ധം പുതുക്കിപ്പിരിഞ്ഞു. പിന്നീട് ഞങ്ങൾ കണ്ടതു ഇരുമ്പുചോലയിൽ വെച്ചായിരുന്നു. അവിടെ അദ്ദേഹം ദർസ് നടത്തുകയായിരുന്നു. ഞാനവിടെ ചെന്നത് മതപ്രസംഗത്തിന്നായിരുന്നു. 'പരിശുദ്ധ ഖുർആനിന്നു മലയാള ഭാഷയിൽ ഞാനൊരു വ്യാഖ്യാനം എഴുതിയതിനെപ്പററി ചില കേന്ദ്രങ്ങളിൽനിന്നു ചില അല്ലറചില്ലറ അപശബ്ദങ്ങളും വിമർശനങ്ങളും പൊങ്ങിക്കൊണ്ടിരുന്ന സന്ദർഭമായിരുന്നുഅത്. ഇസ്ലാമിക കർമ്മശാസ്ത്രത്തിന്റെ അടിവേരിന്റെ അററം കണ്ടുപിടിച്ച ആ അഗാധ സാഗരത്തിന്റെ തിരുമുമ്പിൽ ആ പ്രശ്നം അവതരിപ്പിക്കുവാൻ എനിക്ക് കൈവന്ന അസുലഭസന്ദർഭം ഞാൻ ഉപയോഗപ്പെടുത്തി. ഞാൻ അദബോടെ അവിടത്തെ സന്നിധിയിൽ ഉപവിഷ്ടനായി വിഷയം വിവരിച്ചു. തൽസമയം അദ്ദേഹം പറഞ്ഞു ''അതിനെ പററി മിസ്റുകാരായ ചില ഉലമാക്കൾ എഴുതിയിട്ടുണ്ട്. കൂടാതെ അതിന്റെ നാനാവശങ്ങളെക്കുറിച്ചും സമഗ്രമായി പ്രതിപാദിക്കുന്ന ഫത്‌വ ശാലിയാത്തി (റ)ക്കുണ്ട്. അത് അനുവദനീയമാകുന്ന രൂപവും അതിൽ വിവരിച്ചിട്ടുണ്ട്. അതിന്നപ്പുറം ഒന്നും പറയാനില്ല'' ഇതുകേട്ടപ്പോൾ എനിക്ക് സീമാതീതമായ ആഹ്ലാദമുണ്ടായി. ആ പുണ്യപൂമാൻ ചൂണ്ടിക്കാണിച്ചതനുസരിച്ചു മർഹൂം ശാലിയാത്തി (ന:മ) ഖുർആൻ തർജ്ജമയെക്കുറിച്ചു എഴുതിയ രണ്ടു ഫത്‌വകളും ഞാൻ വായിച്ചു. എന്റെ പ്രവൃത്തിയെ കലവറകൂടാതെ നൂറ് ശതമാനവും അനുകൂലിക്കുന്നതാണവ. അല്ലാഹുവിന്നുസ്തുതി. നമ്മുടെ സ്വര്യപുരുഷൻ മൗലാനാ മർഹൂം ബീരാൻകുട്ടി മുസ്ലിയാർ അവർകൾ വിജ്ഞാനത്തിന്റെ ഏതെങ്കിലും ചില ശാഖകളിൽ മാത്രമല്ല അതിന്റെ മുഴുവൻ ശാഖകളിലും അവഗാഹം നേടിയിരുന്നു. അദ്ദേഹം ഒരു ബഹുഭാഷാപണ്ഡിതനായിരുന്നു. മലയാളം, അറബി എന്നീ ഭാഷകൾക്കു പുറമെ ഇംഗ്ലീഷ്, ഉറദു, തമിഴ് എന്നീ ഭാഷകളും നന്നായ കൈകാര്യം ചെയ്യുമായിരുന്നു. അദ്ദേഹം കനപ്പെട്ട പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. അവ വിദ്യാർത്ഥികൾക്ക് മാത്രമല്ല ഉന്നതരായ മുദർരിസുമാർക്കും അനുപേക്ഷണീയങ്ങളും ഫലപ്രദങ്ങളുമാണ് അദ്ദേഹം പേരും പ്രസിദ്ധിയും ഒട്ടും ആഗ്രഹിച്ചിട്ടില്ല. അടക്കവും ഒതുക്കവും ഉള്ള ജീവിതമാണ് അദ്ദേഹം ഇഷ്ടപ്പെട്ടത് അദ്ദേഹം ഏററവും ഇഷ്ടപ്പെട്ട കൂട്ടുകാർ മത ഗ്രന്ഥങ്ങളായിരുന്നു. സദാസമയവും അദ്ദേഹം അവയുമായി ബന്ധം പുലർത്തിപ്പോന്നു. ദീനിവിജ്ഞാനത്തിന്റെ അനന്ത സാഗരമായ കേരള 'ഹൈത്തമി' മൗലാനാ മർഹൂം ഖുത്തുബി മുഹമ്മദ്മുസ്ലിയാർ (ന:മ) അവർകളായിരുന്നു കഥാനായകന്റെ വന്ദ്യഗുരു. മർഹൂം ബീരാൻ

കുട്ടി മുസ്‌ലിയാരുടെ വന്ദ്യപിതാവ് നല്ല സാമ്പത്തിക ശേഷിയുണ്ടായിരുന്ന ആളായിരുന്നതുകൊണ്ട് പുത്രനെ സ്വന്തം ചിലവിലാണ് അറിവ് പഠിപ്പിച്ചതെന്ന് ഞാൻ കേട്ടിട്ടുണ്ട്. മൗലാനാ ബീരാൻകുട്ടി മുസ്‌ലിയാരുടെ നിര്യാണം സമുദായത്തിന്നു പൊതുവായും, പണ്ഡിത ലോകത്തിന്നു പ്രത്യേകമായും വലിയനഷ്ടം തന്നെയാണ്. അല്ലാഹു ആദ്ദേഹത്തിന്റെ പരലോക ജീവിതം സുഖസമ്പൂർണ്ണമാക്കിക്കൊടുക്കട്ടെ. പുണ്യാത്മാക്കളുടെ ജാഹ് കൊണ്ട് അല്ലാഹു നാമെല്ലാവരേയും ഇരുവീട്ടിലും വിജയികളാക്കട്ടെ, ആമീൻ.

★

# ഭൗതികം ആഗ്രഹിക്കാത്ത ഫഖീഹ്

**–കാന്തപുരം എ. പി. അബൂബക്കർ മുസ്‌ലിയാർ**

ഫിഖ്ഹ്, ഇൽമ്, മഅ്രിഫത്ത് എന്നീ പദങ്ങൾക്ക് നമ്മുടെ ഭാഷയിൽ അറിവ് എന്നു പറയപ്പെടും. നായ, പൂച്ച, കരടി തുടങ്ങി എല്ലാ ജീവജാലങ്ങൾക്കും ജ്ഞാനം അഥവാ അറിവ് ഉണ്ട്. എന്തെങ്കിലും വിധത്തിൽ അറിവില്ലാത്ത ജീവികളില്ല. ഉറുമ്പിനും, പക്ഷിക്കും, നായക്കും ഉണ്ടായ അറിവിനെ സംബന്ധിച്ച് ഖുർആൻ തന്നെ പഠിപ്പിച്ചിട്ടുണ്ട്. ഇവയൊന്നും ഇസ്‌ലാമിക ദൃഷ്ട്യാ പ്രശംസിക്കപ്പെട്ട സാങ്കേതിക വിജ്ഞാനമല്ല. മനുഷ്യരുടെ ജന്മശത്രുവായ ഇബ്‌ലീസിന് അറിവുണ്ടായിരുന്നു. ബൽആമും, ഖാറൂനും, ഫിർഔനും, നംറൂദും, അബൂജഹലും നിരവധി ഭൗതിക വിജ്ഞാനമുള്ളവരായിരുന്നു. അഹങ്കാരികളും, ഭൗതിക പ്രേമികളും, സത്യനിഷേധികളും ആയതിനാൽ അവരുടെ വിജ്ഞാനം ഇസ്‌ലാം അംഗീകരിച്ചില്ല. സത്യത്തിനോട് മത്സരിക്കുകയും, അല്ലാഹു സ്ഥാനം നൽകിയ ആദം (അ) മിനെ നിസ്സാരപ്പെടുത്തുകയും ചെയ്യുക എന്ന 'കിബ്‌റ്' കാരണമാണ് ഇബ്‌ലീസ് പുറത്താക്കപ്പെട്ടത്. ബനൂ ഇസ്രായീലിന്റെ കാലത്ത് അറിയപ്പെട്ട പ്രസിദ്ധ പണ്ഡിതനായിരുന്നു ബൽആം. പ്രാർത്ഥനക്ക് ഉത്തരം നൽകപ്പെട്ട അനുഭവങ്ങളും ഉണ്ടായിട്ടുണ്ട്. മൂസാ നബി (അ) മിന്റെ ശത്രുക്കൾ തനിക്കെതിരെ ആക്ഷേപങ്ങളും, അധിക്ഷേപങ്ങളും അഴിച്ചുവിട്ടു. വ്യഭിചാരആരോപണങ്ങൾ പോലും ഉന്നയിച്ചു. സത്യത്തിൽ ഉറച്ചുനിൽക്കുന്ന മൂസാ നബിയെ പരാജയപ്പെടുത്താൻ അവർക്ക് കഴിഞ്ഞില്ല. ബൽആമിനെ സമീപിച്ചു. മൂസാ നബിയെ നശിപ്പിക്കാൻ പ്രാർത്ഥന ചെയ്യിപ്പിക്കുക. അതായിരുന്നു അവരുടെ തീരുമാനം. ബൽആമിനെ അവർ സമീപിച്ചു. ആവശ്യങ്ങൾ ഉന്നയിച്ചു. പ്രാഥമികമായി ബൽആം അതിനെ നിഷേധിച്ചു എങ്കിലും പണക്കിഴികൾ അവന് സമ്മാനിച്ചപ്പോൾ അതിൽ ലയിച്ചു, നായയുടെ സ്വഭാവം അവനിൽ ദൃശ്യമായി. അറുക്കപ്പെട്ടതും, അല്ലാത്തതും, ഹലാലും, ഹറാമും വ്യത്യാസമില്ലാതെ വയറു നിറക്കുക മാത്രമാണ് നായയുടെ സ്വഭാവം. കള്ളന്മാരേയും, അക്രമികളേയും കടിക്കുന്ന വായകൊണ്ട് സത്യവാന്മാരേയും, സ്വാലിഹീങ്ങളേയും നായ കടിക്കുന്നു. അതാ

ണ് അതിൻെറ മറെറാരു സ്വഭാവം. ഇപ്രകാരം ഹറാമ്, ഹലാ ല് വ്യത്യാസമില്ലാതെ പണം സമ്പാദിക്കുക എന്ന ലക്ഷ്യം ബൽ ആമിന് ഉണ്ടാവുകയും അല്ലാഹുവിൻെറ ശത്രുക്കൾക്കെതിരിൽ പ്രാ ത്ഥിക്കുന്ന അതേ നാവുകൊണ്ടു തന്നെ അല്ലാഹുവിൻെറ കലീമായ മൂസാ നബിക്കെതിരിൽ പ്രാത്ഥന നടത്തി. അതുകൊണ്ടത്രെ അവനെനായയോട് അല്ലാഹു ഉപമിച്ചത്.

അബൂജഹൽ മക്കയിലെ ഭൗതിക വിജ്ഞാനികളിൽ പ്രധാനി യും, നയതന്ത്രജ്ഞനും ആയിരുന്നു. 'അബുൽഹക്കം' എന്ന് അവൻ വിളിക്കപ്പെട്ടു. പക്ഷെറസൂൽ(സ)തങ്ങൾക്കെതിരെപ്രവത്തിക്കുകയും റസൂൽ(സ)യെ നിസ്സാരപ്പെടുത്തുകയും ചെയ്തതിനാൽ അവൻെറ വി ജ്ഞാനം ഇസ്ലാം അംഗീകരിച്ചില്ല. അവൻ അബൂജഹൽ(വിവര ക്കേടിൻെറ നേതാവ്)ആയി പ്രഖ്യാപിക്കപ്പെട്ടു. മേൽ സൂചിപ്പിച്ച മററ് ഫിർഔനുകളുടേയും, ഖാറൂനുകളുടേയും, നംറൂദുകളുടേയും കഥ ഇപ്രകാരം തന്നെ! ആകയാൽ അല്ലാഹുവിൻെറ ഇഷ്ടദാസന്മാരെ നിസ്സാരപ്പെടുത്തുകയോ, പണത്തിനു മുമ്പിൽ അടിമപ്പെട്ട് സത്യ ത്തിനെതിരായി പ്രവർത്തിക്കുകയോ ചെയ്യുന്ന പണ്ഡിതൻ ഇസ് ലാമിക ദൃഷ്ട്യാ പണ്ഡിതൻ അല്ല. അല്ലാഹുവിൽ അചഞ്ച ലമായ വിശ്വാസവും, പരിപൂർണ്ണമായ തവക്കുലും അർപ്പിച്ച് നബി (സ)യേയും മററ്മഹാന്മാരേയും ബഹുമാനിക്കുകയും, ആദരിക്കുകയും ഭൗതിക സുഖാനുഭൂതികൾക്കു മുമ്പിൽ അടിയറ പറയാതെ സത്യത്തി ലുറച്ച് നിൽക്കുകയും ചെയ്യുന്ന പണ്ഡിതന്മാർ അല്ലാഹുവിൻെറ അടിമകളിൽ പ്രത്യേകം സ്ഥാനമുള്ളവരും, മാതൃകായോഗ്യരു മാണ്. സ്വഹാബത്തിൽ നിന്ന് നേരിട്ട് ഇൽമ് പഠിച്ചവരും, അവരുടെ പിൻഗാമികളുമായ നിരവധി ഉഖറവിയായ ഉലമാക്കൾ ജനിച്ചുവളന്ന രാജ്യമാണ് നമ്മുടെ കൊച്ചുകേരളം. അങ്ങിനെയുള്ള പണ്ഡിത തറവാട്ടിലെ അറിയപ്പെട്ട ഒരു ഉന്നത പണ്ഡിതനായി രുന്നു മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ. ഫിഖ്ഹ് എന്ന വാക്കിന്ന് അറിവ് എന്നത്ഥമാണെങ്കിലും സാങ്കേതികമായി കർമ്മശാസ്ത്ര വിജ്ഞാനത്തിനാണ് ഫിഖ്ഹ് എന്ന് പറയപ്പെ ടുന്നത്. മർഹൂം ബീരാൻകുട്ടി മുസ്ലിയാർ ഇൽമുൽ ഖുർആൻ, ഹദീസ്, മആനി, മൻതിഖ്, തുടങ്ങിയ എല്ലാം 'ഫന്നു' കളിലും അഗ്രഗണ്യനും, പ്രാപ്തനുമായ പണ്ഡിതനായിരുന്നുവെങ്കിലും കമ്മശാസ്ത്ര പണ്ഡിതന്മാരിൽ ഉന്നത വ്യക്തിയായിട്ടാണ് അദ്ദേഹം അറിയപ്പെട്ടത്. ആബാലവൃന്ദം ജനങ്ങളോടു പുഞ്ചിരിയോടെ മാ

ത്രം സമീപിക്കാറുണ്ടായിരുന്ന അദ്ദേഹത്തിന്റെ മുമ്പിൽ പണക്കാരന് പ്രത്യേകമായ യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. ഭൗതിക താൽപര്യം തീരെ തൊട്ടു തീണ്ടാത്ത ഭൗതീക ആഡംബരങ്ങൾ ആഗ്രഹിക്കാത്ത മഹാ പണ്ഡിതനായിരുന്ന മർഹൂം കൈപ്പറ്റ ബീരാൻകുട്ടി മുസ്‌ലിയാർ.

അദ്ദേഹത്തിന്റെയും അതുപോലുള്ള പണ്ഡിതരുടെയും കാൽപാടുകൾ പിന്തുടന്ന് സുന്നത്ത് ജമാഅത്തിൽ ഉറച്ചു നില്ക്കാൻ അല്ലാഹു അനുഗ്രഹിക്കട്ടെ.



# സ്മൃതി പഥത്തിൽനിന്ന്
# മായാത്ത കൂട്ടുകാരൻ


ശൈഖുനാ ഇമ്പിച്ചി അലിമുസ്‌ലിയാർ
(സദർ മുദർരിസ് സഖാഫത്തുസ്സുന്നിയ്യ അറബിക്കോളേജ്–കാരന്തൂർ)


(പണ്ഡിത തറവാട്ടിലെ കാരണവരും മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാരുടെ സഹപാഠിയും മർക്കസ്സുസ്സഖാഫത്തിസ്സുന്നിയ്യ അറബിക്കോളേജ് സദർ മുദർരിസുമായ ഉസ്താദ്. ഇമ്പിച്ച്യാലി മുസ്‌ലിയാർ കൈപ്പററ സ്മരണികാ പ്രതിനിധികളോട് സംസാരിക്കുന്നു.)

പഠന കാലത്ത് പല സഹപാഠികളും ഉണ്ടാവാറുണ്ട്. അവരിൽ ചിലരുമായുള്ള ബന്ധം പഠനം അവസാനിക്കുന്നതോടെ നിലച്ചുപോകും. ചിലരുടെ ബന്ധം എന്നെന്നും നില നിൽക്കുകയും ചെയ്യും. മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാരും ഞാനുമായുള്ള ബന്ധം ഒരിക്കലും അററ്‌പോവാത്തതും വിസ്മരിക്കാൻ കഴിയാത്തതുമാണ്. ചുരുങ്ങിയ മൂന്ന് മാസക്കാലം മാത്രമാണ് ഒരുമിച്ച് പഠിച്ചതെങ്കിലും ആ കാലയളവ് മൂന്ന് വർഷത്തെ പ്രതീതിയാണ് എന്നിൽ ഉളവാക്കിയത്.

ഞാൻശൈഖുനാ റഈസുൽ മുഹഖിഖീൻ കണ്ണിയത്ത് അഹമ്മദ് മുസ്‌ലിയാർ (ഖ:സി) അവർകളുടെ അടുക്കൽ അത്തോളിക്കടുത്ത പറമ്പത്ത് ജുമാമസ്ജിദിൽ ഓതിത്താമസിക്കുമ്പോഴായിരുന്നു ബീരാൻകുട്ടി മുസ്‌ലിയാർ അവിടെ മുതഅല്ലിമായി വന്നത്. അന്ന് മഹാനവർകൾക്കുള്ള ദർസ് കൊളപ്പുറത്തായിരുന്നു. അവിടെ പള്ളി പുനർ നിർമ്മാണം നടക്കുമ്പോൾ ദർസ്സിന് അസൗകര്യം നേരിട്ടതിനാൽ പണി പൂർത്തിയാകുന്നത്‌വരെ തന്റെ പഠനം തുടരാമെന്ന് മഹാനവർകൾ തീരുമാനിച്ചു. 1946–47 കാലഘട്ടത്തിലായിരുന്നു അത്. തുഹ്ഫയുടെ മുഖദ്ദിമയും, ഷറഹുൽ അഖാഇദയും, ഖയാലിയും ഞങ്ങൾ ഒരുമിച്ചാണ് ഓതിയിരുന്നത്,

ഒരു മുദർരിസ് ഓതാൻ വരുന്നുണ്ടെന്നും അത് ബീരാൻകുട്ടി മുസ്‌ലിയാരാണെന്നും കേട്ടപ്പോൾ ഞങ്ങൾക്കുണ്ടായ സന്തോഷത്തിന് അതിരില്ലായിരുന്നു. ഉസ്താദിൽനിന്നും പറഞ്ഞുതരുന്ന വിഷ

യങ്ങരം ശേഷം അദ്ദേഹത്തോട് ചോദിച്ച് പഠിക്കാമല്ലോ എന്ന ഉദ്ദേശമായിരുന്നു അതിനു കാരണം. ബഹുമാനപ്പെട്ട ബീരാൻകുട്ടി മുസ്‌ലിയാർ അതിനെല്ലാം പ്രാപ്തനായിരുന്നു എന്നുള്ള കാര്യം ആരെയും പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. അദ്ദേഹവുമായുള്ള കുറഞ്ഞ കാല സൗഹൃദത്തിന്നിടയിൽ ഗുരുനാഥന്മാരോടുള്ള പെരുമാററവും സഹപാഠികളുമായുള്ള വർത്തിത്വവും കിതാബുകരം പാരായണം ചെയ്യുന്ന രീതിയും ഞങ്ങരംക്ക് അനുഭവത്തിലൂടെ അറിയാൻ സാധിച്ചു.

വളരെ കാലം ഒരുമിച്ച് സഹപാഠിയായി പഠിച്ച ആളായിരുന്നു കണ്ണിയത്ത്. എന്നിട്ടുപോലും ഉസ്താദിൻെറ സന്നിധിയിൽ ഉയർന്ന സ്വരത്തിൽ സംസാരിക്കുകയോ അപമര്യാദയായി വല്ലതും ചോദിക്കുകയോ ചെയ്യുമായിരുന്നില്ല. വല്ല കാര്യങ്ങളും പറയുകയാണെങ്കിൽതന്നെ വാതിലിൻെറ മറവിൽ ചാരിനിന്ന് താഴ്ന്ന സ്വരത്തിൽ മാത്രമെ അവിടുന്ന് സംസാരിക്കുമായിരുന്നുള്ളു.

ഉസ്താദിൻെറമുമ്പിൽ ഇരിക്കുന്ന കാഴ്ച കാണുമ്പോരം തിരുമേനി (സ) തങ്ങളുടെ മുമ്പിൽ ജിബ്‌രീൽ (അ) പ്രത്യക്ഷപ്പെട്ട് സഹാബത്തിന് ഇരുന്ന് കാണിച്ചുകൊടുത്ത രൂപം എപ്പോഴും ഓർക്കുമായിരുന്നു. ഉസ്താദുമാരെ ആദരിക്കുന്നതിലും കിതാബുകരം മുതാലഅ ചെയ്യുന്നതിലും അദ്ദേഹത്തെ കവച്ചുവെക്കാൻ മററൊരാളെ കേരളം കണ്ടിട്ടുണ്ടോ എന്ന കാര്യം സംശയമാണ്. ഈ കാരണംകൊണ്ട് മാത്രമാണ് പ്രശസ്തി ആഗ്രഹിക്കാത്ത ആ മഹാൻ പണ്ഡിത ലോകത്ത് മുഴുവനും അറിയപ്പെട്ട വ്യക്തിയായി മാറിയത്.

''ബഹുമാനിക്കേണ്ടവരെ ബഹുമാനിക്കൽകൊണ്ടല്ലാതെ ഉന്നതിയിലേക്ക് ആരും ചേർന്നിട്ടില്ല. ബഹുമാനത്തെ നിരാകരിക്കുന്നതിനാലല്ലാതെ നിന്ദ്യതയിലേക്ക് ആരും ചേർന്നിട്ടുമില്ല'' എന്നാണല്ലോ പ്രമാണം.

ദർസ് പഠനം അവസാനിച്ചതിനു ശേഷവും തുടരെ തുടരെ ഞങ്ങരം ബന്ധം പുലർത്താറുണ്ടായിരുന്നു. കിതാബിയ്യായ ചർച്ചകളായിരുന്നു കൂടുതലും ചർച്ചാ വിഷയമായി എടുത്തിരുന്നത്. രാവിലെ ആരംഭിച്ച ചർച്ച പലപ്പോഴും വൈകുന്നേരമായി പോവാറുണ്ട്. എന്നാലും അദ്ദേഹത്തിൽ ആവേശം കൂടിക്കൂടി വരുക എന്നല്ലാതെ തളർച്ച ഒരിക്കലും ദൃശ്യമായിരുന്നില്ല. ഇങ്ങനെ ചങ്ങാ

തിമാരെപ്പോലെ കഴിയുന്നതിനിടയിലാണ് ഇസ്ലാമിക കേരള ത്തിന്റെ കണ്ഠത്തിൽ കോടാലിയിറക്കിയ കണക്കെ ആ മഹാ മനു ഷ്യന്റെ മരണ വാർത്ത ശ്രവിച്ചത്.

അന്ന് കൂട്ടത്തിലുണ്ടായിരുന്ന ഇതര ശരീക്കന്മാർ ആരൊക്കെ ആയിരുന്നു എന്ന സ്മരണികാ പ്രതിനിധികളുടെ ചോദ്യത്തിന് തന്റെ ഓർമ്മയുടെ അറകളിൽ കണ്ണോടിച്ച ശേഷം ''കൂട്ടുകാർ പല രും ഉണ്ടായിരുന്നുവെങ്കിലും ബീരാൻകുട്ടി മുസ്ലിയാരെപ്പോലെ ആരെയും ഓർമ്മയില്ല'' എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികര ണം. അദ്ദേഹം ശൈഖുനാ ബീരാൻകുട്ടി മുസ്ല്യാർക്കും സ്മരണി കാ പ്രധിനിതികൾക്കും പ്രാർത്ഥിക്കുകയും സർവ്വവിധ ഭാവുകങ്ങൾ നേരുകയും ചെയ്തു.

★

# അനശ്വര വ്യക്തിത്വം

കെ. അലവി മൗലവി
(പ്രിൻസിപ്പാൾ, ജാമിഅ: വഹബിയ്യ:
അറബിക്കോളേജ് വണ്ടൂർ)

ദീനീ വിജ്ഞാനം അപ്രത്യക്ഷമാവുക അന്ത്യനാളിന്റെ അടയാളങ്ങളിൽ പ്രമുഖമാണെന്ന് നബി (സ) ഉണർത്തി. എന്നാൽ ഇന്ന് വിജ്ഞാനം ഉയർന്നു പോവാതിരിക്കാനും തലമുറകൾക്ക് കൈമാറാനും ഉപയുക്തമായ എല്ലാ സാഹചര്യങ്ങളും സംവിധാനങ്ങളും നാം ആസൂത്രണം ചെയ്തിരിക്കുന്നു. ദീനീ സ്ഥാപനങ്ങളും അറബിക് കോളേജുകളും എങ്ങും സുലഭമാണ്. ആധികാരികവും അല്ലാത്തതുമായ സർവ്വത്ര ഗ്രന്ഥങ്ങളുടെയും പരിഭാഷകളും വ്യാഖ്യാനങ്ങളും ഇന്ന് എവിടെയും ലഭ്യമാണ്. പിന്നെന്താണീ ദീൻ ഉയർന്ന് പോവുമെന്നത് കൊണ്ട് വിവക്ഷിക്കപ്പെടുന്നത്? അത് മറ്റൊന്നുമല്ല ഉഖ്റവിയ്യായ പണ്ഡിതന്മാരുടെ വേർപാട് മൂലമാണ് ദീനിന്ന് അധോഗതി സംഭവിക്കുകയെന്ന് നബി (സ) തങ്ങൾ തന്നെ വ്യക്തമാക്കിയിട്ടുണ്ട്. ഈ തിരുമൊഴിയുടെ പുലർച്ചയാണ് കേരള മുസ്ലിംകളെ യാസകലം ദുഃഖത്തിലാഴ്ത്തി കൊണ്ട് കഴിഞ്ഞ ഫെബ്രുവരി 5-ാം൹ വെള്ളിയാഴ്ച 2.20ന് നമ്മോട് യാത്ര പറഞ്ഞ പണ്ഡിത തറവാട്ടിലെ കാരണവർ കൈപ്പറ്റ ബീരാൻകുട്ടി മുസ്ലിയാരുടെ (ന:മ) നിര്യാണത്തിലൂടെ നാം കണ്ടത്. ഉഖ്റവിയ്യായ ഒരു പണ്ഡിതനുണ്ടായിരിക്കേണ്ട എല്ലാ വിധ ലക്ഷണങ്ങളും സ്വഭാവങ്ങളും സമ്മേളിച്ച ഒരു മഹൽ വ്യക്തിത്വത്തിനുടമയായിരുന്നു മഹാനവർകളെന്ന് ആരേയും പറഞ്ഞറിയിക്കേണ്ട കാര്യമില്ല. 90 വർഷത്തെ സുദീർഘ ജീവിത കാലയളവിൽ പ്രശസ്തി അവിടുന്നാഗ്രഹിച്ചതേയില്ല. ആരാലും അറിയപ്പെടാതെ കഴിഞ്ഞു കൂടണമെന്നായിരുന്നു അവിടുത്തെ ആശ. വിനയവും സൂക്ഷ്മതയും കൈവിടാതെ അവർ സൂക്ഷിച്ചു. അതുകൊണ്ട് തന്നെയാവാം മഹാനവർകൾ ഫത്‌വാ നൽകൽ പതിവുണ്ടായിരുന്നില്ല. എങ്കിലും ഏത് സങ്കീർണ്ണ പ്രശ്നങ്ങളുമായി ആരദ്ദേഹത്തെ സമീപിച്ചാലും കിതാബുകളുടെ 'ഇബാറത്തുകൾ' കാണിച്ചുകൊടുത്ത് അവിടുന്ന് അവരുടെ സംശയങ്ങൾ ദൂരീകരിക്കുമായിരുന്നു.

വിജ്ഞാനത്തിന്റെ എല്ലാ മേഖലകളിലും അഗാധമായ അവഗാഹം നേടാൻ കഴിഞ്ഞ ഈ നൂററാണ്ട് കണ്ട ചുരുക്കം ചില പണ്ഡിതരിലൊരാളായിരുന്നു മഹാനർ. ഫിഖ്ഹ്, ചരിത്രം, ഗണിതശാസ്ത്രം, തർക്കശാസ്ത്രം തുടങ്ങിയ മേഖലകളിൽ തന്റെ പ്രാഗത്ഭ്യം തെളിയിച്ച ആ മഹാൻ ഒരു ബഹുഭാഷാ പണ്ഡിതൻകൂടിയായിരുന്നു. ഇംഗ്ലീഷ്, ഉറുദു, ഫാരിസി, സംസ്കൃതം, ഹിന്ദി തുടങ്ങിയ പ്രധാന ഭാഷകളിലൊക്കെ ആശയ വിനിമയം നടത്താൻ അവർക്ക് കഴിഞ്ഞിരുന്നു.

വന്ദ്യ ശൈഖുനാ സദഖത്തുല്ല മൗലവി (ഖ: സി) യുടെ ശരീക്കായിരുന്ന മൗലാനാ മഹാനരെപ്പോലെത്തന്നെ ലൗഡ്സ്പീക്കറിലൂടെ ജുമുഅ: ഖുത്വബ പോലുള്ള ഇബാദത്തുകറ നിർവ്വഹിക്കുന്നതിനെ ഇഷ്ടപ്പെട്ടിരുന്നില്ല. ആ മഹാനുഭാവന്റെ വേർപാട് പരിശുദ്ധ അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന് വരുത്തിവെച്ച വിടവ് നികത്താൻ ഇനി മററാരുമില്ല. അദ്ദേഹത്തിന്റെ പേരിൽ ഒരു സ്മരണിക പുറത്തിറക്കുന്നുവെന്നറിഞ്ഞതിൽ വളരെയധികം സന്തോഷമുണ്ട്. ആ മഹാത്മാവ് കാണിച്ചുതന്ന ജീവിതപാത മുറുകെ പിടിച്ചുകൊണ്ട് അവരോടുള്ള കടപ്പാട് നമുക്ക് നിർവ്വഹിക്കാം. സർവ്വശക്തൻ അവരെയും നമ്മെയും സ്വർഗ്ഗലോകത്ത് ഒരുമിച്ചു കൂട്ടുമാറാവട്ടെ. ആമീൻ.



# ഭൗതിക വിദ്യാഭ്യാസത്തെ പ്രോൽസാഹിപ്പിച്ച ആത്മീയ പണ്ഡിതൻ

(പ്രൊഫ: ഓമാനൂർ എം. മുഹമ്മദ് എം. എ.)
പി. എസ്. എം. ഒ. കോളേജ്, തിരൂരങ്ങാടി.

മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ 1988 ഫെബ്രുവരി 5ന് വെള്ളിയാഴ്ച ഉച്ചക്ക് 2.20ന് അന്തരിച്ചു. ഏതാണ്ട് അര നൂററാണ്ടുകാലം ഇസ്ലാമിക വിജ്ഞാന വിതരണ രംഗത്ത് പ്രവർത്തിച്ചു. അനേകം പണ്ഡിത പ്രതിഭകളെ വാർത്തെടുത്ത ഒരു ജ്ഞാന ജ്യോതിസ്സിന്റെ അസ്തമനമാണ് ബീരാൻകുട്ടി മുസ്ലിയാരുടെ നിര്യാണത്തിലൂടെ സംഭവിച്ചത്.

കർമ്മശാസ്ത്ര രംഗത്ത് മാത്രമായിരുന്നില്ല മർഹൂം ബീരാൻകുട്ടി മുസ്ലിയാർ പ്രാവീണ്യം നേടിയിരുന്നത്. അദ്ദേഹം ഒരു ചരിത്ര പണ്ഡിതൻ കൂടിയായിരുന്നു. ഇന്ത്യാചരിത്രം നന്നായറിയുന്ന ചുരുക്കം ചില ഇസ്ലാമിക പണ്ഡിതന്മാരിൽ ഒരാളായിരുന്നു അദ്ദേഹം, ഗണിതശാസ്ത്രം, തർക്കശാസ്ത്രം, പൊതുവിജ്ഞാനം എന്നിവയിലും അദ്ദേഹം അവഗാഹം നേടിയിരുന്നു. ഒരു ബഹുഭാഷാ പണ്ഡിതനായിരുന്നു മൗലാന. മലയാളം, അറബി ഭാഷകൾക്ക് പുറമെ ഉറുദു, പാർസി, സംസ്കൃതം, ഹിന്ദി, ഇംഗ്ലീഷ് എന്നീ ഭാഷകളിലും അദ്ദേഹം പരിജ്ഞാനം നേടിയിരുന്നു. ഞാനൊരിക്കൽ ഉമ്മിണിക്കടവത്തുള്ള ബന്ധുക്കളുടെ വീട് സന്ദർശിച്ചപ്പോഴാണ് മുസ്ലിയാരുമായി പരിചയപ്പെടാൻ ഇടവന്നത്. ഞാനന്ന് ഫാറൂഖ് കോളേജിൽ ബി. എസ്സി. ഫൈനൽ ഇയർ വിദ്യാർത്ഥിയായിരുന്നു. ഉമ്മിണിക്കടവത്ത് അഹ്മദ്സാഹിബ്, മോനുദ്ദീൻകുട്ടി സാഹിബ് തുടങ്ങിയവരാണ് എനിക്ക് മൗലാനയെ പരിചയപ്പെടുത്തിത്തന്നത്. ഭൗതിക വിദ്യാഭ്യാസത്തെക്കുറിച്ചായിരുന്നു അദ്ദേഹം എന്നോട് പ്രധാനമായും സംസാരിച്ചത്. ഭൗതിക വിദ്യാഭ്യാസ രംഗത്ത് മുസ്ലിംകൾ പിന്നോക്കാവസ്ഥയിലായതിന്റെ ചരിത്രപരമായ കാരണങ്ങൾ അദ്ദേഹം വ്യക്തമാക്കുകയും, ആ രംഗത്ത് മുസ്ലിംകൾ ഉണർന്ന് പ്രവർത്തിച്ചില്ലെങ്കിൽ ഇസ്ലാമിക പ്രബോധന പ്രവർത്തനങ്ങളെപ്പോലും അത് പ്രതി

കൂലമായി ബാധിക്കുമെന്ന് ആശങ്ക പ്രകടിപ്പിക്കുകയും ചെയ്തു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ മത പണ്ഡിതന്മാർ എതിർത്തിരുന്നത് ഇംഗ്ലീഷ് ഭാഷയോടുള്ള വിരോധം കൊണ്ടായിരുന്നില്ലെന്ന് അദ്ദേഹം വ്യക്തമാക്കി. ഇന്ത്യൻ സ്വാതന്ത്ര്യ പ്രസ്ഥാനത്തിന്റെ ഭാഗമായിട്ടായിരുന്ന പണ്ഡിതന്മാരും, ദേശീയ നേതാക്കളും അന്ന് ഇംഗ്ലീഷ് പഠനത്തെ എതിർത്തത്. എന്നാൽ ഭാഷയും, മററെല്ലാററിനേയുംപോലെ അല്ലാഹുവിന്റെ സൃഷ്ടിയാണെന്ന് മുസ്ലിയാർ വിശ്വസിച്ചു. അത്കൊണ്ട് ഒരു ഭാഷയോടും പ്രത്യേക വിരോധത്തിന് കാരണമില്ലെന്ന് അദ്ദേഹം വ്യക്തമാക്കി. പാശ്ചാത്യ വിദ്യാഭ്യാസം നേടിയ അക്കാലത്തെ മുസ്ലിംകളിൽ പ്രകടമായ മത നിരപേക്ഷതാമനോഭാവമാണ് മുസ്ലിം പണ്ഡിതന്മാരെ പ്രധാനമായും പാശ്ചാത്യ വിദ്യാഭ്യാസത്തിനെതിരെ ചിന്തിപ്പിക്കുവാൻ കാരണമാക്കിയതെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു.

അറബി ഭാഷയോട് ഒരു മുസ്ലിം പ്രത്യേക മമത കാണിക്കണമെന്ന് സംസാരമദ്ധ്യേ മുസ്ലിയാർ ഉപദേശിച്ചു. കോളേജിൽ ഇംഗ്ലീഷിന് പുറമെ അറബി രണ്ടാം ഭാഷയായി ഞാൻ പഠിക്കുന്നുണ്ടെന്ന് പറഞ്ഞപ്പോഴാണ് അദ്ദേഹം ഈ അഭിപ്രായം പ്രകടിപ്പിച്ചത്. അറബി ലോക മുസ്ലിംകളുടെ മാതൃ ഭാഷയാണെന്ന് അദ്ദേഹം അനുസ്മരിച്ചു. കാരണം അത് ഉമ്മഹാത്തുൽ മുഅ്മിനീങ്ങളുടെ ഭാഷയാണ്. നമ്മുടെ മദ്രസ്സാ പഠനത്തിൽ അറബി ഭാഷ പഠിക്കാനുള്ള അവസരം വിരളമാണെന്ന് അദ്ദേഹം പരിതപിച്ചു നമ്മുടെ ദർസ്-മദ്രസ്സ വിദ്യാഭ്യാസ സമ്പ്രദായത്തിൽ അറബി ഭാഷാ പഠനത്തിന് ഊന്നൽ നൽകാത്തതുകൊണ്ട് നമ്മുടെ ചില മത പണ്ഡിതന്മാർക്കുപോലും സ്ഫുടമായി അറബിയിൽ സംസാരിക്കുവാൻ കഴിയുന്നില്ലെന്നയാഥാർത്ഥ്യം അദ്ദേഹം സമ്മതിച്ചു.

'നിറ കടം തുളുമ്പുകയില്ല' എന്ന പഴമൊഴി മൗലാനയെ സംബന്ധിച്ചിടത്തോളം അന്വർത്ഥമായിരുന്നുവെന്ന് കേട്ടിട്ടുണ്ട്. മത വിഷയങ്ങളിൽ സംശയങ്ങളുമായെത്തുന്നവർക്ക് മറുപടി നൽകുമ്പോൾ ഇമാം മാലിക്കി (റ)ന്റെ മാതൃകയായിരുന്ന സൂക്ഷ്മതയിൽ അദ്ദേഹം പുലർത്തിയിരുന്നത്, ഉത്തരം പെട്ടെന്ന് പറയുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഫിഖ്ഹ് ഗ്രന്ഥം പരതി ''ഇബാറത്'' വായിച്ച് കേൾപ്പിച്ച് അർത്ഥം പറഞ്ഞുകൊടുത്താണ് അദ്ദേഹം ചോദ്യ കർത്താക്കളുടെ സംശയം ദൂരീകരിച്ചിരുന്നതെന്ന് പറയപ്പെടുന്നു.

മൗലാനയുമായി അധികം ബന്ധപ്പെടാൻ എനിക്കവസരമുണ്ടായിട്ടില്ല. ഒരിക്കൽ മാത്രമാണ് ഞാൻ അദ്ദേഹത്തെ കണ്ടിട്ടുള്ളത്. അന്ന് ഒന്നിലധികം മണിക്കൂർ അദ്ദേഹത്തോട് പല കാര്യങ്ങളും സംസാരിക്കാൻ അദ്ദേഹം അവസരം നൽകി.

സാഹിത്യ രംഗത്ത് മൗലാനാ മഹത്തായ സേവനങ്ങൾ അർപ്പിച്ചിട്ടുണ്ട്. ഖുർആനിൽ പ്രതിപാദിക്കപ്പെട്ട ഇരുപത്തിയഞ്ചു മുർസലുകളുടെ ചരിത്രം സമഗ്രമായി വിവരിക്കുന്ന 'അൽവറഖാത്ത്' അദ്ദേഹത്തിന്റെ കൃതിയാണ്. 'രിസാലത്തുത്തൻബീഹ്' എന്നൊരു പുസ്തകവും അദ്ദേഹം രചിച്ചിട്ടുണ്ട്. വേറെയും കൃതികളുണ്ടെന്നാണറിവ്. അപ്രകാശിതങ്ങളായ കയ്യെഴുത്തു കൃതികളും ഉണ്ടത്രെ.

മൗലാനയുടെ ധന്യ ജീവിതം പണ്ഡിതന്മാർക്കും, മുസ്ലിം ബഹുജനത്തിനും മാതൃകയാവട്ടെ എന്ന് ആശംസിക്കുന്നതോടൊപ്പം അദ്ദേഹത്തിന്റെ പരലോക മോക്ഷത്തിന് വേണ്ടി പ്രാർത്ഥിച്ചു കൊള്ളുന്നു.



# മൗലാനാ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ (ന:മ)

-എ. പി. മുഹമ്മദ്അലി മുസ്ലിയാർ, നെല്ലിക്കുത്ത്

കേരളത്തിൽ ജീവിച്ചിരുന്ന പ്രസിദ്ധരായ മഹാ പണ്ഡിതന്മാരിൽ ഒരാളായിരുന്നു സ്മര്യപുരുഷൻ. വിവിധ കലകളിൽ വിജ്ഞാനത്തിന്റെ കൊടുമുടിയിൽ എത്തിച്ചേർന്ന ചുരുക്കം പണ്ഡിതന്മാരിൽ സ്മര്യ പുരുഷനും ഉൾപ്പെടുന്നു.

സ്മര്യ പുരുഷൻ ഒരു ബഹുഭാഷാ പണ്ഡിതൻ കൂടിയായിരുന്നു. മലയാളം, ഇംഗ്ലീഷ്, ഉറദു, പാരിസി, തമിഴ് മുതലായ ഭാഷകളിൽ പാണ്ഡിത്യം നേടിട്ടുണ്ട്.

മലപ്പുറം ജില്ലയിൽപ്പെട്ട ഒതുക്കുങ്ങൽ പഞ്ചായത്തിൽ സ്ഥിതി ചെയ്യുന്ന വേങ്ങരക്കടുത്ത കൈപ്പററ ഗ്രാമത്തിലാണ് സ്മര്യ പുരുഷന്റെ ജനനം. സുന്ദരമായ തെങ്ങിൻ തോപ്പുകളും കവുങ്ങിൻ തോപ്പുകളും നിറഞ്ഞു നിൽക്കുന്ന ഒരു ഗ്രാമമാണ് കൈപ്പററ. അനേകം മത പണ്ഡിതന്മാർക്കും സൂഫിവര്യന്മാർക്കും ജന്മം നൽകിയ ഈ ഗ്രാമത്തിന്റെ വിരിമാറിൽ കൂടിയാണ് പ്രസിദ്ധമായ കടലുണ്ടി പ്പുഴയൊഴുകുന്നത്. കൈപ്പററയിലെ സമ്പന്നനും പൗരപ്രധാനിയും പുരാതന കുടുംബാംഗവുമായ ഉമ്മിണിക്കടവത്ത് അവറുട്ടി അധികാരിയുടേയും, മററത്തൂര് കടമ്പോട്ട് കുഞ്ഞഹമ്മദ് എന്നവരുടെ മകൾ താച്ചുമ്മാ എന്നവരുടേയും മകനായി ഹിജ്റ: 1317ൽ ക്രിസ്താബ്ദം 1898ൽ ശൈഖുനാ കൈപ്പററയിൽ ജനിച്ചു.

## പ്രാഥമിക വിദ്യാഭ്യാസം

ഖുർആൻ പാരായണവും തജ്വീദും അത്യാവശ്യ മത കാര്യങ്ങളും കൈപ്പററയിലെ പ്രമുഖ മൊല്ലയായ തോട്ടുങ്ങൽ മരക്കാർ മൊല്ലയിൽനിന്നും പഠിച്ചു. പിന്നെ വേങ്ങരക്കടുത്ത കുററാളൂരിലെ മാപ്പിള എൽ. പി. സ്കൂളിൽ IVാം തരംവരെ പഠിച്ചു. സ്കൂളിലെ അന്നത്തെ പ്രധാന അദ്ധ്യാപകൻ കെ. ടി. കുഞ്ഞാമുട്ടി മാസ്റ്ററായിരുന്നു. പിന്നെ കൈപ്പററ ജുമുഅത്ത് പള്ളിയിലെ ദർസ്സിൽച്ചേർ

ന്ന് പഠിച്ചു. അന്നത്തെ മുദർരിസ് മററത്തൂർ സ്വദേശി പേഴംതറയിൽ അഹ്മദ് മുസ്ലിയാർ ആയിരുന്നു.

## വിദ്യാഭ്യാസ സ്ഥലങ്ങളും ഉസ്താദുമാരും

പിന്നെ കോഡൂര്, ചെമ്മങ്കടവ് ജുമുഅത്ത്പള്ളിയിൽ ഓതിതാമസിച്ചു. അന്നത്തെ മുദർരിസ് 1384ൽ മരണപ്പെട്ട തിരൂരങ്ങാടി സ്വദേശി തയ്യിൽ കാതിബ് മുഹമ്മദ്കുട്ടി മുസ്ലിയാർ ആയിരുന്നു. പിൽകാലത്ത് അദ്ദേഹം കെ. എം. മൗലവി എന്ന പേരിലാണ് അറിയപ്പെട്ടത്. കെ. എം. മൗലവി പോയതിന് ശേഷം അവിടെ മുദർരിസായി വന്നത് വടക്കേ മലബാറിലെ കടവത്തൂർ സ്വദേശി 1370ൽ മരണപ്പെട്ട പറമ്പിൽ കുഞ്ഞഹമ്മദ് മുസ്ലിയാരാണ്. ഇദ്ദേഹം കെ. എം. മൗലവിയുടെ കൂട്ടുകാരിൽ ഒരാളാണ്. പിന്നീട് പ്രസിദ്ധ പണ്ഡിതനും ഉജ്ജ്വല വാഗ്മിയുമായ 1369ൽ മരണപ്പെട്ട കൈപ്പററ കരിമ്പനക്കൽ മമ്മുട്ടി മുസ്ലിയാരുടെ ദർസിൽ പഠിച്ചു. പിന്നീട് ദീർഘകാലം പൊന്നാനിക്കടുത്ത കോടഞ്ചേരി ജുമുഅത്ത് പള്ളിയിൽ മുദർരിസായിരുന്ന 1353ൽ മരണപ്പെട്ട പുന്നയൂർക്കുളം ഉപ്പുങ്ങൽ കുഞ്ഞഹമ്മദ് എന്ന വാപ്പുട്ടി മുസ്ലിയാരുടെ ദർസ്സിൽ ചേർന്ന് പഠിച്ചു. ഇദ്ദേഹം 1342ൽ മരണപ്പെട്ട മൗലാനാ ചാലിലകത്ത് കുഞ്ഞഹഞ്ഞമ്മദ് ഹാജിയുടെ പ്രധാന ശിഷ്യന്മാരിൽ ഒരാളാണ്. പിന്നീട് കോട്ടക്കൽ സമീപം ചെറുശോല സ്വദേശിയും, മഹാ പണ്ഡിതനും, ബുദ്ധിശാലിയുമായിരുന്ന 1342ൽ മരണപ്പെട്ട കുഞ്ഞീൻ മുസ്ലിയാർ കൈപ്പററ ജുമുഅത്ത് പള്ളിയിൽ ദർസ്സ് നടത്തിയ കാലത്ത് അദ്ദേഹത്തിന്റെ അടുക്കൽ പഠിച്ചു. അദ്ദേഹത്തെ മദ്രാസിലെ പ്രസിദ്ധമായ ജമാലിയ്യാ കോളേജിലേക്ക് ക്ഷണിക്കപ്പെട്ടപ്പോൾ ക്ഷണം സ്വീകരിച്ചു കൊണ്ട് അദ്ദേഹം അങ്ങോട്ട് പോയപ്പോൾ സ്മര്യപുരുഷനും അദ്ദേഹത്തോടൊപ്പം അങ്ങോട്ടുപോയി. അവിടെ ഒരു കൊല്ലം പഠിച്ചു. അവിടത്തെ പ്രധാന ഉസ്താദുമാർ കോളേജ് പ്രിൻസിപ്പളായ മൗലാനാ മുഹമ്മദ് മദാർ ആലിം സാഹിബ്, മൗലാനാ യൂസുഫ് ആലിം സാഹിബ്, ചെറുശോല സ്വദേശിയും മഹാ പണ്ഡിതനുമായ സയ്യിദ് അലവിക്കോയ തങ്ങൾ മുതലായവരാണ്.

ഫാറൂഖ് റൗളത്തുൽ ഉലൂം അറബിക് കോളേജ് സ്ഥാപകനും ആദ്യത്തെ പ്രിൻസിപ്പലുമായിരുന്ന പരേതനായ അബുസ്സലാഹ്

അഹ്മദ് അലിൽ അസ്ഹരി കോളേജിലെ അന്നത്തെ ഒരു വിദ്യാർത്ഥിയായിരുന്നു. സ്വര്യപുരുഷൻ ജമാലിയാ കോളേജ് വിട്ടതിന്റെശേഷം തിരൂരങ്ങാടിക്കടുത്ത കൊളപ്പുറം ജുമാഅത്ത് പള്ളിയിലെ ദർസ്സിൽ ചേർന്ന് പഠിച്ചു. അന്നത്തെ മുദർരിസ് മഹാപണ്ഡിതനായ തിരൂരങ്ങാടി സ്വദേശി കോടഞ്ചേരി കുഞ്ഞിമുഹമ്മദ് മുസ്‌ലിയാർ ആയിരുന്നു. ഇദ്ദേഹമാണ് തർക്ക ശാസ്ത്രത്തിലെ ഒരു ചെറു ഗ്രന്ഥമായ ''തസ്‌രീഹുൽ മൻത്വിഖ്'' എന്ന കിതാബിന്റെ മാർജിനിൽ ഉള്ളതായ ഹാശിയയുടെ ഗ്രന്ഥ കർത്താവ്. ഇദ്ദേഹം ഹിജ്റ: 1352ൽ വഫാത്തായി.

കൊളപ്പുറം ദർസ്സിൽനിന്നു വിട്ടതിന്നുശേഷം പ്രസിദ്ധമായ വാഴക്കാട് ദാറുൽ ഉലൂം അറബിക്കോളേജിൽ ചേർന്നു പഠിച്ചു. കോളേജിലെ അന്നത്തെ സദർമുദർരിസ് ഹിജ്റ:1385ൽ വഫാത്തായ മൗലാനാ ശംസുൽഉലമാ ഖുത്വുബി മുഹമ്മദ് മുസ്‌ലിയാർ ആയിരുന്നു. രണ്ടാം മുദർരിസ് പ്രസിദ്ധ പണ്ഡിതനായ വൈതല അഹമ്മദ്കുട്ടി മുസ്‌ലിയാർ ആയിരുന്നു. മൂന്നാമത്തെ മുദർരിസ് ചാലിയപ്പുറം വലിയ മമ്മദ്കുട്ടി മുസ്‌ലിയാർ ആയിരുന്നു.

വിവിധ കാലയളവിൽ ഉയർന്ന കിതാബുകളെല്ലാം അവിടന്ന് ഓതിപ്പഠിച്ചു.

## വാഴക്കാട്ടെ പഠന കാലത്തെ കൂട്ടുകാരും സഹപാഠികളും

1 സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ പ്രസിഡണ്ടും സുപ്രസിദ്ധ പണ്ഡിതനുമായ കണ്ണിയത്ത് അഹമ്മദ് മുസ്‌ലിയാർ 2 വണ്ടൂർ ജാമിഅ: വഹബിയ്യ അറബിക്കോളേജ് സ്ഥാപകനും കോളേജ് പ്രിൻസിപ്പലുമായിരുന്ന മൗലാനാ മർഹൂം സദഖത്തുല്ലമുസ്‌ലിയാർ 3 നെടിയിരുപ്പ് മുദർരിസായിരുന്ന മർഹൂം മരക്കാർ മുസ്‌ലിയാർ 4 കൊടിയത്തൂർ ഖാസിയായിരുന്ന മർഹൂം അബ്ദുൽ അസീസ് മുസ്‌ലിയാർ 5 കൊടുവള്ളി കരുവംപൊയിൽ കെ. വി. മോയീൻകുട്ടി മുസ്‌ലിയാർ.

## ദർസ് നടത്തിയ സ്ഥലങ്ങളും ശിഷ്യൻമാരും

വാഴക്കാട് ദാറുൽ ഉലൂം അറബിക്കോളേജിലെ പഠനം പൂർത്തിയാക്കിയതിന്നുശേഷം ഹിജ്റ: 1349ൽ കോട്ടക്കൽ പറപ്പൂരിലെ

വടക്കുംമുറി ജുമുഅത്ത് പള്ളിയിൽ മുദർരിസായി ജോലി ചെയ്തു. പിന്നീട് കൊളപ്പുറം ജുമുഅത്ത് പള്ളിയിൽ ദീർഘകാലം മുദർരിസായി ജോലി ചെയ്തു.

കൊളപ്പുറം ജുമുഅത്ത് പള്ളിയിൽ ദർസ്സ് നടത്തിക്കൊണ്ടിരിക്കുന്ന കാലത്ത് വിജ്ഞാന ദാഹം തീരാതെ സ്വര്യപുരുഷൻ വീണ്ടും പഠിക്കുവാൻ വേണ്ടി മഹാരാഷ്ട്ര സംസ്ഥാനത്തിൽപ്പെട്ട സൂറത്തിലെ ദാബിൽ എന്ന സ്ഥലത്തെ അൽ-ജാമിഅത്തുൽ ഇസ്ലാമിയ്യ എന്ന അറബിക് കോളേജിൽ പോയി ചേർന്നു. ഒരു കൊല്ലം അവിടെ പഠിച്ചു. മൗലാനാ മുഹമ്മദ് അൻവർ കശ്മീരിയുടെ പ്രധാന ശിഷ്യനായ മൗലാനാ ശംസുൽ ഹഖുൽ കശ്മീരി ആയിരുന്നു അന്നത്തെ കോളേജ് പ്രിൻസിപ്പാൾ. ഒരു കൊല്ലം അവിടെ പഠിച്ചതിന്ന്ശേഷം കൊളപ്പുറത്തേക്ക്തന്നെ തിരിച്ചുവന്നു. കൊളപ്പുറം വിട്ടതിന്ന്ശേഷം വടക്കെ മലബാറിലെ പടന്ന ജുമുഅത്ത് പള്ളിയിൽ മുദർരിസായി ജോലി ചെയ്തു. പിന്നീട് കായംകുളം അൽ-മദ്റസത്തുൽ ഹസനിയ്യ അറബിക്കോളേജിലും മുദർരിസായി ജോലി ചെയ്തു. പിന്നീട് പൊന്മള ജുമുഅത്ത് പള്ളിയിലും മുദർരിസായി ജോലി ചെയ്തു.

## പ്രധാന ശിഷ്യൻമാർ

പൊന്മള സ്വദേശി പൂക്കാടൻ മുഹ്‌യുദ്ധീൻ മുസ്ലിയാർ M. F. B. പട്ടർകടവിലെ മർഹൂം സയ്യിദ് ശിഹാബുദ്ധീൻ മുഹമ്മദ് എന്ന പൂക്കോയതങ്ങൾ (M. F. B.) ഇപ്പോൾ കൊളപ്പുറം ജുമുഅത്ത് പള്ളിയിൽ മുദർരിസായ കൈപ്പററ പറമ്പിൽ കുഞ്ഞിസൂപ്പി മുസ്ലിയാർ, കൈപ്പററ സ്വദേശി തളിപ്പറമ്പ് ഖാസി അഹമ്മദ് മുസ്ലിയാർ, മർഹൂം ഊരകം മുഹമ്മദ് മുസ്ലിയാർ സുപ്രസിദ്ധ മത പണ്ഡിതനും സൂഫിവര്യനുമായിരുന്ന ഹിജ്റ: 1379ൽ വഫാത്തായ മൗലാനാ പാനായിക്കുളം പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ലിയാർ നന്തി ദാറുസ്സലാം അറബിക് കോളേജ് പ്രൊഫസർ കടമേരി സ്വദേശി കേക്കേയിൽ അഹമ്മദ് മുസ്ലിയാർ (M. F. B.) ഇപ്പോൾ കാനഞ്ചേരി ജുമുഅത്ത് പള്ളിയിൽ മുദർരിസായ വാളക്കുളം ബീരാൻകുട്ടി മുസ്ലിയാർ ഒഴുകൂർ സ്വദേശി മർഹൂം കെ. പി. മുഹമ്മദ് മുസ്ലിയാർ (M. F. B.) കൊണ്ടോട്ടിക്കടുത്ത തവനൂർ സ്വദേശി കെ. എസ്. മുഹമ്മദ്

മുസ്ലിയാർ (ഖാസിമി) ഇപ്പോഴത്തെ ചെറുചോലം മുദർരിസ് ബീരാൻകുട്ടി മുസ്ലിയാർ വെല്ലൂർ അൽ-ബാഖിയാത്തുസ്സാലിഹാത്ത് അറബിക് കോളേജിൽ പ്രൊഫസറായിരുന്ന പ്രഗത്ഭ പണ്ഡിതനായിരുന്ന ഊരകം സ്വദേശി മർഹൂം ഒ. കെ. അബ്ദുറഹ്മാൻകുട്ടി മുസ്ലിയാർ, കരേക്കാട് സ്വദേശി സഈദ്മുസ്ലിയാർ, ഇഹ്യാഉസ്സുന്നഃ അറബിക് കോളേജ് പ്രിൻസിപ്പാൾ ഇ. സുലൈമാൻ മുസ്ലിയാർ തുടങ്ങി അനേകം ശിഷ്യഗണങ്ങളുണ്ട്. ലേഖന ദൈർഘ്യം ഭയന്ന് അവരുടെ പേരുകൾ ഇവിടെ കുറിക്കുന്നില്ല.

## ഗ്രന്ഥങ്ങൾ

വിലപ്പെട്ട അനേകം ഗ്രന്ഥങ്ങൾ അറബി സാഹിത്യത്തിന് സ്മര്യപുരുഷൻ കാഴ്ച വെച്ചിട്ടുണ്ട്. 1 രിസാലത്തുത്തൻബീഹ് 2 അൽ ബറാഇൗന് ലി രിസാലത്തിൽ മാറദീനി 3 ഖുർആനിൽ പറയപ്പെട്ട 25 മുർസലീങ്ങളുടെ ചരിത്രങ്ങൾ ഉൾക്കൊള്ളിച്ച്കൊണ്ട് എഴുതിയ അൽ-വറഖാത്ത് 4 മാ ദാ വസീഫത്തുൽ ഫുഖറാഅ് 5 ഫഖാഇദ്ശത്താ.

ഈ ലേഖകൻ ആദ്യമായി സ്മര്യപുരുഷനെ കാണുന്നത്. ക്രിസ്താബ്ദം 1948ൽ ആണ്. ലേഖകൻ ആ കാലത്ത് പാണക്കാട് ജുമഅത്ത് പള്ളിയിൽ ഒരു വിദ്യാർത്ഥിയായിരുന്നു അന്നത്തെ അവിടത്തെ മുദർരിസ് പാണ്ടിക്കാട് സ്വദേശി മർഹൂം പുതുകുന്നൻ മൊയ്തീൻ മുസ്ലിയാരായിരുന്നു. അതിന്റെ ശേഷം ലേഖകൻ പലപ്പോഴും സ്മര്യപുരുഷനെ കാണുകയും സംഭാഷണങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്. എല്ലാ സ്വഭാവ ഗുണങ്ങളും ഒത്തിണങ്ങിയ ഒരപൂർവ്വ പണ്ഡിതനായിരുന്നു സ്മര്യപുരുഷൻ. പക, അഹങ്കാരം, അസൂയ, ലോകമാന്യം മുതലായ ദുഃസ്വഭാവങ്ങളേയും വിട്ട് വളരെ വിദൂരമായിരുന്നു. ബുദ്ധികൂർമ്മത, കാര്യശേഷി, സത്യസന്ധത, ലളിതമായ ജീവിതം, അനാവശ്യ സംസാര വർജ്ജനം എല്ലാ കാര്യങ്ങളിലും വിഷയങ്ങളിലും സൂക്ഷ്മതയും, ഭക്തിയും ഇവയെല്ലാം സ്മര്യപുരുഷന്റെ പ്രധാന ഗുണങ്ങളായിരുന്നു. കിതാബ് പാരായണം ചെയ്യൽ അദ്ദേഹത്തിന്റെ ഒരു പ്രധാന ജോലിതന്നെയായിരുന്നു. ഒഴിവുള്ള എല്ലാ സമയങ്ങളും കിതാബുകൾ പാരായണംചെയ്യുന്നതിന് വിനിയോഗിച്ചിരുന്നു ഫിഖ്ഹ്, തഫ്സീറ്, ഹദീസ്, തസവ്വുഫ്,

ലുഗത്ത്, മൻതവിഖ്, മആനീ, ബയാനി, ബദീഅ്, ഉസൂൽ മീഖാത്ത്, ഹിസാബ്, ഹൻദസ താരീഖ്, ഹൈഅത്ത്, മുനാദറ എന്നീ കലകളിൽ പ്രഗത്ഭനായിരുന്നു.

ചരിത്രത്തിലും, ഭൂമിശാസ്ത്രത്തിലും, കണക്കിലും സ്മര്യപുരുഷനോട് കിട പിടിക്കുന്ന ഒരു പണ്ഡിതൻ ഇന്ന് ജീവിച്ചിരുപ്പുണ്ടോ എന്ന് സംശയമാണ്. സ്ഥാനങ്ങൾ അലങ്കരിക്കുന്നതിലും വഹിക്കുന്നതിലും സ്മര്യപുരുഷന് താൽപ്പര്യമുണ്ടായിരുന്നില്ല.

## കുടുംബം

പിതാവ് പൗര പ്രധാനിയും, ധനികനും, സമുദായ സ്നേഹിയും അംശം അധികാരിയുമായിരുന്ന ഉമ്മിണിക്കടവത്ത് അവറുട്ടി അധികാരിയാണ്. പിതാവ് 19.7ൽ അന്തരിച്ചു. മാതാവ് മററത്തൂർ കടമ്പോട്ട് കുഞ്ഞമ്മദ് എന്നവരുടെ മകൾ താച്ചുമ്മയാണ്. പിതാവ് രണ്ട് വിവാഹം കഴിച്ചിട്ടുണ്ട്. രണ്ട് ഭാര്യമാരിലായി പിതാവിന് ആണുങ്ങളും പെണ്ണുങ്ങളുമായി പതിനാറ് (16) സന്താനങ്ങളുണ്ടായിരുന്നു. സ്മര്യപുരുഷൻ ആദ്യ ഭാര്യയിലെ സന്താനങ്ങളിൽ പെട്ടതാണ്. സ്മര്യപുരുഷൻെറ മാതാവിലുള്ള സഹോദരന്മാരും സഹോദരികളും, ചേക്ക, അഹമ്മദ്കുട്ടി, കുഞ്ഞഹമ്മദ്, കുഞ്ഞാലൻകുട്ടി, മമ്മുട്ടി, മമ്മിയു, കദിയാമക്കുട്ടി, കുഞ്ഞിവിരിയം ഇവരിൽ ആരും ഇപ്പോൾ ജീവിച്ചിരിപ്പില്ല. പിതാവിൻെറ രണ്ടാം ഭാര്യയിലെ സ്മര്യപുരുഷൻെറ സഹോദരന്മാരും സഹോദരികളും, മൊയ്തീൻ, കുഞ്ഞിഫാതവിമ്മ, കുഞ്ഞീമ, പാത്തു ഇവരിൽ പാത്തു മാത്രം ഇപ്പോൾ ജീവിച്ചിരിക്കുന്നു. മററെല്ലാവരും മരിച്ചുപോയി. സ്മര്യപുരുഷൻെറ ഭാര്യ ഊരകം സ്വദേശി പാങ്ങാട്ട് മമ്മദ്ഹാജിയുടെ മകൾ താവിയാണ്. ഭാര്യ മരിച്ചത് 1944ൽ ആണ്. അവരുടെ ഏക മകനാണ് അവറുട്ടി സാഹിബ്. ഭാര്യാമാതാവ് കുഞ്ഞായിശ. കാരാത്തോട്ടിലെ പ്രശസ്ത ധനികന്മാരായ പാണ്ടി കുഞ്ഞാലിക്കുട്ടി ഹാജിയുടേയും, സഹോദരൻ കുട്ടിമമ്മദ് ഹാജിയുടേയും അമ്മായിയാണ്. (പിതാവിൻെറ സഹോദരിയാണ്).

## മരണം

സ്മര്യപുരുഷൻെറ മരണത്തോടുകൂടി കേരളക്കരയിലെ പഴയ

തലമുറയിലെ പ്രഗത്ഭരായ മത പണ്ഡിതന്മാരുടെ വലിയ ഒരു കണ്ണി അററുപോയി. കൈപ്പററയിലെ പൗര പ്രധാനിയും പള്ളി കാരണവരും സമുദായ സ്നേഹിയും ജനങ്ങളുടെ കണ്ണിലുണ്ണിയുമായ സ്മര്യപുരുഷൻെറ മരണം ജനങ്ങളെ അഗാധമായ ദുഃഖത്തിലും വ്യസനത്തിലും ആക്കിത്തീർത്തു. വാർദ്ധക്യസഹജമായ കാരണത്താൽ ഇരുമ്പുചോല ദർസ്സിൽനിന്ന് കുറച്ച് കൊല്ലങ്ങളായി വിട്ടുമാറി വീട്ടിൽ വിശ്രമിക്കുകയായിരുന്നു. രണ്ട് കൊല്ലത്തിന് ശേഷമാണ് രോഗം മൂർഛിച്ചത്. ഹിജ്റ: 1408ൽ ജമാദുൽആഖിർ 17ന് ക്രിസ്ത്വാബ്ദം 1988ഫെബ്രുവരി 5ന് വെള്ളിയാഴ്ച പകൽ രണ്ട് മണിക്ക് ശേഷം സ്മര്യപുരുഷൻ എന്നന്നേക്കുമായി ഈ ലോകത്തോട് യാത്രപറഞ്ഞു. പിറേറന്ന് ശനിയാഴ്ച പകൽ $12\frac{1}{2}$ മണിക്കാണ് മറവ് ചെയ്തത്. പ്രഗത്ഭരായ മത പണ്ഡിതന്മാരും ഖാളിമാരും, സാദാത്തീങ്ങളും, രാഷ്ട്രീയ നേതാക്കന്മാരും, സാധാരണക്കാരും അടങ്ങിയ ഒരു വമ്പിച്ച ജനാവലിയുടെ സാന്നിദ്ധ്യത്തിൽ കൈപ്പററ ജുമുഅത്ത് പള്ളിയുടെ പൂമുഖത്തിൽ അവരെ മറവ് ചെയ്തു. അവരുടെ ഖബറിനെ അല്ലാഹു (സു) സ്വർഗ്ഗത്തിൻെറ പൂന്തോപ്പാക്കി മാററട്ടെ, ജന്നാത്തുൽ ഫിർദൗസിൻ നാമേവരേയും ഒരുമിച്ചു കൂട്ടട്ടെ, ആമീൻ.



# വിജ്ഞാന കേരളത്തിന്റെ കെടാദീപം

-ഓടക്കൽ മൂസാൻകുട്ടി മുസ്‌ലിയാർ

കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ നമ്മെയെല്ലാം വേദനിപ്പിച്ചുകൊണ്ട് കാലയവനികക്കുള്ളിൽ തിരോഹിതനായി. പ്രഗത്ഭനായൊരു പണ്ഡിത കേസരികൂടി കൈരളിക്ക വിനഷ്ടമായി.

1900ത്തിലാണ് ബീരാൻകുട്ടി മുസ്‌ലിയാരുടെ ജനനം. പിതാവ് അവറു അഭ്യസ്തവിദ്യനും സ്ഥലത്തെ അറിയപ്പെട്ട അധികാരിയുമായിരുന്നു.

പ്രാഥമിക വിദ്യാഭ്യാസമാർജ്ജിച്ചത് സ്വദേശത്തുവച്ചു തന്നെയായിരുന്നു. ചെറുപ്പം മുതൽക്കേ അദമ്യമായ ജ്ഞാനതൃഷ്ണയായിരുന്നു. ആ തൃഷ്ണയാണ് അദ്ദേഹത്തെ പ്രതിഭാശാലിയായ വിശ്വ പണ്ഡിതനാക്കിയത്.

ഒരു വലിയ മനുഷ്യൻ അറിവിന്റെ തീരങ്ങളിൽ വിശ്രമമില്ലാതെ സഞ്ചരിച്ചു. ജ്ഞാന ഭണ്ഡാരവും തേടി പ്രവീണരായ പണ്ഡിത തേജസ്വികളെ സമീപിച്ചു. മലയാളത്തിലെ മഹാരഥന്മാരായ കൈപ്പററ മമ്മുട്ടി മുസ്‌ലിയാർ, കുഞ്ഞഹമ്മദാജി, ഖുത്തുബി മുഹമ്മദ് മുസ്‌ലിയാർ, കെ. എം. മൗലവി എന്നിവർ ഗുരുവര്യന്മാരാണ്. എങ്കിലും പ്രധാന ഗുരുനാഥൻ ഖുത്തുബി തന്നെയാണ്. അത്കൊണ്ട്തന്നെ ഖുത്തുബിയെ എപ്പോഴും പ്രശംസിക്കമായിരുന്നു. സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ പ്രസിഡണ്ട് കണ്ണിയത്ത് അഹ്മദ്മുസ്‌ലിയാരും ഗുരുക്കന്മാരുടെ ഗണത്തിൽ പെടുന്നു. ബീരാൻകുട്ടി മുസ്‌ലിയാരും കണ്ണിയത്തും ഖുതുബിയുടെ ശിഷ്യത്വത്തിൽ പഠിച്ച് കൊണ്ടിരിക്കുമ്പോഴാണ് ഗോളശാസ്ത്ര ഗ്രന്ഥങ്ങൾ കണ്ണിയത്തിൽനിന്നും പഠിച്ചത്.

ഓരോ വിഷയങ്ങൾ അഭ്യസിക്കുമ്പോഴും ആ വിഷയത്തിൽ കൂടുതൽ പ്രാവീണ്യം നേടിയ പണ്ഡിതനെയും തേടിച്ചെന്നു. മഹാനായ ഇബ്നു ഹജറുൽഹൈത്തമിയുടെ വിശ്വവിഖ്യാത ഫിഖ്ഹ് (കർമ്മശാസ്ത്രം) ഗ്രന്ഥമായ തുഹ്ഫ പഠിക്കുന്നതിന് തിരൂര

ങ്ങാടി കുഞ്ഞഹമ്മദ് മുസ്‌ലിയാരെയാണ് തിരഞ്ഞെടുത്തത്. കുഞ്ഞഹമ്മദ് മുസ്‌ലിയാർ അക്കാലത്തെ 'ഫിഖ്ഹി'ലെ സവ്യസാചിയായിരുന്നു. ഫഖീഹ് (കർമ്മശാസ്ത്രജ്ഞൻ) എന്ന പേരിലായിരുന്നു അദ്ദേഹം അറിയപ്പെട്ടിരുന്നത് തന്നെ.

ഹദീസ് പരിജ്ഞാനമാർജ്ജിക്കുന്നതിന് സൂറത്തിലേക്കാണ് പോയത്. പ്രഗൽഭ ഹദീസ് പണ്ഡിതനായിരുന്ന ശംസുൽ ഹഖിന്റെ ശിഷ്യത്വം സ്വീകരിച്ചു. 'സിഹാഉസ്സിത്ത' (ബുഖാരി, മുസ്‌ലിം, തിർമിദി, അബൂദാവൂദ്, നസാഇ, ഇബ്നുമാജ) യുടെ ആദ്യഭാഗങ്ങൾ അവിടെനിന്ന് പഠിച്ചു. വിശ്വവിഖ്യാത ഹദീസ് ഗ്രന്ഥമായ 'സഹീഹുൽ മുസ്‌ലിമി'ന്റെ ഒരു വ്യാഖ്യാന ഗ്രന്ഥമായ 'ഫത്ഹുൽ മുൽഹിമി'ന്റെ കർത്താവ് ശബീർഅലി ഉസ്മാനിയുടെ പ്രധാന ശിഷ്യനാണ് മൗലാനാ ശംസുൽഹഖ്.

ബീരാൻകുട്ടി മുസ്‌ലിയാർ വ്യത്യസ്ത സ്ഥലങ്ങളിലായി അനേകം വർഷം 'ദറസ്' നടത്തി പ്രഥമമായി ദറസ് നടത്തിയത് പറപ്പൂരിലാണ്. നാലുവർഷം അവിടെ മുദർരിസായിരുന്നു. ഒമ്പത് വർഷം കൊളപ്പുറത്ത് ദറസ് നടത്തി മദ്റസത്തുൽ ഹസനിയ്യ: (കായംകുളം), പൊന്മുണ്ടം, ഇരുമ്പുചോലക്കൽ എന്നിവിടങ്ങളിലും മുദർരിസായിട്ടുണ്ട്.

മർഹൂം ഒ. കെ. ഹസ്റത്ത്, മർഹൂം ടി. മുഹമ്മദ് മുസ്‌ലിയാർ, (ഊരകം) ശിഹാബുദ്ധീൻ അബ്ദുൽ ജബ്ബാർ പൂക്കോയതങ്ങൾ (പട്ടർകടവ്) എന്നിവരും ഇന്ന് ജീവിച്ചിരിക്കുന്ന പി. മൊയ്തീൻ മുസ്‌ലിയാർ (പൊന്മള), ഇ. സുലൈമാൻ മുസ്‌ലിയാർ (ചെങ്ങാനി) തുടങ്ങിയ നിരവധി പണ്ഡിതന്മാരും അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങളിൽ ചിലരാണ്.

ഒട്ടേറെ പണ്ഡിത ജ്യോതിസ്സുകൾ മലയാള മണ്ണിലുണ്ടായിട്ടുണ്ടെങ്കിലും ബീരാൻകുട്ടി മുസ്‌ലിയാരെപ്പോലെ വീരഗ്രന്ഥങ്ങൾ രചിച്ച പണ്ഡിതർ വളരെ വിരളമാണ്. 'മാ ദാ വളീഫത്തുൽ ഫുഖഹാഅ്', 'രിസാലത്തുത്തൻബീഹ്', 'അൽ വറഖാത്ത്' തുടങ്ങിയ ഏതാനും ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്.

ബഹുഭാഷാ പാണ്ഡിത്യം അദ്ദേഹത്തിന്റെ മറ്റൊരു സവി

ശേഷതയാണ്. മലയാളത്തിനും, അറബിക്കും പുറമെ ഉറുദു, ഇംഗ്ലീഷ് എന്നീ ഭാഷകളും അറിയാമായിരുന്നു.

പക്ഷെ പാണ്ഡിത്യത്തിനും പ്രാഗത്ഭ്യത്തിനുമനുസൃതമായ പ്രസിദ്ധിയും പ്രശസ്തിയും അദ്ദേഹത്തിനു ലഭിച്ചില്ല. പൊതു രംഗത്ത് പ്രവർത്തിക്കാത്തതാണ് കാരണം.

എന്നാൽ ആ വലിയ മനുഷ്യൻ പ്രശസ്തിയെ കൊതിച്ചില്ല. ആരോരുമറിയാതെ വൈജ്ഞാനിക രംഗത്ത് അമൂല്യമായ സംഭാവനകളർപ്പിച്ച് ആരോരുമറിയാതെ തിരിച്ചുപോയി.



# വൈജ്ഞാനിക രംഗത്തെ ജ്യോതിർ ഗോളം

–സി. കെ. ബീരാൻകുട്ടി മുസ്ലിയാർ, വാളക്കുളം

''അല്ലാഹുവിന്റെ അടിമകളിൽനിന്ന് അല്ലാഹുവിനെ ഭയപ്പെടുന്നവർ ഉഖ്റവിയായ പണ്ഡിതന്മാർ മാത്രമാണ്''. ''എന്റെ സമുദായത്തിലെ പണ്ഡിതന്മാർ ബനൂ ഇസ്രാഈലിലെ പ്രവാചകർക്ക് തുല്യരാണ്''. ''പണ്ഡിത മരണം വിജ്ഞാനത്തെ ഭൂമുഖത്ത് നിന്നും ഉയർത്തും''.

ഇസ്ലാമിക വൈജ്ഞാനിക രംഗത്തെ പ്രോജ്ജ്വലിക്കുന്ന ഒരു ''പ്രൊജക്റ്റർ'' ആയിരുന്നു ശൈഖുനാ കെപ്പററ (ന:മ) ജീവിതം മുഴുവൻ വിജ്ഞാന സമ്പാദനത്തിനും, പ്രചരണത്തിനും, ഗ്രന്ഥ രചനക്കും മാത്രം ഉഴിഞ്ഞ്‌വെച്ച വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ശൈഖുനാ! ഉഖ്റവിയായ പണ്ഡിതന്റെ ചമൽ, സൗമ്യത– നിഷ്കളങ്കതയാലും– താഴ്ന്നിരിക്കുമെന്ന സവിശേഷത ശൈഖുനായിൽ ദൃശ്യമായിരുന്നു. ശൈഖുനായോടുകൂടെ പഠിക്കാൻ ചിലവിട്ട ഒമ്പതു വർഷങ്ങളിൽ കിതാബ് പഠനം മുറക്ക് നടക്കുന്നതിനോടൊപ്പം അവിടുത്തെ ആ ധന്യമായ ജീവിതത്തിൽനിന്നും ജീവിത മഹിമക്ക് പകിമായ പാഠങ്ങളും ദർശിക്കാൻ കഴിഞ്ഞിരുന്നു. പണ്ഡിതനും പാമരനും ജീവിതത്തിൽ പകർത്തുവാൻ–പഠിക്കുവാൻ, ജീവിതം സ്വത്യർഹമാക്കിത്തീർക്കുവാൻ, പര്യാപ്തമായിരുന്ന ശൈഖുനായുടെ ജീവിതം. അതൊക്കെയും എന്റെ ഈ തൂലികക്കോ, മററാ ആലേഖനം നടത്താൻ കഴിയുമോ? ഇല്ല. ശൈഖുനയുടെ വ്യക്തിത്വത്തിന് തുളിർസമാനമായ ഒരുവ്യക്തിയെ സമകാലീനരിലോ, ശേഷമോ കാണാൻ പ്രയാസമായിരിക്കും.

ശൈഖുനയുടെ മരണം അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന് തീരാ നഷ്ടമാണ്. ആ നഷ്ടം നികത്തുവാൻ എനി ആകുമോ? എങ്കിൽ ഭൂലോകത്ത്നിന്ന് വിജ്ഞാനം നശിക്കുമെന്ന പ്രവാചക പ്രവചനം എങ്ങനെ പുലരും? ശൈഖുനയുടെ നഷ്ടം നഷ്ടംതന്നെയാണ്. നഷ്ടബോധം നമ്മെ തളർത്തരുത്. ശൈഖുന വെട്ടിത്തെളിച്ച സുന്ദര സരണിയും വിജ്ഞാന മുത്തുക്കളും ജീവിതത്തിൽ പ്രതിഫലിപ്പിച്ച പ്രതിഫലനങ്ങളും ദർശന പാഠം– വിധേയമാക്കി

ജീവിതത്തിൽ പ്രതിഫലിപ്പിക്കാൻ നമുക്ക് ശ്രമിക്കാം. നാഥൻ അനുഗ്രഹിക്കട്ടെ-ആമീൻ. ശൈഖുനാക്ക് നാഥൻ മഗ്ഫിറത്തും, മറ്ഹമത്തും ചൊരിയട്ടെ, ആമീൻ.

സത്യം അംഗീകരിക്കുന്നതിൽ വ്യക്തിത്വ മാനങ്ങൾ തടസ്സമായി ശൈഖുന കണ്ടില്ല.

പൊന്നുണ്ടം ദർസ്സ് നടത്തിക്കൊണ്ടിരിക്കുന്ന കാലം ഒരു ദിവസം "സ്വഹീഹ് മുസ്ലിം" ദർസ്സ് നടത്തുന്നതിനിടയിൽ ഒരു വിദ്യാർത്ഥി ശൈഖുനയുടെ വിശദീകരണത്തിന് വിഭിന്നമായ ഒരാശയം പ്രകടിപ്പിച്ചു. അന്നേരം അത് ഗൗനിക്കാതെ ശൈഖുന ദർസ്സ് തുടർന്നു. അടുത്ത ദിവസം ദർസ്സിന് വേണ്ടി വിദ്യാർത്ഥികളെല്ലാം വന്നിരുന്നു. തൽസമയം വിനയ സ്വരത്തിൽ താഴ്മയോടെ വിദ്യാർത്ഥിയുടെ- മുൻദിവസം വിഭിന്നാശയം പ്രകടിപ്പിച്ചകുട്ടി- മുഖത്ത്നോക്കി. നിങ്ങൾ ഇന്നലെ പറഞ്ഞ അഭിപ്രായം തന്നെയാണ് ശരി. ഞാൻ പറഞ്ഞത് തെററാണ്. ഞാൻ നിങ്ങളുടെ കാൽ പിടിച്ച മടങ്ങുന്നു. എന്റെ അടുക്കൽ പിഴച്ചതാണ്. ഇത് പറയുമ്പോൾ ശൈഖുനയുടെ മുഖം ആനന്ദ തുന്ദിലമായിരുന്നു. സത്യം വ്യക്തമായ പ്രതീതി.

വിദ്യാർത്ഥി സ്നേഹത്തിന്റെ പ്രതീകമായിരുന്നു ശൈഖുന. ളുഹ്റ് നിസ്കാരാനന്തരമായിരുന്നു പ്രധാന ദർസ്സ് എല്ലാ സബ്ക്കും നല്ലതുപോലെ ശൈഖുന വിഷയീഭവിക്കും. ഇതും തഥൈവ! ഒരു ദിവസം ക്ലാസ്സ് ആരംഭിക്കുന്നതിനു മുമ്പ് ശൈഖുന പറഞ്ഞു. നിങ്ങളുടെ മുഖത്ത് നോക്കി കൂടുതൽ "ബഹസ്" ചെയ്യാൻ കഴിയുന്നില്ല. വിദ്യാർത്ഥികളിൽ പലരും പലതും വ്യാഖ്യാനിച്ചു. തീരെ വ്യാഖ്യാനിക്കാത്തവരും ഇല്ലാതില്ല. രണ്ട് ദിവസത്തിന് ശേഷം ശൈഖുന മഹല്ല് കാരണവരെ വിളിപ്പിച്ച പറഞ്ഞു. കുട്ടികൾക്ക് ഒരു നേരം ഭക്ഷണമൊള്ളൂ. എനിക്കും ഒരു നേരം ഭക്ഷണം കൊടുത്തയച്ചാൽ മതി. ഇതുകേട്ട കാരണവർ വേണ്ടപ്പെട്ടവരെ കണ്ട് കുട്ടികൾക്ക് പത്തു മണിക്ക് കഞ്ഞി വെച്ചുകൊടുക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. ശൈഖുന മുമ്പ് പറഞ്ഞതിന്റെ തത്വം ശേഷം ഞങ്ങൾക്ക് മനസ്സിലായി. പുലർച്ചെ ഒരു കപ്പ് ചായയും അല്പം ഭക്ഷണവും കഴിച്ചായിരുന്നു ഞങ്ങൾ ഉച്ച ഭക്ഷണംവരെ തള്ളി നീക്കിയിരുന്നത്. ഇതും പൊന്നുണ്ടത്ത്വെച്ചായിരുന്നു.

പണക്കൊതി ശൈഖുനായെ തീണ്ടിയില്ല. പൊന്മുണ്ടത്ത് ദർസ്സ് നടത്തുന്നതിനിടയിൽ ചാലിയത്തേക്ക് ശൈഖുനായെ ക്ഷണിക്കാൻവേണ്ടി കുട്ടിഹസ്സൻഹാജിയും, അബൂബക്കർ മുസ്‌ലിയാർ തിരൂർ, ചാലിയത്തെ ഉന്നതരായ മററ് മൂന്ന് വ്യക്തികളും പൊന്മുണ്ടം പള്ളിയിൽ എത്തി. വന്ന ആവശ്യം അവർ അവതരിപ്പിച്ചു. മററ് പല കാര്യങ്ങളെ സംബന്ധിച്ചും പരസ്പരം സംസാരിച്ചു. എന്നാൽ ചാലിയത്ത് ദർസ്സിന് ഏൽക്കുന്ന കാര്യത്തിൽ വിമ്മിഷ്ടമൊന്നും ശൈഖുന പ്രകടിപ്പിച്ചില്ല. ചാലിയത്തിൽനിന്നും വന്ന ഉന്നതരിൽ ഒരു വ്യക്തി ഇടക്ക് പറഞ്ഞു. ശമ്പളം 150രൂപ തരാം. ഇത് കേട്ടപ്പോൾ ശൈഖുനയുടെ മുഖം വിവർണ്ണമായി. എന്നിട്ട് പറഞ്ഞു. ''പൈസ ഞാൻ പെരുത്ത് കണ്ടിട്ടുണ്ട്. ബുർഹാനോട് (ലക്ഷ്യം) കൂടി ഞാൻ കുട്ടികൾക്ക് പഠിപ്പിക്കുന്നു. ഞാനും കുട്ടികളും നന്നാകാൻ നിങ്ങൾ ദുആ ചെയ്താൽ മതി'' എന്ന് പറഞ്ഞു അവരെ മടക്കി അയച്ചു. പൊന്മുണ്ടത്ത്നിന്ന് ശൈഖുനാക്ക് ലഭിച്ചിരുന്ന ശമ്പളം 50രൂപ മാത്രമായിരുന്നു.

ശൈഖുന ചോലക്കൽ ദർസ്സ് നടത്തുമ്പോൾ പരിശുദ്ധ ഹജ്ജ് കർമ്മത്തിന് പോകാൻ തീരുമാനിച്ച വിവരം ഈയുള്ളവൻ അറിഞ്ഞു. ശൈഖുനയെ നേരിൽ കാണുവാനും ദുആ വസ്വിയ്യത്ത് ചെയ്യുവാനും വേണ്ടി പുറപ്പെട്ടു. അന്നേരം കാഴ്ചയായി കുറച്ച് ''ആപ്പിൾ'' കൈവശം വെച്ച് കൈപ്പററയിൽ എത്തി. ശൈഖുനായെ കണ്ട് സംസാരിച്ച സന്തോഷാധിക്യത്താൽ ഹൃദയം ആനന്ദനൃത്തമാടി. തിരിച്ചുപോരാൻ ഒരുങ്ങിയപ്പോൾ ആപ്പിൾ ശൈഖുനായുടെ അടുത്ത് വെച്ചു. പക്ഷേ! ശൈഖുന നിരസിച്ചു. വീണ്ടും ഞാൻ നൽകിയെങ്കിലും ശൈഖുനാ നിരസിച്ചു. അവിടെ ഞാൻ വിഷണ്ണനായി. കണ്ണുകൾ ഈററനണിഞ്ഞ്. അന്നേരം ശൈഖുനാ പറഞ്ഞു. അതിവിടെ വെക്കുക മേലാൽ കൊണ്ട് വരരുത്. ഞാൻ സന്തോഷഭരിതനായി അവിടന്ന് തിരിച്ചു.

ദർസ്സ് നടത്തുന്നതിൽ ശൈഖുന ശ്രദ്ധാലുവായിരുന്നു. പാഠം മാററുവാൻ കുട്ടികൾ വരുമ്പോൾ കടമ നിർവ്വഹിക്കാൻവേണ്ടി മാത്രം ചൊല്ലിക്കൊടുക്കുക എന്നതായിരുന്നില്ല പതിവ്. മറിച്ച് എല്ലാം ആവർത്തിച്ചാവർത്തിച്ച് പറഞ്ഞ് കുട്ടികളെ വിഷയം തെര്യപ്പെടുത്തും. തന്നെയുമോ വലിയ കിതാബിൽ ''മസ്അല''

ചർച്ച ചെയ്യുമ്പോൾ ഏററവും ചെറിയതും, ഓതുന്ന കിതാബിൻെറ മുകളിലുള്ളതുമായകിതാബിലെ ഇബാറത്തുകൾ വായിക്കും. എന്നിട്ട് ''മുഅ്ത്തമിദും'' ള ഈഹ്മും വേർതിരിച്ച് തരും. ഒരു വിദ്യാർത്ഥി വായിച്ചുകൊടുക്കുക. ശൈഖുന ബഅ്സ് ചെയ്യുക ഇതായിരുന്നു ദർസ്സിൻെറ പതിവ്. ഒരിക്കൽ വായിച്ചു കൊടുക്കുന്ന വിദ്യാർത്ഥി ശൈഖുനാ ആവർത്തിച്ചാവർത്തിച്ച് വിശദീകരിച്ചപ്പോൾ ധൃതിയിൽ തുടർന്ന് വായിച്ചു. ഇതു കേട്ട ശൈഖുന പറഞ്ഞു. ഞാൻ ഒരു പ്രാവശ്യം പറഞ്ഞാൽ മനസ്സിലാകുന്നവർ നിങ്ങളുടെ കൂട്ടത്തിലുണ്ട്. പല പ്രാവശ്യം പറഞ്ഞാൽ മനസ്സിലാകുന്നവരുമുണ്ട്. എല്ലാവരേയും പരിഗണിക്കേണ്ടേ? ധൃതിയുള്ളവർക്ക് എണീററ് പോകാം.

ഇങ്ങനെ കുട്ടികൾക്ക് കൂടുതൽ ബസ്വാറത്ത് ലഭിക്കാൻ ശൈഖുന തൻെറ ദർസ്സ് ഉപയോഗിച്ചിരുന്നു. ശൈഖുന ദർസ്സ് നടത്തുന്ന സ്ഥലത്ത്നിന്ന് മാത്രമല്ല ജുമുഅക്ക് പങ്കെടുക്കുന്ന സ്ഥലത്ത് വെള്ളിയാഴ്ച വയളിന് എത്ര ചെറിയ കുട്ടി വന്നാലും വയളിൻെറ തുടക്കം മുതൽ ഒടുക്കം വരെ ശ്രദ്ധയോടെ മുമ്പിലിരുന്ന് കേൾക്കും. പ്രസംഗത്തിൽ പിഴവുണ്ടെങ്കിൽ റൂമിലേക്ക് വിളിച്ച് പറഞ്ഞ് കൊടുക്കും. സമാപന ശേഷം തൻെറ വകയായി ഒരു സംഖ്യ കുട്ടികൾക്ക് സമ്മാനിക്കും. ഇത് ശൈഖുനയുടെ പതിവായിരുന്നു. ഇങ്ങനെ ജീവിതത്തിൻെറ നിഖിലമേഖലകളിൽ മാതൃകാപരമായി ജീവിതം നയിച്ച ശൈഖുനാ വിജ്ഞാന സമാന പ്രവർത്തനത്താൽ കത്തിജ്ജ്വലിക്കുന്ന ഒരു ജ്യോതിർ ഗോളമായിരുന്നു. പക്ഷെ, ഇന്ന് ആ നാമം മാത്രം ചുണ്ടുകളിൽ തത്തിക്കളിക്കുന്നു. ആ മഹാനുഭാവൻെറ ജീവിതത്തിൻെറ ഏടുകൾ എന്നിയും ധാരാളം മാറി മാറി മറിക്കാനുണ്ട്". പക്ഷെ, ഇതിൻെറ താളുകൾ അതിന് പര്യാപ്തമല്ല. ആ പണ്ഡിത കേസരിയുടെ ജീവിതം മാതൃകയാക്കാൻ എല്ലാവർക്കും നാഥൻ അനുഗ്രഹം ചൊരിയട്ടെ–ആമീൻ. ശൈഖുനായേയും, നമ്മേയും നാഥൻ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടട്ടെ, ആമീൻ.



# അദബിന്റെ ബഹ്‌റും തഹ്‌ഖീഖിന്റെ കാതലും

–ഹാജി വി. മരക്കാർ മുസ്‌ലിയാർ M. F. B.
മുദർരിസ് കുറുമ്പത്തൂർ.

ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ) നമ്മെ വിട്ടു പിരിഞ്ഞു പണ്ഡിതന്മാരുടെ മരണം സമുദായത്തിന്നേൽപ്പിക്കുന്ന ആഘാതം ചില്ലറയൊന്നുമല്ല. കേരളത്തിലെ പണ്ഡിത നിരയിൽ മുൻപന്തിയിലായിരുന്ന ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ. എന്റെ ഉസ്താദുമാരായ മർഹൂം സദഖത്തുള്ളാഹി മുസ്‌ലിയാരുടെ പ്രധാന ശരീക്കും, കൈപ്പററ മുഹമ്മദ് മുസ്‌ലിയാർ അവർകളുടെ പ്രധാന ഉസ്താദുമായിരുന്ന കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ. എനിക്ക് സ്വന്തം നിലയിൽ ബന്ധപ്പെടാൻ സാധിച്ചതിൽനിന്നും ഉസ്താദുമാർ മുഖേന മഹാനവർകളുടെ ബഹുമതിയെ മനസ്സിലാക്കിയ നിലക്കും ചില ഓർമ്മക്കുറിപ്പുകൾ മഹാന്മാരായ പണ്ഡിതന്മാരുടെ സ്മരണ നിലനിറുത്തുവാനും പിൻതലമുറക്ക് അവരെ പരിചയപ്പെടുത്തിക്കൊടുക്കുവാനും ഉപകരിക്കുന്ന ചിലത് മാത്രം ഞാൻ വിവരിക്കുന്നു.

മഹാനവർകൾ എല്ലാ വിജ്ഞാന ശാഖകളിലും നിപുണനായിരുന്നു. ഞാൻ ഒരുദിവസം, ആദ്യകാലം ശൈഖുൽ മശാഇഖീൻ കൈപ്പററ മമ്മൂട്ടി മുസ്‌ലിയാരുടെ മകൻ ഉസ്താദ് മുഹമ്മദ് മുസ്‌ലിയാർ പൊന്മുണ്ടത്ത് ചൊല്ലിക്കൊടുക്കുമ്പോൾ അവരുടെ അടുക്കൽ നിന്നായിരുന്നു ഓതിയിരുന്നത്. ഉസ്താദിന്റെ കൂടെ ഒരു ദിവസം കൈപ്പററക്ക് ചെന്നപ്പോൾ അലമാരയിലുള്ള കിതാബുകൾ ഒന്ന് തുടച്ച് നന്നാക്കി വെക്കുവാൻ എന്നെ ഏൽപിച്ചു. ആ അവസരത്തിൽ പെട്ടെന്ന് ശൈഖുനാ ബീരാൻകുട്ടി മുസ്‌ലിയാർ അവിടെ വന്നു. ഉസ്താദിനോട് പറഞ്ഞു. ''മുഹമ്മദേ, ഉപ്പാന്റെ മഹല്ലിയ മൂന്നാം ഭാഗം ഇങ്ങോട്ടു എടുത്തു താ, അതിൽ ഒരു ളമീർ നോക്കാനുണ്ട്'' അത് എടുത്തു കൊടുത്തു. നോക്കിക്കൊണ്ടിരിക്കുന്നതിനിടയിൽ പെട്ടെന്ന് എഴുന്നേററ് നിന്നു ആ കിതാബിനെ പല പ്രാവശ്യം ചുംബിച്ചു. അതിനെ ബഹുമാനിച്ചുകൊണ്ട് ഇങ്ങി

ന്നെ പറഞ്ഞു. ''മുഹമ്മദേ, ഉപ്പ വലിയ മഹാനായിരുന്നു. ഉപ്പ മടക്കിയ സ്ഥലത്തേക്ക് തന്നെയാണ് ആ 'ഉമീർ' മടക്കേണ്ടത്. ഞാൻ പല കിതാബുകളും നോക്കി. അതിൽ ഒന്നും ഈ 'ഉമീർ' ഇങ്ങിനെ മടക്കിയതായി കണ്ടില്ല. ഉപ്പ മടക്കിയ സ്ഥലത്തേക്ക് മടക്കിയെങ്കിലേ അത് 'തഹ്ഖീഖാ'കുകയുള്ളൂ''.

മഹാനവർകൾ കൈപ്പററ ശൈഖുൽ മശാഇഖീൻ കൈപ്പററ മമ്മൂട്ടി മുസ്ലിയാരുടെ ശിഷ്യനാണ്. മകനായ ഉസ്താദ് മുഹമ്മദ് മുസ്ലിയാർ മഹാനവർകളുടെ ശിഷ്യനുമാണ്. മഹാനവർകളുടെ 'തഹ്ഖീഖിനെ സംബന്ധിച്ച് പറയുമ്പോൾ ഓർമ്മ വരുന്നത് ഒരു ദിവസം ഞാൻ ശൈഖുനാ മർഹൂം സദഖത്തുള്ളാഹ് മുസ്ലിയാരുടെ അടുക്കൽ ഷാഫി, ശറഹ്ജാർവർദിയോട് കൂടി ഓതുമ്പോൾ ശൈഖുനയുടെ ശരീക്കായ ബീരാൻകുട്ടി മുസ്ലിയാരെക്കുറിച്ച് ശൈഖുനാ പറയുകണ്ടായി''ഞാൻ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാരെ മലപ്പുറം വെച്ചുകണ്ടു. ഞങ്ങൾ രണ്ടുപേരും ബസ്സിൽ ഒരേ സീററിലാണ് ഇരുന്നത്, ഞാൻ ജാർവർദിയിൽ ഒരു സംശയം ചോദിച്ചു. ബീരാൻകുട്ടി മുസ്ലിയാർ ബാബിന്റെ തലക്കൽനിന്ന് ആരംഭിച്ചു. കുറെ അങ്ങോട്ടെത്തിയപ്പോൾ എന്റെ സംശയം തീർന്നു. ഞാൻ ചോദിച്ച സ്ഥലത്തേക്ക് അദ്ദേഹം പറഞ്ഞെത്തീട്ടുമില്ല. അപ്പോഴേക്കും എന്റെ സംശയം പാടെ തീർന്നു കഴിഞ്ഞിരുന്നു. ഞാൻ കോഡൂരിൽ ഇറങ്ങി. സലാം പറഞ്ഞു പിരിഞ്ഞു. പല കിതാബുകളും മുത്വാലഅ ചെയ്തു. തഹ്ഖീഖ് ആക്കൽ അദ്ദേഹത്തിന്റെ പതിവായിരുന്നു. അദ്ദേഹത്തിന്റെ തഹ്ഖീഖ് ഗ്രഹിക്കണമെങ്കിൽ മുതഅല്ലിമീങ്ങൾ കുറെ അധികം ക്ഷമിക്കണം.'' ഈ സന്ദർഭം മുമ്പ് ഒരു ഉമീറിന്നുവേണ്ടി അവടത്തെ ഉസ്താദായ മമ്മൂട്ടി മുസ്ലിയാരുടെ മഹല്ലിയ തേടി വന്നതും, അവിടുന്ന് പറഞ്ഞതും എന്റെ ഓർമ്മയിൽ വന്നു.

അതുപോലെ അദ്ദേഹത്തിന്റെ ആദാബുകളെ സംബന്ധിച്ചും ശൈഖുൽ മശാഇഖീൻ ഖുത്ബീ തങ്ങളുടെ മകൻ സി. എച്ച്. അബ്ദുറഹിമാൻ മുസ്ലിയാർ എന്നോട് പറയുകയുണ്ടായി. ''ബീരാൻകുട്ടി മുസ്ലിയാരെ പോലെ ഉസ്താദുമാരെ ബഹുമാനിക്കുകയും, ആദരിക്കുകയും, സ്നേഹിക്കുകയും ചെയ്യുന്ന ഒരാളെയും ഞാൻ കണ്ടിട്ടില്ല. കാരണം ഞാൻ ഒരവസരം പൊൻമുണ്ടത്ത് അദ്ദേഹം

ദറസ് നടത്തുമ്പോൾ അദ്ദേഹത്തിന്റെ അടുക്കൽ ഓതണം എന്നുദ്ദേശിച്ചുചെന്നു. തന്റെ ഉസ്താദിന്റെ മകനായതിന്റെ പേരിൽ ഉപ്പാനെ ബഹുമാനിക്കുംപോലെ എന്നെ ബഹുമാനിച്ചു. അപ്പോൾ എനിക്ക് മനസ്സിലായി തൽക്കാലം ഇവിടെ ഓതിത്താമസിക്കാതിരിക്കലാണ് നല്ലത്. കാരണം എന്റെ ഉപ്പ അദ്ദേഹത്തിന്റെ ഉസ്താദായതിന്റെ പേരിൽ ഉസ്താദിനെ ബഹുമാനിക്കലിന്റെ ഒരു ഭാഗം എന്നെ ഈ നിലക്ക് കാണുമ്പോൾ ഞാൻ ഏത് നിലക്കാണ് അദ്ദേഹത്തെ ബഹുമാനിക്കുക എന്ന് ഭയപ്പെട്ട് പിൻമാറി. മഹാനായ ബീരാൻകുട്ടി മുസ്‌ലിയാർ തന്റെ ഉസ്താദും എന്റെ ഉപ്പയുമായ ശൈഖുൽ മശാഇഖീൻ ഖുത്ബി തങ്ങളവർകളെ കാണാൻ ചൊക്ലിയിൽ കൊല്ലത്തിൽ ഒരു പ്രാവശ്യമെങ്കിലും വരാറ് പതിവാണ്. വന്നാൽ സലാം പറഞ്ഞ ശേഷം ഉപ്പ വിവരങ്ങൾ അന്വേഷിക്കും. അത് കഴിഞ്ഞാൽ കുറെ അകലേക്ക് മാറി നിൽക്കും. ഉപ്പാനെ നോക്കിക്കൊണ്ടേയിരിക്കും. ഇരിക്കാൻ പറഞ്ഞാലും ഇരിക്കുകയില്ല. കുറേ കഴിഞ്ഞാൽ ഞങ്ങൾ പറയും. ഉപ്പ ആ റൂമിൽ പോയി ഇരിക്കാൻ പറഞ്ഞിരിക്കുന്നു അപ്പോൾ അവിടെ പോയി ഇരിക്കും. ഭക്ഷണ സമയങ്ങളിൽ ഞങ്ങൾ ക്ഷണിക്കും. അപ്പോൾ ഭക്ഷണം കഴിക്കും. ജമാഅത്തുകൾ ഉപ്പാനെ തുടർന്ന് നിർവ്വഹിക്കും. മുൻ സ്ഥിതിയിൽ പിന്നേയും നിൽക്കും. ഞങ്ങൾക്ക് പേടിയാകും നിറുത്തം കണ്ടിട്ട്''.

ഉപ്പാന്റെ മെതിയടിയുടെ ശബ്ദം കേട്ടാൽ അപ്പോൾ എഴുന്നേറ്റു നിൽക്കും. ഉപ്പാനെ കണ്ടാലും കണ്ടില്ലെങ്കിലും! ഇതെല്ലാം കണ്ട് ഞങ്ങൾക്ക് വിഷമം തോന്നുമെങ്കിലും അദ്ദേഹത്തിന് അത് വലിയ റാഹത്തും സന്തോഷവുമായിരുന്നു. പോകാനുദ്ദേശിക്കുമ്പോൾ കുറച്ച് അടുത്ത് വരും. അപ്പോൾ ഉപ്പ ചോദിക്കും. ''എന്താടോ നീ പോണോ? അതിന്ന് ഒരു മറുപടിയും നൽകാറില്ല. ഒരുപക്ഷെ ഉപ്പ പറയും ''ഇന്ന് പോകണ്ടാ നാളെ കഞ്ഞി കഴിഞ്ഞിട്ട് പോകാം'' അപ്പോൾ ഉടനെ റൂമിൽ തന്നെ കൂടും. ഉപ്പാക്ക് വേണ്ട ഖിദ്മത്തുകൾ ചെയ്ത് അങ്ങിനെ നിൽക്കും. ദിവസങ്ങൾ കഴിയുമ്പോൾ ഉപ്പ തന്നെ വിളിച്ച് സമ്മതം കൊടുക്കുകയും ദുആ ചെയ്ത്കൊടുക്കുകയും ചെയ്യും. അതിന്റെ ശേഷമാണ് തിരിച്ചു പോകൽ പതിവ്. അങ്ങിനത്തെ പണ്ഡിതനാണ് കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ'' എന്ന് അബ്ദുറഹിമാൻ മുസ്‌ലിയാർ പറയുകയുണ്ടായി.

ഞാൻ വേലൂരിൽനിന്ന് വന്ന ഉടനെ ദുആ ചെയ്യിപ്പിക്കാൻ വേണ്ടി ശൈഖുനയെ സമീപിച്ചു. എനിക്ക് വേണ്ടമാതിരി ദുആ ചെയ്തുതന്ന എന്നോട് പറഞ്ഞു. ''എപ്പോഴും കിതാബ് മുതാലഅ ചെയ്യണം. അതിലാണ് ഇൽമ് കാസ്ഥാവൽ ഇതിനെ കവച്ചു വെക്കുന്ന മറ്റൊന്നുമില്ല'' അങ്ങിനെ പല നല്ല ഉപദേശങ്ങളും പറഞ്ഞു. ആ സന്ദർഭം ഞാൻ എന്റെ മുൻ ഓർമ്മകളും ഒരു ഉമീറിന്ന് വേണ്ടി ഉസ്താദ് മമ്മൂട്ടി മുസ്‌ലിയാരുടെ മഹല്ലിയ തേടി വന്നതും എനിക്ക് ഓർമ്മ വന്നു. ഞാൻ ഒരു ചെറിയ കാര്യം ചോദിച്ചു. ''നിസ്കാരത്തിന്റെ പിറകെയുള്ള കൂട്ട പ്രാർത്ഥനയെ സംബന്ധിച്ച്'' അതിന്ന് ഉടനെ മറുപടി പറഞ്ഞു. ''അത് സുന്നത്താണ് എന്നതിന്റെ മേൽ ഫുഖഹാക്കൾ ഇജ്മാഅ് ആയിപ്പോയി''. ഫിഖ്ഹിലും ഉസൂലിലും അവരുടെ ഇൽമിന്റെ ആഴം അതിൽനിന്ന് മനസ്സിലാക്കാമല്ലോ.

ഞാൻ ഒരവസരം ശൈഖുൽ മശാഇഖീൻ ഖുത്തുബി തങ്ങളോട് ദുആ ചെയ്യാൻ പറഞ്ഞപ്പോൾ അല്ലാഹു നമ്മൾക്ക് നാഫിആയ ഇൽമിനേയും, അദബിനേയും, മര്യാദയേയും, പൊരുത്തത്തേയും തരട്ടെ എന്ന് ദുആ ചെയ്തു. ഈ സന്ദർഭത്തിൽ ഞാൻ ഓർത്തുപോയി. തന്റെ ഉസ്താദ് ഖുത്തുബി തങ്ങളുടെ ശിഷ്യത്വം സ്വീകരിച്ചു അതേപടി പകർത്തിയ മഹാനായിരുന്ന ശൈഖുന കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ എന്ന അബ്ദുറഹിമാൻ മുസ്‌ലിയാരുടെ വാക്കുകൾ എനിക്ക് ബോദ്ധ്യപ്പെട്ടു. മഹാന്മാരായ ഉസ്താദുമാരുടെ ഗുരുത്വ പൊരുത്തത്തിൽ നമ്മളേയും നമ്മളോട് ബന്ധപ്പെട്ട മക്കൾ, സ്നേഹിതർ, ശിഷ്യന്മാർ എല്ലാവരേയും അല്ലാഹു പെടുത്തിത്തരട്ടെ, ആമീൻ.



# "മസ്‌ലകുൽ ഖരീബ്"
# അടിസ്ഥാനമാക്കിയ മഹാൻ

-C. H. ഹൈദ്രോസ് മുസ്‌ലിയാർ

കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ എന്ന നാമം ചെറുപ്പത്തിൽതന്നെ പലരിൽനിന്നും ശ്രവിച്ചുകൊണ്ടിരുന്നു. 1949ൽ അദ്ദേഹത്തിൻെറ പ്രധാന ശിഷ്യനായ പൊന്മള പി. മൊയ്തീൻ മുസ്‌ലിയാരുടെ അരികെ ഞാൻ ചേറൂരിൽ ദർസ്സിൽ ചേർന്നു. അങ്ങിനെ മൊയ്തീൻ മുസ്‌ലിയാരുടെ പക്കൽനിന്നും മഹാനവർകളുടെ പല തഹ്ഖീഖുകളും കേട്ടു പഠിക്കാൻ സാധിച്ചു. അങ്ങിനെ കൈപ്പററയോടുള്ള ബഹുമാനാദരവ് ഹൃദയാന്തർഭാഗത്ത് അധികരിച്ചു വന്നു. 1955ൽ ഊരകം കോണിത്തൊടി പള്ളിയിൽ ഞാൻ ദർസ്സേറെറടുത്തു. റംസാനിൽ കൈപ്പററ ഭാര്യയുടെയും കുടുംബത്തിൻെറയും ഖബർ സിയാററത്തിന്നായി ഊരകത്ത് വർഷന്തോറും വരാർ പതിവായിരുന്നു.

അന്നവിടെ റംസാനിൽ (ളുഹർ) മുതൽ അസർ വരെ മതപ്രഭാഷണം നടത്തപ്പെടാറുണ്ടായിരുന്നു. അന്നത്തെ എൻെറ പ്രഭാഷണം മഹാനവർകൾ സശ്രദ്ധം ശ്രവിച്ചു. ശിഷ്യൻെറ ശിഷ്യനായ എന്നെ അന്നേദിവസത്തിലെ പ്രഥമ കാഴ്ചയിൽ അദ്ദേഹം ആദരിച്ചപ്പോൾ എൻെറ ഹൃദയാന്തർഭാഗത്ത് ഭയം അങ്കുരിച്ചു. അങ്ങിനെയാണ് ഞാൻ മഹാനവർകളുമായി നേരിൽ ബന്ധപ്പെടുന്ന പ്രഥമ സംഭവം.

പിന്നീട് ഞാൻ പലപ്പോഴും മഹാനവർകളുടെ തിരു സന്നിധിയിൽ ചെല്ലാർ പതിവായിരുന്നു. അത് ഞാൻ ഒരു മഹാഭാഗ്യവുമായി കണക്കാക്കി. പല കിതാബുകളും മുതാലഅ ചെയ്യാൻ എന്നെ കാണുമ്പോൾ ഉപദേശിക്കാറുണ്ടായിരുന്നു. പല കാര്യങ്ങളെ കുറിച്ചും ചർച്ച ചെയ്യുമ്പോൾ കിതാബുകളെ അത്യധികം പ്രശംസിക്കുന്ന സ്വഭാവക്കാരനായിരുന്നു മഹാനവർകൾ. പക്ഷെ പ്രശംസാനന്തരം അതിലെ തെററുകളും അവർ ചൂണ്ടിക്കാണിക്കുമായിരുന്നു.

മഹാനവർകൾ ആരെയും കുററം പറയുകയോ ആക്ഷേപിക്കുകയോ തെറി പറയുകയോ ചെയ്യിരുന്നില്ല. ദിവസേനയുള്ള നമ

സ്സാരവും, അതിന്റെ സുന്നത്തുകളും, ളുഹായും, അദ്ദാദുകളും കഴിച്ച്
മററ് നിത്യ പ്രവർത്തനങ്ങളും കഴിച്ചാൽ മുഴു സമയമൊക്കെയും കി
താബിന്റെ താളുകളിൽ അദ്ദേഹം ആണ്ടിറങ്ങുമായിരുന്നു. ആ്മ്മ
വസരം തന്റെ ശിഷ്യർ മഹാനവർകളിൽനിന്നും ഉതിർന്നു വരുന്ന
ത്തുമണികൾ വാരിയെടുക്കുന്നതിൽ മുഴുകുന്നതാണ്.

പ്രശസ്തിയാജ്ജിക്കുന്ന പ്രവർത്തനത്തിലൊന്നും പങ്കെടുക്കാതെ
ത്ത് മൗന വിപ്ലവം നടത്തിയ മഹാനാണ് കൈപ്പററ. പ്ര
റത്തേക്ക് മഹാനവർ കടന്ന് വന്നിട്ടില്ലെങ്കിലും അമൂല്യ
ന്ഥങ്ങളും മഹാനവർ അറബിയിൽ രചിച്ചത് പണ്ഡി
രു മുതൽക്കൂട്ടാണ്.

തുടക്കത്തിൽ അതിന്റെ ചില പ്രമുഖ പണ്ഡിത
റയുടെ അടുക്കൽ വന്നു. അവർ എന്നോട് മൂന്ന്
ു. 1) കരുവാരക്കുണ്ടിൽ ദർസേൽക്കുക
ജംഇയ്യത്തുൽ ഉലമ എന്ന സംഘടനയിൽ അം
ന് രണ്ടും കൈപ്പററ ശക്തമായി നിഷേധിച്ചു.
ത്യവശ്യമായി ചോദിച്ചത് ഇരുപത്തി അഞ്ച്
ഒരു മാന്യ പണ്ഡിതൻ എന്റെ വീട്ടിൽ വ
) വീട്ടിൽവന്ന് 25 പൈസ ചോദിക്കുമ്പോൾ
ിരിക്കുന്നത് ഉചിതമല്ലെന്ന് കണ്ട മഹാനവർകൾ
ടനെതന്നെ ഒരു റസീററ് എഴുതി മേശപ്പുറത്ത്
ിച്ചു പോയി. അടുത്ത ദിവസം ചന്ദ്രിക ദിന
ിപ്പോർട്ടു കണ്ടു. ''കൈപ്പററ അഖിലയിൽ'' എ
ിപ്പോർട്ട്. അത് കണ്ട ഞാൻ അതിന്റെ നിച
മഹാനവർകളുടെ അടുക്കലെത്തിയപ്പോൾ എ
യുടെ നേതാക്കൾ വന്ന വിവരവും അവർ ഉന്നയി
ങ്ങളും പറഞ്ഞു. മൂന്നാമതായി അവർ ചോദിച്ച 25 പൈ
യുടെ മെമ്പർഷിപ്പിനാണെന്നറിഞ്ഞത് ചന്ദ്രിക റിപ്പോ
ന്. അതിന്നു ഞാൻ മറുപടി എഴുതിയാൽ എന്നെ പ
ട്ടത്തലാവുമെന്ന് മനസ്സിലാക്കി മൗനമവലംബിക്കുകയാ
യ്തത്. എന്റെ പ്രകൃതി സംഘടനാ പ്രവർത്തനത്തിന്
ന്നതുമല്ല. എന്നെ സംഘടനാ പ്രവർത്തനത്തിന് പററുകയു
ല്ല. അത് സാമൂഹിക ബാദ്ധ്യതയാണ്. അത് നിങ്ങളൊക്കെ

പൂർത്തീകരിക്കാനുമുണ്ട്. പിന്നെ ഒന്നുമറിയാത്ത ഞാൻ സംഘടനയിൽ ഇറങ്ങിയില്ലെങ്കിലും കുറ്റമില്ലല്ലോ. അഥവാ ഞാൻ ഒരു സംഘടനയിൽ ഇറങ്ങുകയാണെങ്കിൽ അത് എന്റെ മഹാന്മാരായ ഉസ്താദുമാർ പ്രവർത്തിച്ച സംഘടനയിൽ മാത്രമെ ഇറങ്ങൂ. അതാണെങ്കിൽ സമസ്തയാണുതാനും. വിദ്യാഭ്യാസ ബോർഡിന്റെ പ്രവർത്തനത്തിലൊന്നായ ഹിസ്ബിനെ മഹാനവർകൾ പലപ്പോഴും പുകഴ്ത്തി പറയുകയും അത് വ്യാപിപ്പിക്കണമെന്ന് തറപ്പിച്ച് പറയുകയും ചെയ്യാറുണ്ടായിരുന്നു.

ഇൽമിനെയും ഇൽമിന്റെ അഹ്ലുകാരെയും തന്റെ ഉസ്താദുമാരെയും മഹാനവർകൾ അത്യധികം ആദരിച്ചിരുന്നു. മൗലാനാ അബ്ദുൽബാരി (ന:മ)യെ കുറിച്ച് മഹാനവർകൾ എന്നോട് പലപ്പോഴും അന്വേഷിക്കുമായിരുന്നു. മഹാനവർകളുടെ ഉസ്താദായിരുന്ന ഖുത്തുബി (ന:മ) ഒരിക്കൽ കിഴക്കേപ്പുറം പള്ളിയിൽ ജുമുഅ നിർത്താൻ വന്നപ്പോൾ കാനാഞ്ചേരിയിൽ ദർസ് നടത്തിയിരുന്ന മഹാനവർകൾ കിഴക്കേപ്പുറം വരികയും തന്റെ അഭിവന്ദ്യ ഉസ്താദിന്റെ ഖിദ്മത്തിൽ മുഴുകുകയും ചെയ്തു. അർദ്ധരാത്രിയിൽ മൗലാനാ ഖുത്തുബി (ന:മ) സുഖനിദ്രയിൽ ആണ്ടപ്പോഴും മഹാനായ കൈപ്പറ്റ തന്റെ ഉസ്താദ് ഉണരുമ്പോൾ എന്തെങ്കിലും ആവശ്യം വരുമെന്ന് കരുതി ഉറക്കമൊഴിച്ചിരുന്നു. ഇത് രണ്ടത്താണിയിലെ ഒരു മാന്യന്റെ വസതിയിൽ ഉണ്ടായ സംഭവം എന്നോട് പറഞ്ഞ് തന്നതാണ്. മഹാനവർകളുടെ ശിഷ്യഗണത്തിന് മഹാനവർകളോടുള്ള അത്യധികമായ ആദരവിന്റെ കാരണം ഇതായിരിക്കണം. ''കമാ തദീനു തുദാനു'' എന്നാണല്ലോ ആപ്തവാക്യം.

ദുൻയാവുമായി യാതൊരു ബന്ധവുമില്ലാതെ സുഹ്ദിന്റെ അഹ്ലുകാരനായിരുന്നു മഹാനവർകൾ. നാട്ടുരാജാവായ തന്റെ പിതാവ് അവറുകുട്ടി അധികാരി എന്ന മഹാനിൽനിന്നും അനന്തരമായി ലഭിച്ച ധനം മുഴുവനും തന്റെ മകന് എഴുതി കൊടുത്ത് ധനവുമായുള്ള സകല ബന്ധങ്ങളും വിഛേദിച്ചു. അക്കാരണത്താൽ തന്നെ നികുതി അടക്കേണ്ട പ്രശ്നമോ മറ്റു ഓഫീസുകളുമായി ബന്ധപ്പെടുകയോ ചെയ്യേണ്ട അവസ്ഥ മഹാനവർകൾക്കുണ്ടായിട്ടില്ല.

ആരെങ്കിലും എന്തെങ്കിലും പ്രശ്നത്തിനായി ഫത്'വക്കായി വന്നാൽ ഞാനതിന് അർഹനല്ല എന്ന് പറഞ്ഞ് പ്രസിദ്ധിയെയും ഖിബ്'ർ വന്ന് പോവലിനേയും ഭയന്ന് മഹാനവർകൾ ഒഴിഞ്ഞ് മാറിയിരുന്നു. പ്രശ്നപരിഹാരത്തിന് സമസ്തപണ്ഡിതരോട് ചോദിക്കാൻ മഹാനവർകൾ ഉപദേശിക്കുമായിരുന്നു.

ഉഖ്റവിയായ ആലിമീങ്ങൾക്കുള്ള നിരവധി ലക്ഷണങ്ങൾ ഒത്തിണങ്ങിയ ഒരു മഹാ പണ്ഡിതനും സൂഫിയുമായിരുന്നു മഹാനവർകൾ. ശാഫിഈ മദ്ഹബിന്റെ പ്രബലാഭിപ്രായം വിട്ട് അദ്ദേഹം ഒരു വിഷയത്തിലും തെററാറില്ല. ''മസ്'ലകുൽ ഖരീബ'' എന്ന കിതാബിന്റെ അടിസ്ഥാനത്തിൽ ആയിരുന്നു മഹാനവർകളുടെ പ്രവർത്തനങ്ങൾ. ഒന്നിനെയും കുററം പറയാതിരിക്കൽ സൂഫികളുടെ ലക്ഷണമാണ്. ഇന്നത്തെ പല ഡ്യൂപ്ലിക്കേററ് സൂഫികളും ത്വരീഖത്തുകാരും ഇതിന്നപവാദമാണ്. അവരുടെ സൂഫിസം പണ്ഡിതരെയും മററും തെറി പറയലായി അധഃപതിച്ചിരിക്കുന്നു.

മൗത്തുൽ ആലിമി, മൗത്തുൽ ആലം എന്ന വചനം ഇത്തരം പണ്ഡിതരുടെ മരണത്തിലാണ് അന്വർത്ഥമാകുന്നത്. പ്രശസ്തിയെ ഭയപ്പെട്ട് ഒരു വേദിയിലും ചേക്കേറാതിരുന്ന മഹാനവർകളുടെ മരണത്തിൽമനംനൊന്ത്കൈപ്പററ വസതിയിലേക്ക് ആയിരങ്ങൾ ഓടിയെത്തിയത്ഉഖ്റവിയായ ആലിമുകളെ അല്ലാഹു ഉയർത്തുമെന്നതിന്റെ ഒരു ഉദാഹരമാണ്. റബ്ബ് നമ്മെ അനുഗ്രഹിക്കട്ടെ മഹാനായ കൈപ്പററ ബീരാൻകുട്ടി മുസ്'ലിയാരെയും നമ്മെയും അല്ലാഹു ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടമാറാവട്ടെ, ആമീൻ.



# വിജ്ഞാന ലോകം

- മുസ്തഫാ ഫൈസി
(ചീഫ് എഡിറ്റർ, അൽ മുബാറക്ക്)

'കൈപ്പററ': ഇതൊരു ഗ്രാമത്തിന്റെ പേരാണ്. പക്ഷെ, ഒരു ലോകമാണ് ഇതുകൊണ്ട് നാം ഉദ്ദേശിക്കാറുള്ളത്. അതെ – ഒരു വലിയ വിജ്ഞാനലോകം! അതായിരുന്നു കൈപ്പററ ബീരാൻ കുട്ടി മുസ്ലിയാർ (ന: മ)

അദ്ദേഹവുമായി എനിക്ക് നേരിൽ ബന്ധമില്ല. അദ്ദേഹത്തെ കാണണമെന്ന് പലപ്പോഴും ആഗ്രഹിച്ചതാണ്. എല്ലാ ആഗ്രഹവും സാധിക്കാറില്ലല്ലൊ. അദ്ദേഹം വഫാതാകുമ്പോൾ ഞാൻ രാജ്യത്തുണ്ടെങ്കിലും സംസ്കരണ ചടങ്ങിൽ സംബന്ധിക്കാനായില്ല.

1968–70ൽ ഞാൻ ചമ്രവട്ടം പള്ളിപ്പുറം ജുമുഅത്ത് പള്ളിയിൽ പഠിക്കുകയായിരുന്നു. അന്ന് എന്റെ ഉസ്താദ് ബഹുമാനപ്പെട്ട കാടഞ്ചേരി മുഹമ്മദാജി മുസ്ലിയാർ അവർകളായിരുന്നു. ഉസ്താദ് പലപ്പോഴും എനിക്കും ശരീക്കന്മാർക്കും 'കൈപ്പററ'യുടെ മദ്ഹുകൾ പറഞ്ഞുതരാറുണ്ടായിരുന്നു.

ഓരോ 'സബഖും' തീരുമ്പോൾ ഞങ്ങൾ ശരീക്കന്മാരും ഉസ്താദും കൂടി കുറച്ച് 'സൊറ' പറയും. പലപ്പോൾ പഠനാർഹമായ പലതും സൊറയുടെ വിഷയമാകും. അധികവും മുൻഗാമികളുടെ 'അഹ്വാലു'കളും 'അഖ്വാലുകളു'മാകും. മനസ്സ് നന്നാക്കാൻ ഈ സൊറക്ക് കഴിഞ്ഞിട്ടുണ്ടെന്നാണ് എന്റെ വിശ്വാസം.

കട്ട്യാമു മുസ്ലിയാർ, പുതിയാപ്പിള അബ്ദുറഹിമാൻ മുസ്ലിയാർ, പതി അബ്ദുൽഖാദിർ മുസ്ലിയാർ, പാങ്ങിൽ അഹമ്മദ് കുട്ടി മുസ്ലിയാർ, തവനൂർ ബാപ്പു മുസ്ലിയാർ (ഉസ്താദിന്റെ ഉസ്താദും അമ്മോശനും), കണ്ണിയത്ത് അഹമ്മദ് മുസ്ലിയാർ, കൈപ്പററ തുടങ്ങിയവർ മിക്ക സൊറകളിലും ചർച്ചാ വിഷയങ്ങളാകും. ഉസ്താദിന് ഇവരോടെല്ലാം വലിയ മതിപ്പായിരുന്നു. തുടന്ന് ഞങ്ങൾക്കും.

സർവ്വ ഭാഷാ പണ്ഡിതനായിരുന്നു കൈപ്പററ. ഇംഗ്ലീഷ് അ

ദ്ദേഹത്തിന് പച്ച വെള്ളമായിരുന്നു. ഇത് സംബന്ധിച്ച് ഒരു സംഭവം ഉസ്താദ് സൊറയിൽ പറഞ്ഞുതന്നു.

......... ഒരു ദിവസം കൈപ്പററ തീവണ്ടി യാത്ര ചെയ്യുകയായായിരുന്നു. തൊട്ടുമുമ്പിലുള്ള സീററുകളിൽ അഭ്യസ്ത വിദ്യരായ രണ്ട് ചെറുപ്പക്കാരുണ്ട്. കൈപ്പററയുടെ താടിയും തലപ്പാവുമുള്ള ഈ പഴഞ്ചൻ വേഷം കണ്ട് അവർതമ്മിൽ ഇംഗ്ലീഷിൽ സംഭാഷണമായി.

സംഭാഷണത്തിൻെറ ആശയം ഇതായിരുന്നു. "ഈ തലപ്പാവുകാരുണ്ടല്ലോ; ഇവർ ഒരു വിവരവും ഇല്ലാത്തവരാണ്. വാലും തലയുമല്ലാതെ ഇവർക്ക് മറെറാന്നുമില്ല. സമുദായത്തിലെ ഇത്തിക്കണ്ണികളാണ് ഇവർ. ഇവർക്ക് എഴുത്തും വായനയും അറിയില്ല .........''

അവർ പരസ്പരം ഇപ്രകാരം സംസാരിച്ചു കൈപ്പററയെ നോക്കി വളിച്ച ചിരി പാസ്സാക്കി. പക്ഷേ; ഇവർ സഹതാപമർഹിക്കുന്നവരാണ എന്ന മട്ടിൽ കൈപ്പററ ഊറിച്ചിരിച്ചു. ഈ വിവര ദോഷികളായ 'അഭ്യസ്തവിദ്യ'രെ വെറുതെ വിട്ടുകൂടെന്ന് അദ്ദേഹം തീരുമാനിച്ചു.

ഇംഗ്ലീഷുകാരൻെറ തറവാടാണ് ഇംഗ്ലണ്ട്. ഇംഗ്ലണ്ടുകാരനാണ് വലിയ ഇംഗ്ലീഷുകാരൻ. എന്നാൽ ഇംഗ്ലണ്ടുകാരനെ വെല്ലുന്ന ശൈലിയും പ്രയോഗവുമായിരുന്നു കൈപ്പററയുടേത്. അദ്ദേഹം ഈ അഭ്യസ്തവിദ്യരോട് ഇംഗ്ലീഷിൽ സംസാരിക്കുകയായി. ഓക്സ് ഫോർഡിൽപോലും ഈ ശൈലി അവർ കേട്ടിട്ടില്ല.

ഇത് കേട്ട് ചെറുപ്പക്കാർ വിഷണ്ണരായി. കൈപ്പററ ചുരുങ്ങിയ സമയത്തിനുള്ളിൽ പലതും സംസാരിച്ചു. ചരിത്രം, സാഹിത്യം, സയൻസ് ഇതെല്ലാം തൻെറ സംസാരത്തിൽ വന്നുചേർന്നു. 'ഇതൊരു മാലാഖയാണോ' 'മാലാഖ വഴി തെററി തീവണ്ടി കയറിയതാണോ' ചെറുപ്പക്കാർ സംശയിച്ചു.

'കൈപ്പററ'യിൽ അവർ ബർണാഡ്ഷായെ കണ്ടിരുന്നു; ഗിബ്ബനേയും, ആര്യഭട്ടയേയും കണ്ടിരുന്നു. ഐസക് ന്യൂട്ടനേയും, സോക്രട്ടീസിനേയും എന്നുവേണ്ട ഗസാലിയേയും, ഇമാം ഇബ്നു



Scanned by CamScanner

ഹജറേയും കണ്ടിരുന്നു. പെട്ടെന്ന് വർക്ക മാററി പറയേണ്ടി വന്നു. ''ക്ഷമിക്കണം.''

''ഞങ്ങൾ ചെറുപ്പക്കാരാണ്; അലീഗറിൽ ഉപരിപഠനത്തിനു പോവുകയാണ്. വിവരക്കേടുകൊണ്ട് ഞങ്ങൾ അങ്ങനെ ചിലതു പറഞ്ഞു. അങ്ങേക്ക് എല്ലാം ക്ഷമിക്കാനുള്ള അറിവും മനസ്സുമുണ്ടെന്ന് ഞങ്ങൾ വിശ്വസിക്കുന്നു; അവിടന്ന് ക്ഷമിച്ചാലും; ഈ പാവങ്ങളെ കനിഞ്ഞാലും.''

ആ മഹാ മനുഷ്യൻ അവർക്ക മാപ്പ് നൽകി. അവരെ അനുഗ്രഹിച്ചു. ജീവിതത്തിൽ ആരെയും ചെറുതായി കാണരുതെന്ന്, അവരെ ഉപദേശിച്ചു. മാപ്പ് നൽകാനും ഉപദേശിക്കാനും അദ്ദേഹം യോഗ്യനായിരുന്നു.........ഉസ്താദ് സംഭവം പറഞ്ഞു തീർത്തു.

ഉസ്താദ് മറെറാരു സംഭവത്തിനുകൂടി തീ കൊളുത്തും എന്ന് ഞങ്ങൾ ആഗ്രഹിച്ചിരിക്കുമ്പോൾ അടുത്ത കിതാബ് കൊണ്ട്‌വരാൻ ആജ്ഞ ലഭിച്ചു. ഞങ്ങൾ പള്ളിയുടെ മുകളിലേക്ക് കോണി കയറി. അപ്പോൾ എൻെറ മനസ്സിൽ 'കൈപ്പററ'യെ ഒന്നു് കാണണം എന്നായിരുന്നു. ഇനി സ്വർഗ്ഗത്തിൽ അല്ലാഹു അത് സാധിച്ചുതരട്ടെ.

മഹാനവർകൾ ആ ചെറുപ്പക്കാർക്ക് നൽകിയ ഉപദേശം പ്രത്യേകം സ്മരണീയമാണ്. 'ആരേയും ചെറുതായി കാണരുത്'. ജീവിതത്തിൽ അടിവരയിടേണ്ട ആശയമാണിത്. പലർക്കും ഇവിടെയാണ് പിഴക്കുക. പിഴച്ചതും.

മഹാനായ ഇബ്നുമാലിക്ക് (റ) വിൻെറ വരികൾ കൊണ്ട് ഞാനിവിടെ അവസാനിപ്പിക്കുകയാണ്.

'വഹുവബിസബ്ഖിൻഹാഇസുൻ തഫ്സീലാ
മുസ്തൗജിബുൻസനാഇയൽ ജമീലാ.
വല്ലാഹുയഖ്സീബിഹിബാതിൻ വാഫിറാ
ലീവലഹുഫീദറജാതിൽ ആഖിറാ.

ബഹു: കൈപ്പററയേയും നമ്മെയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ. ആമീൻ.



# താരം പൊലിഞ്ഞു, വിടവ് തെളിഞ്ഞു

- എൻ. കെ. മുഹമ്മദ് മൗലവി
(മുദർരിസ്, പരപ്പനങ്ങാടി)

നശ്വരമായ ഈ ലോകത്തിലെ സൃഷ്ടിചരാചരങ്ങൾ ഓരോന്നോരോന്നായി നശിച്ചുകൊണ്ടിരിക്കുകയാണ്. ലോകത്തിന്റെ നിലനില്പിന്നോ അതിന്റെ ഘടനക്കോ അതിൽ പലതിന്റെയും നാശം കൊണ്ട് യാതൊരു പോറലും ഏൽക്കുന്നില്ല. നാശമടഞ്ഞതിന്റെ സ്ഥാനം മറ്റൊന്ന് കൊണ്ട് നികത്തുന്നതിനാൽ നശിച്ചതിന്റെ സ്ഥാനം ഒരു വിടവായി അവശേഷിക്കുന്നുമില്ല. വിലയം പ്രാപിക്കുന്ന മിക്ക സൃഷ്ടികളുടേയും അവസ്ഥയാണ് ഇത്,

ഇതിൽ നിന്നെല്ലാം വിഭിന്നമായ അവസ്ഥാ വിശേഷമുള്ള സൃഷ്ടിയും ഇല്ലാതില്ല. അത് വിലയം പ്രാപിക്കുന്നതിൽനിന്നു ഉത്ഭൂതമാകുന്ന വിടവ് ഒരു വിടവായിതന്നെ അവശേഷിക്കും. ആഴമേറിയ വിടവ്! ഉലമാക്കളാണത്. ദീനി വിജ്ഞാന വാഹകൻമാരായ അത്യുന്നത ദാസൻമാർ! ഏതൊരു പണ്ഡിത ശ്രേഷ്ഠൻ മരണത്തിന്നിരയായാലും അദ്ദേഹത്തിൽനിന്ന് ദീനി രംഗം ആസ്വദിച്ചിരുന്ന മഹൽസേവനങ്ങൾ അപ്പാടെ നിർവ്വഹിക്കാനുള്ള പകരമതികളുടെ അഭാവത്തിൽ ദീനീ രംഗം വിലപിക്കുകയായിരിക്കും. അതിനാൽ സാക്ഷാൽ ഉലമാഇന്റെ നിര്യാണം ദീനിലേൽക്കുന്ന വിടവും സമുദായത്തിന്നേൽക്കുന്ന വ്രണവും തീരാദുഃഖവുമാണ്. അത് തന്നെയാണ് ഒരു മഹൽ വചനം പ്രസ്താവിച്ചതും. 'ഉലമാഇന്റെ നിര്യാണം ദീനിന്നേൽക്കുന്ന ആ വിള്ളലാണ്''. ഈ മഹൽ വചനത്തിന്റെ സാക്ഷാൽക്കാരമാണ് നാമിന്ന് കണ്ടുകൊണ്ടിരിക്കുന്നത്.

ദീനീ വിജ്ഞാനത്തിന്റെ ഭണ്ഡാകാരങ്ങളായ മഹത്തുക്കൾ ഓരോന്നോരോന്നായി കാലയവനികക്കുള്ളിൽ മറഞ്ഞുപോകുന്ന വേദനാജനകമായ രംഗമാണല്ലോ നമ്മുടെ മുന്നിലുള്ളത്. ഒരു ദശാംബ്ദത്തിനിപ്പുറം എത്ര എത്ര പണ്ഡിത സാഗരങ്ങളാണ് മൃത്യുവിന്റെ മുഷ്ടിയിലമർന്നത്. ഓരോരുത്തരുടെയും നിര്യാണം സൃഷ്ടിച്ച വിടവുകൾ നികത്താനാകാത്ത വൻ വിടവുകളായിതന്നെ അവശേഷിക്കുകയല്ലേ? ഏറ്റവും ഒടുവിൽ സംഭവിച്ചത് നമ്മുടെ സ്മര്യപുരുഷൻ

'മൗലാനൽ മർഹൂം': ബീരാൻകുട്ടി മുസ്‌ലിയാർ (ന: മ) അവർകളുടെ നിര്യാണമാണ്. ആ മഹാന്റെ സ്മരണ നിലനിർത്തുവാനും പിൻതലമുറക്ക് ആ പണ്ഡിത താരത്തെ പരിചയപ്പെടുത്തുവാനുമാണല്ലോ അദ്ദേഹത്തിന്റെ നാമധേയത്തിൽ ഈ സ്മരണിക പ്രസിദ്ധീകരിക്കുന്നത്.

പ്രഗത്ഭരായ പല ഉലമാക്കളുടെയും നിര്യാണം ഹൃദയത്തിനേൽപ്പിച്ച വ്രണം ഉണങ്ങുന്നതിന്റെ മുമ്പാണ് ഈ ദുഃഖ സംഭവത്തിനും കൂടി നാം ദൃക്‌സാക്ഷിയാവേണ്ടി വന്നത്. ആ നിര്യാണം വരുത്തിത്തീർത്ത വിടവുകൾ നിലവിലുള്ളതിനോട് കൂടിയാണ് ഈ വൻ വിടവിനും കൂടി ദീനീ രംഗം വിധേയമായത്. ഈ വിടവുകളെല്ലാം ആഴം കൂടുന്നതല്ലാതെ അതൊന്നും നികന്ന് പോകുന്ന മട്ടില്ല. നികയ്ക്കുമെന്ന പ്രതീക്ഷക്ക് വകയുമില്ല. നബിവചനം അന്വർത്ഥമാകണമല്ലോ? പണ്ഡിത സാഗരങ്ങളും സജ്ജനങ്ങളും മരണം വരിക്കുമ്പോൾ അവരുടെ പ്രാതിനിധ്യം വഹിക്കുവാൻ പിൻഗാമികൾ പര്യാപ്തമല്ലാത്തതിനാൽ അജ്ഞതയും നാശവും നിറഞ്ഞ കാലമായിരിക്കും നാളെകൾ വന്ന്കൊണ്ടിരിക്കുന്നതെന്ന് പ്രവാചക പ്രവചനങ്ങളിലുണ്ടല്ലോ. ഈ പ്രവചനങ്ങളുടെ പുലർച്ച ലോകത്ത് നടക്കുമ്പോൾ മുൻ കഴിഞ്ഞ യോഗ്യന്മാരുടെ സ്ഥാനത്ത് പിന്നിൽ വരുന്ന അയോഗ്യരെങ്ങനെ സ്ഥലം പിടിക്കും! പിന്നെയുണ്ടോ മുൻഗാമികളുടെ വിടവ് നികത്തപ്പെടുന്നു!

പണ്ഡിത നഭോമണ്ഡലത്തിൽ പ്രശോഭിച്ചിരുന്ന ആ പണ്ഡിത താരം ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ) വിവിധ കലകളിലും അഗാധപാഠവം നേടിയ മഹാനുഭാവനായിരുന്നു. കേരളക്കരയിൽ അറിയപ്പെട്ട കർമ്മശാസ്ത്ര പടുക്കളിൽ ഒരു കരകാണാകടലുമായിരുന്നു. അദ്ദേഹം നേടി എടുത്ത വിജ്ഞാന മധു തന്നിൽനിന്ന് നുകരുവാൻ അത്യാർത്ഥിയോടെ തുനിഞ്ഞു കൂടിയിരുന്ന വിജ്ഞാന കുതുകികൾ കുറച്ചൊന്നുമായിരുന്നില്ല. അവർക്കത് പകർന്ന് കൊടുത്ത് അവരെ ഹർഷപുളകിതരാക്കുവാൻ അവിടുന്ന് പ്രയോഗിച്ചിരുന്ന മാർഗ്ഗം ''തദ്‌രീസ്'' ആയിരുന്നു, ആ സ്ഥാനമിപ്പോൾ ഒരു വിടവായി ഒഴിഞ്ഞു കിടക്കുകയാണ്. വൈചിത്ര്യമാർന്ന രത്നമണികൾ ആ വിജ്ഞാന കുതുകികളുടെ മനോ ദർപ്പണത്തിൽ തെളിയിച്ചു കൊടുക്കുവാൻ തത്തുല്യനായ മറ്റൊരാളെ പിന്നെ കാണ്മാൻ

പ്രയാസമാണ്. അതിനാൽ തന്റെ നിര്യാണം സൃഷ്ടിച്ച വിടവ് വിടവായി തന്നെ അവശേഷിക്കുകയാണ്.

ദീർഘകാലം ദർസ് നടത്തിയതിനാൽ സുദീർഘമായ ഒരു ശിഷ്യ ശൃംഖല കെട്ടിപ്പടുക്കുവാൻ ഭാഗ്യം അദ്ദേഹത്തെ കടാക്ഷിച്ചിട്ടുണ്ട്. ആ ശൃംഖലയിൽ ഒരു കണ്ണി യാവാൻ ഈയുള്ളവന് സാധിച്ചിട്ടില്ലെങ്കിലും പലപ്പോഴും ആ വന്ദ്യ വദനം ആദരവോടെ ദർശിക്കുവാൻ സാധിച്ചത് ഒരു ഭാഗ്യമായി കണക്കാക്കുകയാണ്. ഈ "എൻ. കെ"! "ശൈഖുന സദഖത്തുല്ല മൗലവി സ്മരണിക" പുറത്തിറക്കുവാൻ തീരുമാനിക്കുകയും അദ്ദേഹത്തിന്റെ തിരുമൊഴിയിൽ നിന്നടർന്ന് വീഴുന്ന വല്ലതും അതിൽ ചേർക്കാനുള്ള ഉൽക്കടമായ അഭിലാഷത്തോടെ ഞങ്ങൾ കൈപ്പററയിൽ ചെന്ന് അദ്ദേഹത്തെ സമീപിക്കുകയും ചെയ്തിരുന്നു. ആ സന്ദർഭത്തിലാണ് അന്തിമമായ കാഴ്ചയും സംസാരവും അദ്ദേഹവുമായി നടന്നത്. കൃത്യമായി പറഞ്ഞാൽ 26-6-85നാണത്. അന്ന് അവിടുത്തെ വസതിയിൽനിന്ന് തിരിച്ച് പോരുമ്പോൾ അന്തിമ സംഭാഷണമായിരിക്കുമെന്ന് ഞങ്ങൾ ആരും തന്നെ മനസ്സിലാക്കിയിരുന്നില്ല. പക്ഷെ റബ്ബിന്റെ അലംഘനീയമായ വിധി അങ്ങനെയായിരുന്നു.

വൈജ്ഞാനിക മണ്ഡലങ്ങളിലും മററും അല്ലാഹു അദ്ദേഹത്തിന് കനിഞ്ഞരുളിയ പ്രതാപം പുറംലോകം അറിയാതിരിക്കുന്നതിലായിരുന്നു അദ്ദേഹത്തിന്റെ ചാരിതാർത്ഥ്യം. അതിനാൽ ബഹുജനങ്ങൾക്കിടയിൽ ഞാൻ അറിയപ്പെടുകയോ തന്റെ മഹത്വം അവരുടെ കർണ്ണപുടങ്ങളിൽ ചെന്നെത്തുകയോ ചെയ്യേക്കാവുന്ന രംഗങ്ങളിൽനിന്നെല്ലാം പിന്തിരിയലായിരുന്നു അദ്ദേഹത്തിന്റെ സ്വഭാവം. പേരും പ്രശസ്തിയും തീരെ കാംക്ഷിക്കാതെ ദീനീ സേവനം മാത്രമായിരുന്നു തന്റെ പ്രവർത്തന ലക്ഷ്യം. ബഹുജനങ്ങൾക്കിടയിൽ ഉലമാക്കൾക്ക് ചൂരും മണവും നേടിക്കൊടുക്കുവാൻ പര്യാപ്തമായ ഒരു പരിപാടിയാണ് പ്രസംഗം. മൗലാനാ കൈപ്പററയാവട്ടെ ആ മേഖലയിൽ തീരെ അറിയപ്പെടുന്ന വ്യക്തിയല്ല.

അപ്പപ്പോൾ തലപൊക്കുന്ന സംഭവങ്ങളുടെ മതവിധി നിർദ്ദേശിക്കുന്ന "ഫത്‌വ" എഴുതി കൊടുക്കുന്നത് പ്രശസ്തിക്കുള്ള മാർഗ്ഗമാണെന്ന് ആ നിഷ്കളങ്ക സേവകൻ മനസ്സിലാക്കിയത് കൊണ്ടായിരിക്കാം അതിൽനിന്നും ആ മഹാൻ ബഹുദൂരം അകലെയായി

രുന്നു. പ്രശ്ന പരിഹാരം തേടി തന്നെ സമീപിക്കുന്നവർക്ക് ഫു കഹാഇൻെറയും ഫികഹ് ഗ്രന്ഥങ്ങളുടെയും പ്രസ്താവനകൾ വിവരിച്ചുകൊടുത്ത് പ്രശ്ന പരിഹാരം നിർദ്ദേശിക്കലായിരുന്നു തൻെറ പതിവ്. അക്കാര്യം ഒന്ന് എഴുതി തരണമെന്ന് അപേക്ഷിക്കുന്നവരോട് ''അതിന് നിങ്ങൾ മററാരെയെങ്കിലും സമീപിക്കുക''! എന്നായിരുന്നുവത്രെ തൻെറ പ്രതികരണം.

പേരും പെരുമയും ഉണ്ടാകരുതെന്ന് വെച്ച് അദ്ദേഹം പ്രവർത്തിച്ചുവെങ്കിലും ബഹു: ബീരാൻകുട്ടി മുസ്ല്യാർ (ന:മ) യുടെ പ്രതാപം ജനങ്ങളുടെ കാതുകളിൽ ചെന്നലച്ചു. പണ്ഡിത പാമര വ്യത്യാസമില്ലാതെ സർവ്വരാലും അദ്ദേഹം വാഴ്ത്തപ്പെട്ടു. എങ്ങനെ വാഴ്ത്തപ്പെടാതിരിക്കും! ഉസ്താദുൽ അസാതീദ്ശംസുൽ ഉലമാ ഖുതുബി (ന:മ)യുടെ ഒരുസുപ്രധാന ശിഷ്യനല്ലെ അദ്ദേഹം! വളരെ കാലം ഖുതുബി (ന:മ)യുടെ ശിഷ്യത്വം സ്വീകരിച്ച ഒരു മഹാപണ്ഡിതൻ സർവ്വരാലും വാഴ്ത്തപ്പെട്ടില്ലെങ്കിലല്ലെ അത്ഭുതമുള്ളൂ? അതുകൊണ്ടെല്ലാം ബഹു: ബീരാൻകുട്ടി മുസ്ലിയാർ (ന:മ) ഒരു സ്വീകാര്യ പണ്ഡിതനായി ജനം വിധി എഴുതി.

ദീർഘമായ കാലയളവിൽ ദീനീ സേവനം ചെയ്തു് ഈ ലോകവുമായി അദ്ദേഹം വേർപ്പെട്ടിട്ട് മാസങ്ങൾ പലതും പിന്നിട്ടു. വേർപ്പെട്ടു പോകുമ്പോൾ അദ്ദേഹം പലതും നമ്മുടെമുന്നിൽ വരച്ചു കാണിച്ചിട്ടുണ്ട്. ആദർശ ധൈർഢ്യം അതിൽ ഒന്നായിരുന്നു. താൻ സത്യമാണെന്ന് മനസ്സിലാക്കിയ കാര്യത്തിൽ ഉറച്ചു നിൽക്കലും അത് പ്രവർത്തി പഥത്തിൽ കൊണ്ടു വരലുമായിരുന്നു. തൻെറ സിദ്ധാന്തം ഫുഖഹാഇൻെറ പ്രസ്താവനകൾ മറി കടക്കുന്നതിനോട് അദ്ദേഹം അങ്ങേ അററം നീരസവും അമർഷവും പ്രകടമാക്കിയിരുന്നു.

അതിനാൽ ആ മഹാൻ കാണിച്ചുതന്ന ആദർശം മുറുകെപിടിച്ച് കൊണ്ടും അദ്ദേഹം വരച്ചുതന്ന പാതയിൽ സഞ്ചരിച്ചുകൊണ്ടും ദീനിന്ന് ''ഖിദ്മത്ത്'' ചെയ്യുവാൻ അല്ലാഹു നമുക്ക് തൗഫീഖ് നൽകട്ടെ! അദ്ദേഹത്തിൻെറ ഖബറിടം അല്ലാഹു വിശാലമാക്കുകയും അദ്ദേഹത്തോടൊന്നിച്ച് നാമോരോരുത്തരെയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിച്ചു് കൂട്ടുകയും ചെയ്യട്ടെ!



# "കൈപ്പററ" വിജ്ഞാനത്തിന്റെ നിറകുടം

– ഓ. കെ. എം. ബാപ്പു മൗലവി, ഊരകം
(പ്രിൻസിപ്പാൾ D. M. A. കോളേജ് വലിയോറ)

"മൗത്തുൽ ആലിമി മൗത്തുൽ ആലം" പണ്ഡിതന്റെ മരണം ലോകത്തിന്റെ മരണം എന്ന ഹദീസിനെ അന്വർത്ഥമാക്കിയ പണ്ഡിത തറവാട്ടിലെ കാരണവരായ മൗലാന കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ 1408 ജുമാദൽ ഉഖ്റാ 17ന് 1988 ഫിബ്രവരി 5ന് വെള്ളിയാഴ്ച ഉച്ചക്ക് 2.20ന് ഈ ലോകത്തോട് വിട പറഞ്ഞു. ഇന്നാ ലി.........

മുസ്ലിം കേരളം പ്രാണനേക്കാൾ സ്നേഹിക്കുന്ന ആ മഹാരഥന്റെ വേർപാട് ഞെട്ടലോടെയാണ് ജനം ശ്രവിച്ചത്. ഉഖ്റവീ പണ്ഡിതന്റെ എല്ലാ വിശേഷണങ്ങളും സമ്മേളിച്ച ആ പണ്ഡിത കേസരിയുടെ വിടവ് മുസ്ലിം കേരളത്തിന് കനത്ത ആഘാതമാണ് സൃഷ്ടിച്ചത്. അല്ലാഹുവിന്റെ അലംഘനീയ വിധിയെ തടുക്കാൻ സാദ്ധ്യമല്ലല്ലോ. മൗലാനയുടെ വിടവ് നികത്താൻ ആരുണ്ട് എന്ന ചിന്ത ഹൃത്തിൽ നാമ്പെടുക്കുന്നു.

തൊണ്ണൂററി ഒന്ന് കൊല്ലങ്ങൾക്ക് മുമ്പ് ഉമ്മിണിക്കടവത്ത് അവറുട്ടി അധികാരിയുടേയും മററത്തൂർ കടമ്പോട്ട് 'ഇത്താച്ചുമ്മ'യുടേയും മകനായി മൗലാന ജനിച്ചു. ദാരിദ്ര്യത്തിന്റെ കയ്പുനീർ കുടിച്ചിറക്കുന്ന കാലമായിരുന്നു അന്ന്. പക്ഷെ, അവറുട്ടി അധികാരി സമ്പന്നനായിരുന്നു. ഒപ്പം ദീനീ സ്നേഹിയും.

അവറുട്ടി അധികാരി തന്റെ മകനെ ഖുർആൻ പഠിപ്പിക്കാൻ കൈപ്പററയിലെ തോട്ടുങ്ങൽ മരക്കാർ മൊല്ലയുടെ അടുക്കൽ ഏൽപിച്ചു. ഖുർആൻ പഠിച്ചതിനു ശേഷം പ്രാഥമിക പഠനത്തിന്നായി കൈപ്പററയിൽ മററത്തൂരിലെ കുന്നാരി പേഴുന്തറ മുഹമ്മദ് മുസ്ലിയാരുടെ ദർസിൽചേർന്നു കൈപ്പററയിൽ ചെറുശ്ശോല കുഞ്ഞീൻ മുസ്ലിയാർ ദറസ് നടത്തിയപ്പോഴും മൗലാനാ അവിടെ ഓതി താമസിച്ചിരുന്നു.

കൈപ്പററ, കളപ്പുറം, ചെമ്മങ്കടവ്, ദാറുൽ ഉലൂം വാഴക്കാട്, ജമാലിയ കോളേജ് മദ്രാസ്, മഹാരഷ്ട്രയിലെ ഡാദഭൽ തുടങ്ങിയ സ്ഥലങ്ങളിൽ മൗലാന ഓതിത്താമസിച്ചു. 1924ൽ കൈപ്പററ കരിമ്പനക്കൽ മുഹമ്മദ്കുട്ടി മുസ്ലിയാരുടെ ദർസിൽനിന്നും ഏതാനും കിതാബുകളും ഓതി.

വിജ്ഞാന കേന്ദ്രമായിരുന്ന ദാറുൽ ഉലൂമിലേക്ക് വിജ്ഞാന ദാഹികളുടെ പ്രവാഹമായിരുന്നു അന്ന്. മൗലാന സദഖത്തുല്ലാ മൗലവി, കണ്ണിയത്ത് അഹ്മദ് മുസ്ലിയാർ, കീഴന കുഞ്ഞബ്ദുള്ള മുസ്ലിയാർ, എം. സി. സി. ഹസ്സൻ മുസ്ലിയാർ തുടങ്ങിയ പ്രമുഖർ മൗലാനയുടെ ശരീകുമാരായിരുന്നു. ഈ ലേഖകൻ ഒരിക്കൽ മൗലാനയുടെ അടുക്കൽ ചെന്നപ്പോൾ ദാറുൽ ഉലൂമിന്റെ പഴയ ഓർമ്മയിലേക്ക് പരതി മൗലാന പറഞ്ഞു. ''അവിടെനിന്ന് സദഖയും കണ്ണിയനും എന്റെ ശരീകുമാരായിരുന്നു. അവർക്ക് സബ്ഖ് ഒററവട്ടം കേട്ടാൽ ഹിഫ്ളും ആകും. കണ്ണിയന് സാമ്പത്തിക പരാധീനത കാരണം കൊയ്പ്പടി തൊടി (ഈ പ്രസിദ്ധ കുടുംബമാണ് ദാറുൽ ഉലൂം സ്ഥാപിച്ചത്)യുടെ വീട്ടിൽ ഖുർആൻ ഓതാൻ പോകും. ഞാൻ കണ്ണിയനോട് പറഞ്ഞു. നിങ്ങൾക്ക് അവർ തരുന്ന പൈസ ഞാൻ തരാം. നിങ്ങൾ ഖുർആൻ ഓതാൻ പോകുന്ന സമയം എനിക്ക് ചില കിതാബ് ഓതിതരണം. അങ്ങിനെ ഞാൻ കണ്ണിയനിൽനിന്ന് കുറച്ച് കിതാബ് ഓതി'' പരിശ്രമംകൊണ്ട് വിജ്ഞാനത്തിന്റെ കരകാണാ സാഗരമായി മൗലാന.

ഹിജ്റ: 1344ൽ 'കോട്ടക്കൽ പറപ്പൂരി'ൽ ദർസ് ആരംഭിച്ച മൗലാന സൗത്ത് കളപ്പുറം, പടന്ന, കായങ്കുളം, ഖുവ്വത്തുൽ ഇസ്ലാം തളിപ്പറമ്പ്, കാനാഞ്ചേരി, പൊന്മുണ്ടം, പൊന്മള, ഇരുമ്പുചോല തുടങ്ങിയ സ്ഥലങ്ങളിൽ ദർസ് നടത്തി. അവസാനം കാൽ നൂററാണ്ട് ഇരുമ്പുചോലയിലാണ് ദർസ് നടത്തിയതും.

ദർസ് നടത്തിയപ്പോഴും മൗലാന പഠന തൽപരനായിരുന്നു. തദടിസ്ഥാനത്തിൽ കളപ്പുറം ദർസ് നടത്തുമ്പോൾ 47–48ൽ ദർസ് രാജി വെച്ചു ഉപരിപഠനാർത്ഥം സൂറത്തിനടുത്ത 'ഡാഭേൽ' എന്ന സ്ഥലത്ത് പോയി വിശ്വ ഹദീസ് പണ്ഡിതനായ ശൈഖ് ശംസുൽ ഹഖിൽനിന്ന് ഹദീസ് പാണ്ഡിത്യം നേടി.

പട്ടർകടവ് സയ്യിദ് അബ്ദുൽഖഹാർ തങ്ങൾ, ഊരകം ഓ. കെ. അബ്ദുറഹിമാൻകുട്ടി ഹസ്രത്ത്, പാനായിക്കുളം അബ്ദുറഹിമാൻ ഹസ്രത്ത്, പൊന്മള മൊയ്തീൻ മുസ്‌ലിയാർ, കുട്ടശ്ശേരി സഈദ് മുസ്‌ലിയാർ തുടങ്ങിയ പ്രമുഖർ മൗലാനയുടെ ശിഷ്യഗണങ്ങളിൽപെടും. എല്ലാ വിഷയത്തിലും പ്രാവിണ്യം നേടിയ മൗലാന വിശിഷ്യാ കർമ്മശാസ്ത്രത്തിൽ അതുല്യനായിരുന്നു. അറിവും സമ്പത്തും സമ്മേളിച്ച മഹാരഥൻ ഒട്ടും പ്രശസ്തി ആഗ്രഹിച്ചില്ല. വിനയവും ധർമ്മവും അവിടത്തെ മുഖമുദ്രയായിരുന്നു. അണുവിൻ തൂക്കം 'കിബ്ർ' തീണ്ടാത്ത മൗലാനയെ ഒരിക്കൽ കണ്ടാൽ ആ ബന്ധം എന്നേക്കും സ്ഥായിയാകും. ദുനിയാവിനോട് തീരെ കെട്ടിപ്പിടിത്തം ഉണ്ടായിരുന്നില്ല. ശമ്പളം പറഞ്ഞു അവിടന്ന് ദർസ് നടത്തിയിരുന്നുമില്ല. ശമ്പളത്തിന്റെ ഒരു ഭാഗം ശിഷ്യന്മാർക്ക് വീതിച്ചുകൊടുക്കലായിരുന്നു പതിവ്.

സൂക്ഷ്മത അവിടത്തെ കൂടപ്പിറപ്പാണ് അതുകൊണ്ടാവാം മഹാനവർകൾ ഫത്‌വാ കൊടുക്കാൻ സന്നദ്ധമാകാഞ്ഞത്. ഈ നൂററാണ്ടിലെ പ്രമുഖ പണ്ഡിതൻ എന്ന് മൗലാനയെ വിശേഷിപ്പിച്ചാൽ അതൊരു തെററാകില്ല. ഗ്രന്ഥ രചനയിലും അവിടന്ന് തൽപരനായിരുന്നു. അവിടത്തെ പൊൻ കരങ്ങളാൽ വിരചിതമായ പല കിതാബുകളും ഇതിനകം വെളിച്ചം കണ്ടിട്ടുണ്ട്. ശാഹുൽ മഹല്ലിയിൽ പേരു പറഞ്ഞ ഫുഖഹാഇന്റെയും മുഹദ്ദിസീങ്ങളുടെയും ചരിത്രങ്ങൾ ഉൾക്കൊള്ളുന്ന രിസാലയും കർമ്മശാസ്ത്ര പണ്ഡിതന്മാരുടെ സാങ്കേതിക പ്രയോഗങ്ങൾ വിവരിക്കുന്ന മറെറാരു രിസാലയും കൂട്ടത്തിൽ എടുത്തു പറയത്തക്കതാണ്.

മൗലാനയുടെ ജീവിത സഖി ഊരകം വാങ്ങാട്ട് മമ്മദാജി മകൾ താവിയുമ്മ 45 വർഷങ്ങൾക്ക് മുമ്പ് ഈ ലോകത്തോട് വിട പറഞ്ഞു. ആ ദാമ്പത്യ ജീവിതത്തിൽ ഏക പുത്രൻ ജനിച്ചു. പിതാവ് അവറുട്ടി അധികാരിയുടെ നാമമാണ് മൗലാന തന്റെ പുത്രന് നൽകിയത്. മൗലാന ഇന്ന് നമ്മോടൊപ്പമില്ല. അവർ കാണിച്ച പാത നാം അനുധാവനം ചെയ്യുക. നമുക്ക് അവരെ സ്മരിക്കാം. നമ്മെയും അവരേയും അല്ലാഹു സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ.



# അനുഗമനീയമായ പാത

- ഇ. സുലൈമാൻ മുസ്‌ലിയാർ
(പ്രിൻസിപ്പാൾ, ഇഹ്‌യാഉസ്സുന്ന: അറബിക്കോളേജ്, ഒതുക്കുങ്ങൽ.)

അല്ലാഹുവും അവന്റെ ദൂതൻ മുഹമ്മദ്നബി (സ)യും കൽപ്പിച്ച ഇസ്‌ലാമിക ചര്യകളിൽ ഏവർക്കും പിന്തുടരാൻ തക്ക മാതൃകാപുരുഷനായിരുന്നു ശൈഖുന കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ)

മാനവ ജനതക്ക് അല്ലാഹു (സു) അറിവ് കൊടുത്തില്ലെങ്കിൽ അറിവുണ്ടാവില്ല. റഹ്മത്ത് നൽകിയില്ലെങ്കിൽ റഹ്മത്തും ഉണ്ടാവില്ല. സന്മാർഗ്ഗത്തിന്റെ കാര്യവും തഥൈവ. ചുരുക്കത്തിൽ എല്ലാം നൽകുന്നവൻ അല്ലാഹു (സു) മാത്രമാണ്.

അനുഗ്രഹങ്ങളുടെ ലോകത്തെ രണ്ടായി ഭാഗിക്കാം. ഒന്ന് ''ആമ്മ്'' രണ്ട് ''ഖാസ്സ്'' ഇവയിൽ ആമ്മിനെ ആലമായിട്ടും, ഖാസ്സിനെ ആലിമായിട്ടും ഇനം തിരിക്കാം. ഇവ രണ്ടിലേക്കും മുഹമ്മദ്നബി (സ)യുടെ ദിവ്യ പ്രകാശം (നൂർ) അനിവാര്യമാണ്. പക്ഷെ, രണ്ടും രണ്ട് വിധത്തിലാണ്. ഖാസ്സിനുള്ള നൂറിന്റെ പ്രാധാന്യം ആമ്മിന്ന് കിട്ടുന്നില്ല. നബികരീം (സ) അരുളി. ''അന്നാസു മആദിൻ'' (ജനങ്ങൾ വിവിധ ഗുണങ്ങളുടെ ഉറവിടങ്ങളാണ്). ഒരാളുടെ ഭൗതികവും പാരത്രികവുമായ സ്ഥാനമല്ലല്ലൊ മററൊരാൾക്കുള്ളത്. ചിലർ നിയമപാലനംകൊണ്ട് വിജയം നേടുന്നു. വളരെയധികം വിജയത്തിനും സ്ഥാനത്തിനും കാരണമാകുന്ന ഒന്നാണ് മത വിദ്യാഭ്യാസം. അല്ലാഹുവിന്റെ ദൂതൻ ഇത് സംബന്ധമായി വിവരിച്ച സ്ഥലങ്ങൾ അനൽപമാണ്.

എന്നാൽ മഹാനായ നബി (സ) കാണിച്ച സൽപാന്ഥാവിന്ന് അണുയളവോളം കോട്ടം തട്ടിക്കാത്തവരുടെ വിജയം അവിതർക്കിതമാണ്. നബി (സ)യുടെ മാതൃക ഏത് സമുദായത്തിനും ഏത് കാലത്തിനും ഉത്തമ മാതൃകയാണ്. നബി (സ)യുടെ ചലനങ്ങൾ സസൂക്ഷ്മം നിരീക്ഷിച്ച സ്വഹാബത്ത് ആ മാതൃക അവരുടെ ജീവിതത്തിൽ പകർത്തി. അവരെ തുടർന്ന താബിഉകളും താബിഉത്താബിഉകളും ഈ മാതൃക വ്യതിചലിക്കാതെ പിൻതുടർന്നു. നബി

(സ) യുടെ അനന്തരാവകാശികളെന്ന് വിശേഷിപ്പിക്കപ്പെടുന്ന പണ്ഡിത ശിരോമണികൾ ഈ ഗണത്തിൽ പെടുന്നവരാണ്. അപ്രകാരം റസൂൽ (സ യിൽനിന്ന് അബൂഹുറൈറ, അനസ്ഇബ്നു മാലിക് തുടങ്ങിയ നിരവധി സ്വഹാബികൾ അവിടുത്തെ സേവകരായിക്കൂടി റസൂൽ (സ)യുടെ ഓരോ ചലനങ്ങളും സസൂക്ഷ്മം നിരീക്ഷിച്ച് ജീവിതത്തിൽ പകർത്തിപ്പോന്നു.

സ്വഹാബികളിൽതന്നെ ഒരു വിഭാഗം അത്യാവശ്യ വിദ്യ സമ്പാദിച്ച ശേഷം സാമ്പത്തിക കാര്യങ്ങളിലും ഇസ്ലാമിക സേവനങ്ങളിലുമായി കാലം കഴിച്ചുകൂട്ടി. നബിതിരുമേനിയുടെ ഓരോ ചലനങ്ങളും സസൂക്ഷ്മം പഠിച്ച് അവ ജീവിതത്തിൽ പകർത്തിയവരാണ് യഥാർത്ഥ സുഫ്ഫത്തിന്റെ അഹ്ലുകാർ. ഇവർ തന്നെയാണ് യഥാർത്ഥ സൂഫിവര്യന്മാരും.

അപ്രകാരം മത വിജ്ഞാനത്തിന്റെ കണികകൾ പരമ്പരാഗതമായി ഒട്ടനവധി പണ്ഡിത സാദാത്തുക്കളിൽകൂടി കടന്ന്വന്ന് അവസാനം നമ്മുടെ പൊന്നാനിയുടെ രോമാഞ്ചമായ സൈനുദ്ദീൻ മഖ്ദൂം അൽ മഅ്ബരി (റ) അവർകളിൽ എത്തിച്ചേർന്നു. അദ്ദേഹം ഒരു തികഞ്ഞ മുഹഖ്ഖിഖും സൂഫിവര്യനും ആയിരുന്നു എന്നതിൽ സന്ദേഹമില്ല. മഹാനവർകൾ മുഖേന വിജ്ഞാന പ്രഭ ലോകത്തിന്റെ സമസ്ത മേഖലകളിലും വ്യാപിക്കാൻ തുടങ്ങി. കോഴിക്കോട്, തിരൂരങ്ങാടി തുടങ്ങി എണ്ണമററ കേന്ദ്രങ്ങളിലേക്ക് ദീനീ പ്രഭ ധ്രുതഗതിയിൽ വ്യാപിക്കാൻ തുടങ്ങി.

അങ്ങിനെ സ്വഹാബത്ത് മുഖേന, താബിഉകൾ മുഖേന, താബിഉത്താബിഉകൾ മുഖേന തുടർന്ന് മഖ്ദൂമിൽനിന്ന് അവിടുത്തെ ശിഷ്യത്വം മുഖേന കൈപ്പററ മമ്മൂട്ടി മുസ്ലിയാർ (ന:മ), ഖുത്തുബി മുഹമ്മദ് മുസ്ലിയാർ (ന:മ) തുടങ്ങിയ പണ്ഡിത സാദാത്തുക്കൾ വിജ്ഞാനം കരസ്ഥമാക്കി. ഇത്തരത്തിലുള്ള പണ്ഡിതന്മാരുടെ ശിഷ്യത്വം സ്വീകരിക്കുകയും അവരുടെ ചര്യകളിൽനിന്ന് അണുവോളം വ്യതിചലിക്കാതിരിക്കുകയും ചെയ്ത ഒരു മഹൽ വ്യക്തിത്വമായിരുന്നു ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ.

പൊന്നാനിയിൽ ഒരു കാലത്ത് മുതഅല്ലിമീങ്ങൾ തിങ്ങിനിറഞ്ഞിരുന്ന ഒരു കാലമുണ്ടായിരുന്നു. ഇന്നത്തെപ്പോലെ ഉയർന്ന ദർ

സുകളും ഡിഗ്രി കൊടുക്കുന്ന അറബിക്കോളേജുകളും അന്നുണ്ടായിരുന്നില്ല. അന്നത്തെ ഏക ഡിഗ്രി പൊന്നാനിയിൽനിന്നുള്ളതായിരുന്നു. അവിടന്ന് ആ പദവി സ്വീകരിക്കുവാനും മഖ്ദൂംമാരുടെ ശിഷ്യത്വം സ്വീകരിക്കുവാനുമായി ജനങ്ങളുടെ ഒഴുക്കായിരുന്ന അക്കാലത്ത് പൊന്നാനിയിലേക്ക്.

എന്നാൽ ആ മഖ്ദൂമിൻെറ ശിഷ്യ പരമ്പരയിൽപെട്ട കൈപ്പററ മമ്മുട്ടി മുസ്‌ലിയാർ (ന:മ) അവർകളിൽനിന്നും അൽഫിയ്യ മുസ്‌ലിയാരിൽനിന്നുമായി പ്രാഥമിക വിദ്യാഭ്യാസം കരസ്ഥമാക്കിയ ശൈഖുനാ ഉപരിപഠനാർത്ഥം മർഹൂം ഖുത്ത്ബി മുഹമ്മദ് മുസ്‌ലിയാർ (ന:മ) അവർകളെയും കണ്ണിയത്ത് അഹ്മദ് മുസ്‌ലിയാർ അവർകളെയും സമീപിച്ചു. മൗലാനാ കണ്ണിയത്ത് ശൈഖുനായുടെ ഉസ്താദും സഹപാഠിയുമാണ്. പിന്നീട് ശൈഖുനാ ഹദീസിൽ അവഗാഹം നേടുന്നതിന്നായി സൂറത്തിലേക്ക് തിരിച്ചു. അവിടെ താമസിച്ച ചുരുങ്ങിയ കാലഘട്ടത്തിന്നിടയിൽ തന്നെ പല അപൂർവ്വ വിജ്ഞാന ശാഖകളിലും ശൈഖുനാക്ക് അവഗാഹം നേടാൻ ഭാഗ്യം സിദ്ധിച്ചു സ്വിഹാഹുസ്സിത്ത: അവയിൽ ചിലതാണ്. ഇത് കൊണ്ടൊന്നും തൃപ്തനാകാതെ ശൈഖുനാ നാട്ടിലേക്ക് മടങ്ങി. വിജ്ഞാന സമ്പാദനത്തിൻെറ അടുത്ത പടിയായി കൊളപ്പുറം കുഞ്ഞഹമ്മദ് മുസ്‌ലിയാർ (ന:മ) എന്ന മഹാനെ സമീപിച്ച് ഒട്ടനവധി വിജ്ഞാന ശാഖകളിൽ അവഗാഹം നേടിയെടുത്തു. കുഞ്ഞഹമ്മദ് മുസ്‌ലിയാരുടെ ജാമാതാവായിരുന്ന കരിങ്കപ്പാറ മുഹമ്മദ് മുസ്‌ലിയാർ പിന്നീട് കുഞ്ഞഹമ്മദ് മുസ്‌ലിയാർ ശൈഖുനായെ കൊളപ്പുറത്ത്തന്നെ മുദർരിസായി നിയമിച്ചു. ദീർഘകാലത്തെ കൊളപ്പുറത്തെ താമസത്തിന്നിടയിൽ നല്ലൊരു ശിഷ്യ സമ്പത്ത് നേടിയെടുക്കാൻ ശൈഖുനാക്ക് നിഷ്പ്രയാസം സാധിച്ചു. പിന്നീട് കൈപ്പററ കുഞ്ഞിമൂപ്പി മുസ്‌ലിയാരെ കൊളപ്പുറത്ത് മുദർരിസായി നിയമിച്ച് ശൈഖുനാ കൊളപ്പുറത്തോട് വിട വാങ്ങുകയാണുണ്ടായത്.

പ്രശസ്തിയെയും സ്ഥാനമാനങ്ങളെയും ഒട്ടും ആഗ്രഹിക്കാത്ത മഹാനായിരുന്നുശൈഖുനാ. പ്രസിദ്ധിയോടുള്ള വിമുഖതമൂലം തൻെറ ശിഷ്യന്മാർ ഉപരിപഠനാർത്ഥം വെല്ലൂരിലേക്കോ ദയൂബന്തിലേക്കോ പോകാറായാൽ ''മുല്ലാഹസൻ'' തുടങ്ങിയ കിതാബുകൾ ശൈഖുനാ ഓതിക്കൊടുക്കാറില്ലായിരുന്നു. വിദ്യാർത്ഥികൾ ഉപരിപഠനാ

ത്ഥമോ ജോലിയാവശ്യാർത്ഥമോ പിരിഞ്ഞ് പോകാനായാൽ അവരെ ഉടനെ മററ് ഉയന്ന പണ്ഡിതൻമാരുടെ അടുത്തേക്ക് കുറച്ച് കാലംകൂടി ഓതി പഠിക്കാൻ പറഞ്ഞയക്കാറായിരുന്നു ശൈഖുനായുടെ പതിവ്. തൻെറയടുത്ത്നിന്ന് കോളേജിൽപോയി അല്ലെങ്കിൽ തൻെറയടുത്ത്നിന്ന് നേരിട്ട് മുദർരിസായി ജോലി നേടിപ്പോയിഎന്ന പേർ ഒഴിവാക്കാനായിരുന്നു ശൈഖുന അപ്രകാരം ചെയ്തിരുന്നത്. താൻ ഒരു നിലക്കും അറിയപ്പെടരുതെന്ന് ശൈഖുനാക്ക് നിർബന്ധമായിരുന്നു എന്നാണ് ഇത്തരംഅനുഭവങ്ങൾ വിളിച്ചോതുന്നത്.

സർവ്വശക്തനായ റബ്ബ് നമ്മെയും ശൈഖുനായെയും അവൻെറ സ്വർഗ്ഗപ്പൂങ്കാവനത്തിൽ ഒരുമിച്ച് കൂട്ടട്ടെ-



# വൈജ്ഞാനിക സാഗരത്തിലെ അമൂല്യ രത്നം

–മമ്പാട് നജീബ് മൗലവി
(സെക്രട്ടറി, കേരള സംസ്ഥാന സുന്നീ യുവജന ഫെഡറേഷൻ)

ലോകാവസാനം ഇൽമ് ഉയർത്തപ്പെടും. ജഹ്ല് (വിവരക്കേട്) വർധിക്കും. തിരുവചനമാണിത്. പെട്ടെന്നൊരു പ്രഭാതത്തിൽ ആലിമുകളുടെ ഹൃദയത്തിൽ കുടികൊള്ളുന്ന വിജ്ഞാനങ്ങളത്രയും വിസ്മൃതമാകുമെന്നല്ല ഇതിന്നർത്ഥം. നബിതിരുമേനി (സ) പ്രസ്താവിച്ചു. "ഉലമാഇന്റെ ഹൃദയത്തിൽനിന്നും അവരുടെ ഇൽമുകളെ പെട്ടെന്ന് ഊരിയെടുത്തുകൊണ്ട് അല്ലാഹു ഇൽമിനെ പിടിച്ചെടുക്കുകയില്ല. പ്രത്യുത ആലിമുകളെ തന്റെ അടുക്കലേക്ക് പിടിച്ചെടുത്തുകൊണ്ടാണ് ഭൂമുഖത്ത് നിന്ന് ഇൽമ് നിഷ്കാസിതമാക്കപ്പെടുക. അങ്ങിനെ ഒരുതരം ആലിമിനേയും അല്ലാഹു ഇവിടെ അവശേഷിപ്പിക്കാതെ വരുമ്പോൾ പാമരന്മാരായ ജനങ്ങൾ അവരിൽനിന്നും കൂടുതൽ വിവരം കെട്ടവരെ നേതാക്കളായി അവരോധിക്കും. ഈ ജാഹിൽ നേതാക്കൾ ഇസ്‌ലാമിക നിയമങ്ങളെ കുറിച്ച് ചോദിക്കപ്പെടുമ്പോൾ ഇൽമിന്റെ കണികപോലുമില്ലാതെ ഫത്‌വ നൽകും. തന്മൂലം അവർ സ്വയം പിഴക്കുകയും ഇതരരെ പിഴപ്പിക്കുകയും ചെയ്യും." (ബുഖാരി)

ഈ ഹദീസിന്റെ പശ്ചാത്തലത്തിൽ നമുക്ക് ചില വസ്തുതകൾ മനസ്സിലാക്കാം. ശറഇന്റെ വീക്ഷണത്തിൽ ആലിം എന്ന് വിശേഷിപ്പിക്കപ്പെടാവുന്ന ആരും ഇല്ലാത്ത ഒരവസ്ഥ സംജാതമാകും. ഏവരും പാമരന്മാരായിരിക്കുമന്ന്. അവർക്കാകട്ടെ ആലിമുകളേയും അല്ലാത്തവരേയും വിവേചിച്ചറിയാനുമാവില്ല. അങ്ങിനെ അവരവരിൽനിന്നും പ്രത്യേകതയുള്ളവരെ നേതൃസ്ഥാനത്തിന് പരതും. ആലിമുകളില്ലാത്തതിനാലും ആലിമല്ലാത്തവരെ തിരിച്ചറിയായ്കയാലും സ്വയം അറിവില്ലെന്നുമറിയാതെ ആലിം ചമയുന്നവരെ ബാഹ്യരൂപം കണ്ട് പാമരജനങ്ങൾ ദീനീ നേതൃത്വത്തിലവരോധിക്കും. സ്വാഭാവികമായും തങ്ങളുടെ ദീനീ പ്രശ്നങ്ങൾക്ക് വേണ്ടി ജനങ്ങളും നേതാക്കളെ സമീപിക്കും. നേതാക്കളാവട്ടെ അവർക്കറിവില്ലായ്മ എന്താണെന്ന്പോലും അറിയാത്തതിനാൽ ആ

ലിമുകൾക്ക് മാത്രം അവകാശപ്പെട്ട ഫത്‌വ നൽകുകയെന്ന കാര്യം വരെ നടത്താൻ തുനിയും. നടത്തും. ആ ഫത്‌വ വഴി അവർ സ്വയം പിഴക്കുന്നതോ പോകട്ടെ, പാമരന്മാരാണെന്നെങ്കിലും ബോധമുള്ള ജനങ്ങളെ കൂടി കുഴക്കുകയും ചെയ്യും.

ശരിയായും ആലിം എന്ന വിശേഷണത്തിനർഹർ 'ഇജ്‌തിഹാദി'ന്ന് യോഗ്യതയുള്ളവരാണ്. എന്നാൽ ആവശ്യമായത്ര ശറഈയായ ഉലൂമുകൾ (തഫ്‌സീർ, ഹദീസ് ശാസ്ത്രം, ഫിഖ്ഹ് എന്നിവ) നിയമ പ്രകാരം അറിവുള്ളവരേയും ആലിമുകൾ എന്ന് വിളിക്കപ്പെട്ടാവുന്നതാണ്. ഇജ്‌തിഹാദിന്നർഹതയുള്ളവർ ഇല്ലാതായിട്ട് നൂററാണ്ടുകൾ പിന്നിട്ടു. പിൽക്കാലത്ത് വന്ന ഉലമാഉ് മുഴുവൻ രണ്ടാം ഗണത്തിൽപ്പെട്ടവരായിരുന്നു. ഈ ഗണത്തിൽപെട്ടവരും, അവരുടെ വിജ്ഞാനത്തിന്റെ അളവ് പരിഗണിച്ച് ചുരുങ്ങി ചുരുങ്ങിവന്നു. എന്നാലും തങ്ങൾ ശരിയായ ആലിം പദവിയിലെത്തിയവരല്ലെന്നും ഇൽമിന്റെ ഇന്നിന്ന പദവികളിലേ തങ്ങളെത്തിനിൽക്കുന്നുള്ളൂവെന്നും ശരിക്കും അറിയാവുന്നവരായിരുന്നു മുൻ കാല ആലിമുകൾ. ആലിമുകളില്ലാത്ത കാലത്ത് ജാഹിലുകളുടെ നായകരായ പട്ട ജാഹില് (അറിവില്ലെന്നുമറിയാതെ അറിവ് നടിക്കുന്നവർ)കളെക്കുറിച്ച് തിരുനബി (സ) പ്രസ്താവിച്ചത് വളരെ ശ്രദ്ധേയമാണ്. ദീനീ പ്രശ്നങ്ങളെക്കുറിച്ച് ചോദിക്കപ്പെടുമ്പോഴെക്കും അവർ വിവരമന്യെ ഫത്‌വ നൽകും എന്ന്.

അംഗീകൃത തെളിവുകളിൽനിന്നും മത വിധികൾ കണ്ടെത്തി ദീനീ പ്രശ്നങ്ങളെക്കുറിച്ച ചോദ്യങ്ങൾക്ക് മറുപടി നൽകുക. (ഉദാഹരണം: ഇന്ന വിഷയത്തിന്റെ മത വിധിയെന്ത്? എന്ന ചോദ്യത്തിന് തെളിവുകളൊന്നും വ്യക്തമാക്കാതെ ഇന്നതാണ് വിധി എന്ന് പ്രഖ്യാപിക്കുക)യാണ് ഫത്‌വ. മുജ്‌തഹിദുകളായ ഇമാമുകൾക്ക് മാത്രമേ അക്ഷരാർത്ഥത്തിൽ ഇതിന്നർഹതയുണ്ടാവുകയുള്ളൂവെന്ന് പറയേണ്ടതില്ലല്ലോ. മുഖല്ലിദുകളായ ഉലമാഇന് അവരുടെ ഇമാമിന്റെ മദ്ഹബുകൾ ഉദ്ധരിക്കുവാൻ മാത്രമേ അർഹതയുള്ളൂ. എന്നാൽ ഫിഖ്ഹിലെ ഓരോ ബാബിലും തന്റെ മദ്ഹബിന്റെ ഇമാമിന്റെ എല്ലാ അടിസ്ഥാനവശങ്ങളും പൂർണ്ണമായി അറിവുള്ള 'മുതബഹിറുകൾ' (വിജ്ഞാന സമുദ്രങ്ങൾ)ക്കുമാത്രം ഇമാം വ്യക്തമാക്കാത്ത പ്രശ്നങ്ങളെ വ്യക്തമാക്കിയവയുമായി താരതമ്യപ്പെടുത്തി മതവിധി കണ്ടെത്താവുന്നതും അത് പ്രഖ്യാപിക്കാവുന്നതുമാ

ണ്. ഈ പദവിയിലെത്തിയവർക്ക് 'അസ്ഹാബുൽ വുജൂഹ്' എന്നത്രെ പറയപ്പെടുന്നത്. ഹിജ്റ: 400ന് ശേഷം ഈ പദവിയിലുള്ളവർപോലും ഇല്ലാതായിട്ടുണ്ടെന്നാണ് ഇമാമുകളുടെ പക്ഷം. (ഫതാവൽ കുബ്റാ നോക്കുക) ഫത്വകുള്ള അർഹതയുടെ മാനദണ്ഡത്തെക്കുറിച്ചെങ്കിലും അറിവുള്ളവർ ആ മഹോന്നതപദവിയിൽ കയറി നിൽക്കാൻ ധാർഷ്ട്യം കാണിക്കുകയില്ല. മറിച്ച് സാധാരക്കാരായ പാമര ജനങ്ങളുടെ സംശയ നിവാരണത്തിന് വേണ്ടി തങ്ങളുടെ മദ്ഹബിലെ അറിയാവുന്ന വിധികളുദ്ധരിക്കുവാൻ മാത്രമേ അവർ തുനിയുകയുള്ളു. അതും കടപ്പാടുകളെക്കുറിച്ച ബോധം കൊണ്ടു മാത്രം. ഈ വിവരമെങ്കിലുമുള്ള ആലിമുകൾക്കുടി കാലഗതി പ്രാപിക്കുമ്പോൾ വിവരമില്ലെന്ന് പോലും വിവരമില്ലാത്ത 'ജാഹിൽ മുറക്കബുകൾ' തങ്ങളുടെ അർഹതയെക്കുറിച്ച് പോലും ബോധമില്ലാതെ ഫത്വയുടെ പദവിയെ കയറി അമ്മാനമാടുമെന്നാണ് മേൽ ഹദീസിലെ പ്രവചനം. അത് പുലർന്നുകൊണ്ടേയിരിക്കുകയാണ്. സംഭവ കാല ചരിത്രം നൽകുന്ന പാഠമതാണ്.

നമുക്ക് കേരളത്തിലെ കഥ പറയാം. എത്ര എത്ര ആലിമുകളിവിടെ ജീവിച്ചു. താന്താങ്ങളുടെ മദ്ഹബുകളിൽ അഗാധ ജ്ഞാനമുള്ളവർ. ഫിഖ്ഹിലെ ഓരോ ബാബിലും സാമാന്യം ജ്ഞാനം നേടിയവർ. അവരാരും തങ്ങൾ മുജ്തഹിദുകളാണെന്ന് അവകാശപ്പെട്ടിരുന്നില്ല. തൻമൂലം മുജ്തഹിദുകൾക്ക് മാത്രം അവകാശപ്പെട്ട ഫത്വകളും മറ്റും അവർ തുനിഞ്ഞിരുന്നുമില്ല. അഭിപ്രായ വ്യത്യാസത്തിന് പഴുതില്ലാത്ത വിധം തങ്ങളുടെ മദ്ഹബിൽ നിസ്സംശയം ബോദ്ധ്യപ്പെട്ട മതവിധികൾ മാത്രം ഫത്വാ രൂപത്തിൽ അവർ ബഹു ജനങ്ങൾക്ക് പറഞ്ഞു കൊടുത്തിരുന്നു. അല്ലാത്ത മസ്അലകളൊന്നും ഒരു ഫത്വയുടെ രൂപത്തിൽ അവർ സമർപ്പിക്കുമായിരുന്നില്ല, പകരം നിർബ്ബന്ധിത സാഹചര്യങ്ങളിൽ അത്തരം മസ്അലകളെ കുറിച്ചുള്ള മുൻകാല മുഫ്തിമാരുടെ ഫത്വകളുദ്ധരിക്കുകയോ വിശ്വാസ യോഗ്യമായ കിതാബിന്റെ ഇബാറത്തുകൾ 'നഖ്ല്' ചെയ്യുകയോ മാത്രമായിരുന്നു ഈ ആലിമുകളുടെ വഴക്കം. ഫത്വയുടെ പദവിയിലെത്താത്തവരുടെ ധർമ്മവും ഇത് മാത്രമാണ്. ഇമാം ഇബ്നുഹജർ (റ) പ്രസ്താവിക്കുന്നു. ''ധാരാളം കിതാബുകൾ പാരായണം ചെയ്തവരും ഫത്വനല്കുവാൻ അർഹത നേടാത്തവരുമായ പണ്ഡിതർക്ക് തന്റെ മദ്ഹബിൽ പെട്ടതായി നിസ്സംശയം ഖണ്ഡിതമായി അറിയപ്പെട്ട വിധികളല്ലാതെ സാധാരണ

ക്കാനു് ഫത്‌വ നല്കിക്കൂടാ. വ്യസ്ഥവിൽ നിയ്യത്ത് നിർബന്ധമാണ്. ലിംഗസ്പർശനം കൊണ്ട് വ്യസുമുറിയും. അന്യസ്ത്രീയെ തൊടുന്നത് കൊണ്ടും വ്യസുമുറിയും. ഇത്പോലുള്ള സംശയരഹിതമായ മസ്അലകൾ മാത്രം. അഭിപ്രായാന്തരമുള്ള മസ്അലകളിൽ അർഹതയില്ലാത്ത പണ്ഡിതൻ ഫത്‌വനല്കിക്കൂടാ. എന്നാൽ അത്തരം പ്രശ്നങ്ങളിൽ ഏതെങ്കിലും ഒരു മുഫ്തി പ്രഖ്യാപിച്ച മതവിധിയോ വിശ്വാസയോഗ്യമായ കിതാബോ ഉദ്ധരിക്കുകയാണെങ്കിൽ നീതി നിഷ്ഠയുള്ള ആളുടെ അത്തരം ഉദ്ധരണികൾ സാധാരണക്കാർക്ക് പ്രമാണമാക്കാവുന്നതാണ്. കാരണം അങ്ങിനെവരുമ്പോൾ അയാൾ ഉദ്ധാരകൻ മാത്രമാണ്; മുഫ്തിയല്ല. കിതാബുകളിൽ വ്യക്തമായി രേഖപ്പെടുത്തപ്പെട്ട വിഷയങ്ങളിലല്ലാത്ത ഫത്‌വക്കർഹതയില്ലാത്തവർ ഫത്‌വനല്കൽ അനുവദനീയമല്ല. തത്തുല്യമായ പലവിധികളും അവർ കണ്ടെത്തിയാൽ പോലും.'' (ഫതാവൽ കുബ്റാ; 4-296)

തങ്ങളുടെ അർഹതകളെ കുറിച്ചും അറിവുകളെ കുറിച്ചും പൂർണ്ണ ബോധവും അറിവുമുള്ള ആലിമുകൾ ഈ ധർമ്മം ശരിക്കും പാലിച്ചു വന്നിരുന്നു. ഫത്‌വ എന്ന് ജനങ്ങൾ വിളിച്ചുവരുന്ന നമ്മുടെ മശാഇഖുമാരുടെ ഉദ്ധരണികൾ പരിശോധിച്ചാൽ ഈ വസ്തുത വ്യക്തമാവും. ഫത്ഹുൽമുഈൻ, ജമൽ, ബാജൂരി, ബുജൈരിമി തുഹ്ഫ, റദ്ദുൽ മുഖ്താർ, ദുർറുൽ മുഖ്താർ, ഹിദായ പോലുള്ള കിതാബുകളുടെ ഉദ്ധരണികൾ മാത്രമേ ആ ഫത്‌വകളിൽ കാണാനാകൂ. പരിചിതകാലത്ത് ജീവിച്ച് കൺമറഞ്ഞവരും ജീവിച്ചിരിക്കുന്നവരുമായ ശംസുൽ ഉലമാ ഖുതുബി (ഖു. സി) താജുൽ ഉലമാ ശൈഖുനാ സദഖത്തുല്ല മൗലവി (ഖു. സി) മൗലാനാ അബ്ദുൽബാരി (ന: മ) മൗലാനാപാനായിക്കുളം (ന: മ) ശംസുൽ ഉലമാ കീഴന (ത.ഉം) പോലുള്ളവരെല്ലാം ഈ ധർമ്മം ശരിക്കും പാലിക്കുന്നഗണത്തിൽപെടും. നിസ്സംശയം ഈപണ്ഡിത നിരയിൽപെടുന്നവരും മേൽ വിവരിച്ച എല്ലാ ആലിമുകളും ആലിമെന്ന് അംഗീകരിക്കുന്നവരുമായ മഹൽ വ്യക്തിത്വമാണ് ഇക്കഴിഞ്ഞ ഫെബ്രു: 5-ാം-കേരളത്തിന് നഷ്ടപ്പെട്ടത്. അല്ല; ലോകത്തിനു് മൗലാന കൈപ്പററബീരാൻ കുട്ടിമുസ്‌ലിയാർ (ന:മ)

ഇൽമ് ലവലേശമില്ലാത്ത ആലിം വേഷധാരികളെക്കുറിച്ച് ഇൽമില്ലാതെ ഫത്‌വ നൽകുവാൻ ധാർഷ്ട്യം കാണിക്കുന്നവർ എന്നാണല്ലോ തിരുനബി (സ) പ്രസ്താവിച്ച അടയാളം. തദടിസ്ഥാ

നത്തിൽ അർഹതയുണ്ടെങ്കിൽപോലും ഫത്'വക്ക് മുന്നിട്ടിറങ്ങാതിരിക്കുകയാണ് ശരിയായ ആലിമുകളുടെ സ്വഭാവമെന്ന് ഗ്രഹിക്കാമല്ലൊ. മൗലാനാ കൈപ്പററ (ന:മ) ഈ സ്വഭാവത്തിലുള്ള ഒരു വിജ്ഞാന ഭണ്ഡാരമായിരുന്നു. ഇന്ന് ജീവിച്ചിരിക്കുന്ന ആലിമുകളിൽ ഇൽമ് കൊണ്ടും തഹ്ഖീഖ് കൊണ്ടും നിസ്തുല്യരായ ശംസുൽ ഉലമാ കീഴനയുമായി മൗലാനയെക്കുറിച്ച് സംസാരിച്ചപ്പോൾ അവിടുന്ന് പറഞ്ഞ വാക്കുകൾ ഇപ്രകാരമാണ്. ''ഓറിവിടെ (നാദാപുരം ദർസിൽ) താമസിച്ചിരുന്നു. ഒരു കൊല്ലത്തിൽ താഴെ കാലം. അന്നേ ഓർ ഒരോറാണ്. മഅ്ഖൂലാത്തിലും മൻഖൂലാത്തിലും ആലിമായിരുന്നു അവർ....... ഏത് വിഷയത്തെക്കുറിച്ച് ചോദിച്ചാലും സ്വന്തമായി ഒന്നും പറയാൻ കൂട്ടാക്കുകയില്ല, കിതാബിന്റെ നഖ്ലുകൾ മാത്രം കാണിച്ചുതരും. സ്വന്തമായി അവിടത്തെ അഭിപ്രായം എന്ന നിലക്ക് വല്ലതും പറയിക്കാൻ ഞങ്ങളാരെങ്കിലും പണിപ്പെട്ട് ശ്രമിച്ചാൽപോലും ഓറതിന് കൂട്ടാക്കുകയില്ല. ഒഴിഞ്ഞുമാറും.'' ഹാ എന്തൊരു സൂക്ഷ്മത! അതിഗഹനമായ വിഷയങ്ങളിൽ പോലും കിതാബിന്റെ ഉദ്ധരണികളോ മുൻകാല മുഫ്തിമാരുടെ ഫത്'വകളോ യാതൊന്നും എടുത്ത് കാണിക്കാതെ ഉള്ളതിന്ന് വിരുദ്ധമായിപ്പോലും പച്ചപ്പട്ടം ചുടുന്ന അനായാസതയിൽ മതവിധികൾ പ്രഖ്യാപിക്കുന്ന, 'പട്ടം കൂടി തീരുമാനിക്കുന്ന' ആലിം ധാരികൾക്ക് എത്ര ഉദാത്തമായ മാതൃക!

ബഹുഭാഷാ പണ്ഡിതൻകൂടിയായ മൗലാനയുടെ ഇതിനകം വെളിച്ചം കണ്ട കൃതികളും അവരുടെ നൂറുകണക്കായ ശിഷ്യൻമാർ നോട്ട് ചെയ്തുവെച്ച ഉദ്ധരണികളും പരിശോധിച്ചാൽതന്നെ മഹാനർ കണ്ടെത്തിയിട്ടുള്ള കിതാബുകളുടെ എണ്ണമോർത്ത് നമുക്കത്ഭുതപ്പെടാം. എല്ലാ 'ഫന്നു'കളിലും വ്യാപിച്ചു കിടക്കുന്നതാണ് ആ 'ഇത്തിലാഅ്.' എന്നാൽ പോലും വിവര നാട്യം ലവലേശമില്ലാത്ത ആ മഹാ പണ്ഡിതൻ വിജ്ഞാനത്തിന്റെ തുളുമ്പാത്ത ഒരു നിറ കുടം തന്നെയായിരുന്നു.

മൗലാനാ മർഹൂം കൈപ്പററ മമ്മൂട്ടി മുസ്ലിയാർ (ന:മ) ശംസുൽ ഉലമാ ഖുതുബി (ഖു.സി)യുമായിരുന്നു മഹാനരുടെ പ്രധാന ഗുരുവര്യന്മാർ. തന്റെ 'രിസാലത്തുത്തൻബീഹ്'' രണ്ടാം ഭാഗത്തിൽ നമ്മുടെ ഇമാമുകളുടെ തിരുനബി (സ) വരെയുള്ള സനദുകൾ വിവരിക്കുന്ന കൂട്ടത്തിൽ മഹാനർ ഈ വസ്തുത ഉദ്ധരിച്ചിട്ടുണ്ട്.

പ്രസിദ്ധിയും കീർത്തിയും ഒട്ടും ആഗ്രഹിക്കാതെ ഇൽമിൽ വ്യാപൃതരായി കഴിഞ്ഞു കൂടിയിരുന്ന മഹാനർ തർക്ക വിവാദങ്ങളിൽനിന്ന് ഒഴിഞ്ഞു നിൽക്കുവാനാണിഷ്ടപ്പെട്ടിരുന്നത്. സംഘടകളുമായോ വാദ പ്രതിവാദങ്ങളുമായോ ബന്ധപ്പെടുന്നതിൽനിന്നു. അവരെ തടഞ്ഞു നിർത്തിയിരുന്നതും സൂക്ഷ്മത തന്നെ. തന്റെ പ്രധാന ഗുരുവര്യരും ആലിം, അല്ലാമ മുഹഖിഖ്, മുദഖിഖ് എന്നെല്ലാം മഹാനർ തന്നെ വിശേഷിപ്പിച്ചവരുമായ ശംസുൽ ഉലമാ ഖുതുബി (ഖു:സി)യുടെ വിശ്വാസാദർശങ്ങളിലായിരുന്ന തർക്ക വിഷയങ്ങളിലെല്ലാം മഹാനർ എന്നത് പരസ്യമായിരുന്നു. സുന്നികളിൽ അനാവശ്യമായ ചേരി തിരിവിനിടയാക്കിയ സ്പീക്കർ ഖുതുബയുടെ പ്രശ്നത്തിലും മററും ഖുതുബിയുടെ ഫത്‌വയിൽ ഉറച്ചു നിന്നുകൊണ്ടുള്ള മഹാനരുടെ നിലപാട് പരക്കെ പ്രസിദ്ധമാണ്. അഹ്‌ലുസ്സുന്നത്തിന്റെ ആചാരങ്ങൾക്കുള്ള നഖ്‌ലുകൾ അനിതര സാധാരണമായ ഓർമ്മയുടെ അറകളിൽ സൂക്ഷിച്ചുകൊണ്ട് മൗലാനാ പതി മുതൽ ഹസ്സൻ മുസ്‌ലിയാർ വരെയുള്ള സുന്നി പ്രാസംഗികർക്ക് ഊന്നു വടിയായി സുന്നി വേദികളിൽ വെട്ടിത്തിളങ്ങിയിരുന്ന മൗലാനൽ മർഹൂം ആമയൂർ മുഹമ്മദ് മുസ്‌ലിയാർ (ന:മ) ഇടക്കിടെ കഥാപുരുഷനെ പോയി കാണുകയും നഖ്‌ലുകൾ ശേഖരിക്കുകയും ചെയ്യുക പതിവായിരുന്നു. അതിനിടെ ഒരിക്കൽ സ്പീക്കർ ഖുതുബയെക്കുറിച്ച് താൻ ചോദിച്ചപ്പോൾ ''അതുപോലെ എത്ര മുൻകറുകൾ തടയപ്പെടേണ്ടതായുണ്ട്''' മഹാനർ പ്രതികരിച്ചതായി ആമയൂർ (ന:മ) പറഞ്ഞതോർക്കുന്നു.

അമൂല്യങ്ങളായ ഏതാനും കൃതികളും അങ്ങിങ്ങ് പരന്ന് കിടക്കുന്ന നൂറുകണക്കിന് പണ്ഡിത ശിഷ്യരെയുമാണ് മഹാനർ കൈരളിക്ക് സമ്മാനിച്ചതായുള്ളത്. ഗുരുവിനെപ്പോലെ തന്നെ ഒട്ടും പ്രശസ്തിയാഗ്രഹിക്കാതെ തദ്‌രീസും മുതാലഅത്തുമായി കഴിഞ്ഞു കൂടുന്ന വിജ്ഞാന ഭണ്ഡാരങ്ങളാണ് അവരിൽ മിക്കരും. ഏതാനും വർഷങ്ങൾ വരെ മഹാനരുടെ കൂടെ ഓതി താമസിച്ചിട്ടും ആ മാന്യ ഗുരുവിന്റെ നയം അവഗണിച്ചുകൊണ്ട് പ്രശസ്തിക്ക് പിന്നാലെ കുതിക്കാൻ തുനിഞ്ഞ പലരും പിഴവിന്റെ അഗാധ ഗർത്തത്തിൽ ആണ്ടു പോവുകയാണുണ്ടായത്. മഹാനരുടെ ആശയാദർശങ്ങൾ മുറുകെ പിടിച്ച് അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിൽ ജീവിച്ചു മരിക്കാൻ സർവ്വശക്തൻ തുണക്കട്ടെ, ആമീൻ.



# പണ്ഡിത ധർമ്മം

(പാറന്നൂര് P. P. മുഹ്യദ്ദീൻകുട്ടി മുസ്‌ലിയാർ)

അന്ത്യപ്രവാചകരായ മുഹമ്മദ് നബി (സ) തങ്ങളുടെ സമുദായത്തിൽപ്പെട്ട പണ്ഡിതന്മാർ ബനൂ ഇസ്രായിലിലെ പ്രവാചകരെ പോലെയാണെന്ന ഹദീസിന്റെ വ്യാഖ്യാനം വളരെ വിപുലമാണ് ബനൂ ഇസ്രായീലിൽ ഓരോ പ്രദേശത്തും ഓരോ കാലഘട്ടത്തിലും നിരവധി പ്രവാചകരുണ്ടായിട്ടുണ്ട്. എന്നാൽ നബി (സ) ക്കുശേഷം ഇത്തരം പ്രവാചശൃംഖലയുടെ ആവശ്യമില്ല. ആ നിലയിൽ ഇസ്‌ലാം സമ്പൂർണ്ണമായി കഴിഞ്ഞിട്ടുണ്ട്.

ബൃഹത്തായൊരു നിയമവ്യവസ്ഥ ജനങ്ങളുടെ ഇടയിൽ അവതരിപ്പിച്ചു കഴിഞ്ഞാൽ അതിനു വിശദീകരണവും, സംശയ നിവാരണവും എക്കാലത്തും ആവശ്യമാണ്. ഈ കർത്തവ്യം മഹാന്മാരായ പണ്ഡിതന്മാർ നിർവ്വഹിക്കുന്നു. അപ്രകാരം പ്രവാചകരുടെ ഉത്തരവാദിത്വവും പണ്ഡിതന്മാർ നിർവഹിച്ചു വരുന്നു. അന്ത്യനാൾ വരെ ഇത്തരം ഒരു വിഭാഗം ഭൂമുഖത്തുണ്ടാവേണ്ടത് സത്യ പ്രസ്ഥാനത്തിന്റെ നിലനിൽപിന്നനിവാര്യമത്രെ.

എന്നാൽ പണ്ഡിതന്മാർ അവരുടെ ബാദ്ധ്യതകളെ പറ്റി ബോധവാന്മാർ ആയിരുന്നു എന്ന് കഴിഞ്ഞകാല ചരിത്രങ്ങൾ തെളിക്കുന്നു. ഇന്നു നമ്മുടെ മുമ്പിലുള്ള ഗ്രന്ഥങ്ങൾ തന്നെ പണ്ഡിതന്മാർ കർത്തവ്യനിർവ്വഹണത്തിൽ മുൻപന്തിയിൽ ആയിരുന്നുഎന്നതിന്റെ വ്യക്തമായ തെളിവാണ്. ഭൂമുഖത്തുണ്ടായതും ഉണ്ടാവാൻ പോകുന്നതുമായ വിഷയങ്ങളെ പരാമർശിക്കുന്ന വിധിവിലക്കുകൾ ആയത്തിന്റെയും, ഹദീസിന്റെയും അടിസ്ഥാനത്തിൽ പണ്ഡിതന്മാർ രേഖപ്പെടുത്തിയ ഗ്രന്ഥങ്ങളാണ് നമ്മുടെ മുമ്പിലുള്ളത്. ഏത് നിസ്സാരകാര്യങ്ങൾ തൊട്ട് ഉന്നത പ്രശ്നങ്ങളെല്ലാം സവിസ്തരം പ്രതിപാദിക്കപ്പെട്ട ഗ്രന്ഥങ്ങളാണിവയൊക്കെ. നമ്മുടെ പൂർവ്വീക പണ്ഡിതർ അവരിലർപിതമായ ഉത്തരവാദിത്വം നിർവ്വഹിച്ചു എന്നതിനു ഇതിനപ്പുറം തെളിവുകൾക്കാവശ്യമില്ല.

അത്തരം ഗ്രന്ഥങ്ങൾ സസൂക്ഷ്മം പഠിക്കുകയും ഓരോഘട്ടത്തിലും ആവശ്യമായ കാര്യങ്ങൾ ജനങ്ങൾക്കു പറഞ്ഞു കൊടുക്കുകയുമാണ്

പിന്നീടുള്ള പണ്ഡിതൻമാരുടെ ധർമ്മം അതും യഥാവിധി നിർവ്വഹിക്കപ്പെടുന്നുണ്ടെന്നതു ഒരു നഗ്നസത്യമത്രെ.

എന്നാൽ ഏതൊരു പ്രശ്നത്തിനും മറുവശമുണ്ട്. ഈ വിഷയത്തിന്റെയും സ്ഥിതി അതുതന്നെ. പണ്ഡിതൻമാർ അവരിലർപ്പിതമായ ഉത്തരവാദിത്വത്തെ പററി ബോധവാൻമാരല്ലാതിരിക്കുകയും, ഭൗതിക കാര്യലാഭങ്ങൾക്കുവേണ്ടി പഠിച്ചതു ഉപയോഗപ്പെടുത്തുകയും ചെയ്യുന്ന സ്ഥിതി വിശേഷം പണ്ടുമുതല്ക്കുതന്നെയുണ്ട്. ആ നില ഇന്നും തുടരുന്നു, അന്ത്യനാൾ അടുക്കുന്തോറും ഈ പാർട്ടിയിൽ അംഗങ്ങൾ കൂടുകയല്ലാതെ കുറയുന്ന യാതൊരു പ്രശ്നവുമില്ല.

പരിശുദ്ധ ഇസ്ലാമിക വ്യവസ്ഥിതികൾ ലോകത്ത് നിലനില്ക്കാൻ വേണ്ടതു് ചെയ്യുക എന്നതത്രെ പണ്ഡിത ധർമ്മം. ഇഹലോകത്ത് അനുസരണമുള്ള വ്യക്തിയായി ജീവിക്കുന്നതോടൊപ്പം പാരത്രിക ജീവിതം സുഖസമ്പൂർണ്ണമാക്കി തീർക്കാൻ വേണ്ടകാര്യം ഉപദേശിക്കേണ്ടത് പണ്ഡിതൻമാരുടെ കർത്തവ്യമത്രെ. മററു മതങ്ങളെഅപേക്ഷിച്ച് ഇസ്ലാമിന്റെ മഹത്വം തന്നെ ഇതാണെന്നത് ബുദ്ധിയുള്ളവർക്ക് ഗ്രഹിക്കാവുന്നതാണ്.

എന്നാൽ ഇന്നത്തെ പണ്ഡിതൻമാരിൽ എത്ര പേർ അവരുടെ കർത്തവ്യം നിർവ്വഹിക്കുന്നുണ്ടെന്ന് പരിശോധിക്കേണ്ടതുണ്ട്. ഭൗതിക നേട്ടങ്ങളും സ്ഥാനങ്ങളും പലരും ലക്ഷ്യം വെച്ചിരിക്കുകയാണ്. അവരുടെ ഇത്തരം ഉദ്ദേശ്യം പൂർത്തീകരിക്കുന്നതിന് വേണ്ടി എന്തു വൃത്തികേടും ചെയ്യാൻ മടികാണിക്കുന്നില്ല. അനുഭവം തന്നെ തെളിവായതുകൊണ്ട് കൂടുതൽ ഉദ്ധരിക്കേണ്ടതില്ല.

മുസ്ലിം സമുദായത്തിന്റെ അധഃപതനത്തിനു പ്രധാന കാരണം പണ്ഡിതൻമാരുടെ നയമാററമാണെന്നതു തർക്കമററ കാര്യമത്രെ നബി (സ) പറയുന്നു. എന്റെ സമുദായത്തിലെ ഇരു വിഭാഗം നന്നായാൽ സമുദായം ഒന്നടങ്കം നന്നായി. അവർ ദുഷിച്ചാൽ സമുദായം ദുഷിച്ചു. അവരത്രെ ഉലമാക്കളും ഉമറാക്കളും. എണ്ണത്തിൽ കൂടുതലുള്ള മുസ്ലിം സമുദായത്തിന്റെ പ്രതാപം നഷ്ടപ്പെടാനുള്ള കാരണം മുമ്പു സൂചിപ്പിച്ചപോലെ. ഉലമാക്കളുടെ അധഃപതമാണ്. പരലോക ജീവിതം നന്നാക്കുക എന്ന ലക്ഷ്യത്തിൽ നിന്നു മതപണ്ഡിതൻമാർ വ്യതിചലിച്ചാൽ മറററുള്ള വിഭാഗത്തെ പററി പരാമർശിക്കാതിരിക്കുകയായിരിക്കും മെച്ചം.

പ്രകോപനങ്ങൾക്കും, പ്രലോഭനങ്ങൾക്കും വശം വദരാകാതെ പണ്ഡിതൻമാർ കർത്തവ്യം നിർവ്വഹിക്കണം. ഇത് പ്രയാസമുള്ള കാര്യമാണെങ്കിലും നിർവ്വഹിക്കാതിരിക്കാൻ പററില്ല. പൂർവ്വീക പണ്ഡിതൻമാർ ഇക്കാര്യത്തിൽ എത്ര മാത്രം നിഷ്കപ്ത പാലിച്ചിരുന്നുവെന്ന കാര്യം നാം എപ്പോഴും സ്മരിക്കണം. മഹാനായ അബൂഹനീഫ (റ)യെ അങ്ങാടിയിൽവെച്ച് പരസ്യമായി അടിച്ചതും, ഷാഫി (റ) തലക്ക് അടിയേററ കാരണത്താൽ മരണം സംഭവിക്കേണ്ടി വന്നതും, അഹ്മദുബ്നു ഹമ്പൽ (റ) കാരാഗ്രഹത്തിൽ കിടക്കേണ്ടി വന്നതും, ദീനിന്റെ കാര്യം വെട്ടിത്തുറന്നു പറഞ്ഞു എന്ന കാരണത്താലാണ്. അവരുടെ സ്വന്തം കാര്യ ലാഭത്തിന് വേണ്ടിയല്ലാ ഇതൊന്നും നാം ഒരിക്കലും മറന്നു പോകരുത്. അവരെയാണ് നമുക്കു മാതൃകയാക്കാനുള്ളത്. അത്തരം പണ്ഡിതന്മാർ ജീവിച്ചിരിക്കുന്നവരിൽ ആരൊക്കെയുണ്ടെന്ന് പരിശോധിക്കേണ്ടത് നമ്മുടെ കർത്തവ്യമത്രെ.

ഇയ്യിടെ നിര്യാതനായ മർഹൂം കൈപ്പററ ബീരാൻകുട്ടിമുസ്ലിയാരെ ഈയുള്ളവനു നേരിട്ട പരിജയമില്ലെങ്കിലും കിട്ടിയ വിവരം അനുസരിച്ചു നോക്കിയാൽ ഒരു യഥാർത്ഥ പണ്ഡിതനു വേണ്ട വിശേഷണങ്ങൾ ഒത്തിണങ്ങിയ വ്യക്തിയാണെന്ന് മനസ്സിലാക്കാവുന്നതാണ്. പ്രശസ്തി ആഗ്രഹിക്കാതെ പഠിച്ച വിജ്ഞാനം കൈകാര്യം ചെയ്യാൻ ശ്രമിച്ച വ്യക്തിയാണദ്ദേഹമെന്നതിൽ സന്ദേഹമില്ല. അത് ഇന്ന് ജീവിച്ചിരിപ്പുള്ള പണ്ഡിത സമൂഹത്തിന് മാതൃകയാണ്.

ഇത്തരം മഹത്തരായ പണ്ഡിതൻമാരെ ലോകത്തിനു പരിജയപ്പെടുത്തിക്കൊടുക്കേണ്ടത് ശിഷ്യൻമാരുടെയും അനുയായികളുടെയും കർത്തവ്യമാണ്. അതിന്റെ ഒരു ഭാഗമത്രെ ഈ കൊച്ചു കൃതി. അടുത്തിടപഴകിയ അനുയായികൾ മഹത്തായ വിശേഷണങ്ങൾ മനസ്സിലാക്കി മററുള്ളവർക്ക് അറിച്ചുകൊടുക്കുന്നതിനാൽ വലിയ അനുഗ്രഹമുണ്ടായിരിക്കും. മഹാന്മാരുടെ വ്യക്തി ജീവിതം മനസ്സിലാക്കിയാണ് ലോകത്ത് ഇസ്ലാം മതം കൂടുതൽ പ്രചരിച്ചതെന്ന വസ്തുത നമുക്ക് വിസ്മരിക്കാവതല്ല. അത്തരം മഹാന്മാരിൽ നമ്മെ അല്ലാഹു ഉൾപ്പെടുത്തട്ടെ- ആമീൻ.



# ഗ്രഹണമേൽക്കാത്ത വിജ്ഞാന സൂര്യൻ

—പി. മുഹമ്മദ്കുട്ടി മുസ്‌ലിയാർ (മമ്പീതി)
പ്രസിഡണ്ട്, സുന്നിസെൻറർ തിരൂരങ്ങാടി

പണ്ഡിത ലോകത്തെ നിസ്തുല വ്യക്തിത്വമാണ് ശൈഖുനാ ബീരാൻകുട്ടി മുസ്‌ലിയാർ. ഗ്രഹണമേൽക്കാതെ മുക്കാൽ ശതകം ആ വിജ്ഞാന സൂര്യൻ ജ്വലിച്ചുനിന്നു. കൂരിരുട്ടിൽ വഴികാട്ടാൻ പരശ്ശതം ചന്ദ്രന്മാരെ അതു സജ്ജമാക്കി. "മൌത്തുൽ ആലിമി മൌത്തുൽ ആലം" (പണ്ഡിതമരണം ലോകമരണം) എന്ന ഹദീസിനെ തന്റെ അസ്തമനം വഴി അത് അന്വർത്ഥമാക്കി.

ശൈഖുനായോടൊപ്പമാണ് ഇരുപതാം നൂറ്റാണ്ട് ജനിച്ചത്. കടലുണ്ടിപ്പുഴയുടെ ഓരത്ത്, വെറ്റിലക്കൊടിയുടെയും കണ്ടനിട വഴിയുടെയും ദേശത്ത്, തങ്ങളുടെ കുഗ്രാമത്തെ പ്രശസ്തിയുടെ കൊടുമുടിയിലേക്കുയർത്തുന്ന - അതെ - കൈപ്പറ്റയുടെ കൈപ്പ് അറുക്കുന്ന ഒരു മഹാത്മാവാണ് ജാതനായതെന്നു ധരിക്കാത്തതിനാലാവാം ജനനതിയ്യതി കൃത്യമായി രേഖപ്പെടുത്താതിരുന്നത്.

ഉന്നത കുലജാതനും ധനവാനും ജന്മിയുമായിരുന്ന ഉമ്മിണിക്കടവത്ത് അവറുട്ടി അധികാരിയാണ് പിതാവ്. കുലമഹിമയും, ധനശേഷിയും, സർക്കാരുദ്യോഗവും സന്താനങ്ങളെ ദർസിൽ അയക്കുന്നതിനു വിഘാതമല്ലെന്നു സ്വപ്രവർത്തനത്തിലൂടെ ആ പിതാവ് തെളിയിച്ചു. തന്റെ ഭരണീയരോട് ജാതി മത വ്യത്യാസമില്ലാതെ സഹകരിച്ചിരുന്ന പിതാവിന്റെ സ്വഭാവം ശൈഖുനയെ ആകർഷിച്ചു. വിവിധ മതസ്ഥരോടും ആശയക്കാരോടും മൈത്രിയിൽ വർത്തിക്കാൻ അത് ശൈഖുനയെ സജ്ജമാക്കി. എന്നാൽ ഇതൊരു ദൌർബല്യമായി കണ്ടവർക്കെതിരെ ശൈഖുനാ തൂലികയേന്താൻ മടിച്ചുനിന്നതുമില്ല.

പ്രാഥമിക പഠനാനന്തരം കൈപ്പറ്റ ജുമുഅത്ത് പള്ളിയിൽവെച്ച് കുനാരിപ്പെഴുന്തറ അഹ്മദ് മുസ്‌ലിയാരുടെ കീഴിൽ പഠനമാരംഭിച്ചു. അനന്തരം ക്ലാരിയിൽനിന്നു ശാരിഹുൽ മുർശിദ് കരിമ്പ

നക്കൽ മമ്മൂട്ടി മുസ്ലിയാരു (കൈപ്പററ)ടെ ശിഷ്യത്വം സ്വീക രിച്ചു. അദ്ദേഹം വലിയ സാഹിദും സൂഫിയും ധർമ്മിഷ്ടനും അഗ തി സംരക്ഷകനും അഹ്ലുബൈത്തിനെ അത്യധികം ആദരിക്കുന്ന വരുമായിരുന്നുവെന്ന് ശൈഖുനാ തന്നെ രേഖപ്പെടുത്തിട്ടുണ്ട്. അല്ലാഹുവിനെ മാത്രം ഭയപ്പെടുക എന്ന വസ്തുത സ്വജീവിതത്തിലൂ ടെ കാണിച്ച വ്യക്തിയാണ് മമ്മൂട്ടി മുസ്ലിയാർ. തന്റെ സന്താ നങ്ങളായ മുഹമ്മദ് മുസ്ലിയാർ, അബ്ദുല്ല മുസ്ലിയാർ എന്നിവ രിലും അതിന്റെ സൽഫലങ്ങളുണ്ടായിരുന്നു. ശൈഖുന അവരോടും വലിയ സ്നേഹാദരവുകൾ കാണിച്ചിരുന്നു. അല്ലാഹു നമ്മെയും അ വരെയും സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ, ആമീൻ.

പിന്നീട് പൊന്നാനിക്കടുത്ത കോടഞ്ചേരി വെച്ച് ഉപ്പുങ്ങൽ ബാപ്പുട്ടി മുസ്ലിയാർ, ചെമ്മങ്കടവിൽ വെച്ച് തയ്യിൽ മമ്മൂട്ടി മുസ്ലിയാർ, കടവത്തൂർ കുഞ്ഞഹമ്മദ് മുസ്ലിയാർ എന്നിവരിൽ നിന്നും വിദ്യ അഭ്യസിച്ചു. അനന്തരം മദിരാശി ജമാലിയാ കോ ളേജിൽനിന്നു സെയ്തലവിക്കോയ തങ്ങൾ, മദാറു ആലിം സാഹി ബ് എന്നിവരുടെ ശിക്ഷണം നേടി. സൂറത്തിലെ ദാബീൽ അറ ബിക്കോളേജിൽ 'ശംസുൽ ഹഖിൽ കശ്മീറി' പ്രിൻസിപ്പലായ കാ ലത്ത് അവിടെയും പഠനം നടത്തി.

ശൈഖ്ഹിസ്ബുല്ലാഹി (റ യുടെ ശിഷ്യനും, ഫത്ഹുൽ മുഈ നിന്റെ ശാരിഹായ സയ്യിദുൽ ബക്രി (റ) യുടെ ഉസ്താദും, പന്ത്ര ണ്ട് വർഷം മസ്ജിദുൽ ഹറാമിൽ മുദരിസുമായിരുന്ന കോടഞ്ചേരി മുഹമ്മദ്കുട്ടി മുസ്ലിയാർ (മോല്യേര്പ്പാപ്പ) പ്രഗത്ഭ പണ്ഡിതനാ യിരുന്നു. അദ്ദേഹത്തിന്റെ പുത്രനും പിതാവിനെപ്പോലെ പ്രശസ്ത നും പരേതനായ കരിങ്കപ്പാറ മുഹമ്മദ് മുസ്ലിയാരുടെ ഭാര്യാ പി താവുമായിരുന്ന കുഞ്ഞിമുഹമ്മദ് മുസ്ലിയാർ കൊളപ്പുറം മുദരീസാ യിരുന്ന സമയത്ത് നമ്മുടെ കഥാപുരുഷൻ അദ്ദേഹത്തിന്റെ ശിഷ്യ ത്വവും സ്വീകരിച്ചു. (പ്രസ്തുത മുഹമ്മദ്കുട്ടി മുസ്ലിയാരുടെയും മകൻ കുഞ്ഞിമുഹമ്മദ് മുസ്ലിയാരുടെയും മഖ്ബറ: തിരൂരങ്ങാ ടി നടുവിലെപ്പള്ളി ഖബർസ്ഥാനിലാണ്. ശൈഖുനയും പ്രധാ ന ശിഷ്യന്മാരും അവിടെ സിയാറത്ത് ചെയ്യാറുണ്ടായിരുന്നു.)

ആകാലത്ത് സുന്നത്ത് ജമാ അത്തിന്റെ ആശയത്തിൽ പ്രശ

സ്ഥമായി നടന്നിരുന്ന വാഴക്കാട് ദാറുൽ ഉലൂം അറബിക്കോളേജി ലാണ് ശൈഖുനാ അവസാനമായി പഠിച്ചത്. ശംസുൽ ഉലമാ മൗലാനാ ഖുത്ത്ബി മുഹമ്മദ് മുസ്ലിയാരുടെ വിജ്ഞാന സാഗരത്തിൽ മതിവരുവോളം ആറാടാനും പാനം ചെയ്യാനും ഇതു കഥാപുരുഷന് അവസരം നല്കി, ആ കാലഘട്ടത്തിൽ ഖുദ്വത്തുൽ മുഹഖ്ഖീൻ സദഖത്തുല്ലാഹി (മർഹൂം) അവർകളും മൗലാനാ കണ്ണിയത്ത് അഹമ്മദ് മുസ്ലിയാർ അവർകളും ശൈഖുനയുടെ സഹപാഠികളായിരുന്നു. ചില കിതാബുകൾ 'കണ്ണിയത്തി'ന്റെ പക്കൽ നിന്നു ഓതിയിട്ടുമുണ്ട്. എന്നാൽ രണ്ടുപേരെ മാത്രമെ തന്റെ ഗുരുനാഥരായി ശൈഖുനാ തന്റെ 'രിസാലത്തുത്തൻബീഹ്' എന്ന കിതാബിൽ രേഖപ്പെടുത്തിയിട്ടുള്ളൂ. ഒന്ന്: മൗലാനാ കരിമ്പനക്കൽ കൈപ്പററ മമ്മൂട്ടി മുസ്ല്യാര്, രണ്ട്: മൗലാനാ ഖുത്ബി മുഹമ്മദ് മുസ്ല്യാർ (ന:മ.ഹുമാ)

കൊളപ്പുറം, പടന്ന, കായംകുളം, പാനൂണ്ടം, പൊന്മള, പറപ്പൂർ, കാനഞ്ചേരി, തളിപ്പറമ്പ് എന്നിവിടങ്ങളിലെല്ലാം ദർസു നടത്തിയിട്ടുണ്ട്. അവസാനത്തേതും സുദീർഘവുമായ ദർസ് ഇരുമ്പുചോലയിലായിരുന്നു. ഒ. കെ. അബ്ദുറഹിമാൻ ഹസ്രത്ത്, പാനായിക്കുളം ഹസ്രത്ത്, ചാപ്പനങ്ങാടി ബീരാൻകുട്ടി മുസ്ലിയാർ, ഒതുക്കുങ്ങൽ ഇഹ്‌യാഉസ്സുന്നഃ പ്രിൻസിപ്പൽ സുലൈമാൻ മുസ്ലിയാർ, എ. കെ. അബ്ദുറഹിമാൻ മുസ്ലിയാർ (സഅദിയ്യഃ) കുഞ്ഞിസൂപ്പി മുസ്ലിയാർ. പട്ടർകടവ് പൂക്കോയതങ്ങൾ (മർഹൂം), കുഞ്ഞിമൊയ്തീൻകുട്ടി മുസ്ലിയാർ (നന്തി) രാമന്തളി മുത്തുകോയ തങ്ങൾ കുറുക ഹബീബ് കോയതങ്ങൾ തുടങ്ങിയ നിരവധി മഹത്തുക്കൾ അവിടുത്തെ ശിഷ്യ സമ്പത്തിലുണ്ട്. ബറാഅ'ന രിസാല, മാദാവസീഫത്തുൽ ഫുഖറാഅ്, രിസാലത്തുത്തൻബീഹ് (രണ്ടുവാല്യം) വറഖാത്ത് എന്നിവയാണ് ശൈഖുനായുടെ പ്രധാന കൃതികൾ. പ്രസിദ്ധീകരിച്ചിട്ടില്ലാത്ത ഫവാഇദുശ്ശത്താ തുടങ്ങിയ ധാരാളം കൃതികൾ ഇനിയുമുണ്ട്. തന്റെ രിസാലത്തുത്തൻബീഹ് എന്ന കൃതി അങ്ങിനെ സൂചിപ്പിക്കുന്നുണ്ട്.

ഊരകം മെദേക്കാട്ട് പാങ്ങാട്ട് താവിയയാണ് സഹധർമ്മിണി. അതിൽ ഒരു മകൻ മാത്രമേ ജനിച്ചുള്ളൂ. അവറു. അദ്ദേഹം പിതാവിന്റെ കൂടെ തന്നെയാണ് താമസിച്ചിരുന്നത്. നാടി

ന്റെ നാനാ ഭാഗത്തുനിന്നും പിതാവിനെ സന്ദർശിച്ച് ആശീർവാദം നേടാനും സംശയ നിവാരണത്തിനും വരുന്ന പരശ്ശതം ഉലമാക്കളെയും മുതഅല്ലിംകളെയും അവറു സാഹിബ് ഉചിതമായി സ്വീകരിച്ചു പോന്നിരുന്നു. അതിനാൽ കേരളത്തിലെ മിക്ക പണ്ഡിതർക്കും വിദ്യാർത്ഥികൾക്കും അവറുസാഹിബ് സുപരിചിതനാണ്. ഒരേയൊരു പുത്രന് ജൻമം നൽകി ഭാര്യ പരലോകം പ്രാപിച്ചു. അഹോരാത്രം അധ്യാപനത്തിലും അധ്യായനത്തിലും മുഴുകിയ ശൈഖുനാ പിന്നീട് വിവാഹത്തിന്ന് മുതിർന്നില്ല. തന്റെ ഇണയും തുണയുമായി മത ഗ്രന്ഥങ്ങളെയാണ് അവിടുന്ന് വരിച്ചത്. ആരോഗ്യവും ഒഴിവു സമയവും അങ്ങിനെ ഇസ്‌ലാമിനു സമർപ്പിക്കാൻ ശൈഖുനാക്കു ഭാഗ്യമുണ്ടായി.

സംശയ നിവാരണത്തിനു ശൈഖുനയെ സന്ദർശിക്കാത്ത പണ്ഡിതർ വിരളമാണ്. എന്നാൽ എത്ര ചെറിയ സംശയമാണെങ്കിലും മുൻഗാമികളായ ഉലമാക്കളുടെ ഗ്രന്ഥം വീണ്ടും നോക്കി ഉറപ്പുവരുത്തിയ ശേഷം മാത്രമെ മറുപടി പറഞ്ഞിരുന്നുള്ളു. ഇന്നത്തെ ചില വിവര ദോഷികളെപ്പോലെ ഒരു 'ബുലൂഗുൽമറാ' മോ മറേറാ വായിച്ച് ഗവേഷണം ചെയ്യുകയല്ല, മറിച്ച് മുൻഗാമികളുടെ ഇബാറത്തുകൾ വായിച്ച് അർത്ഥം പറഞ്ഞ് കൊടുക്കുകയാണ് അവിടുന്ന് ചെയ്തിരുന്നത്. നാല് ഇമാമുകളുടെ ചരിത്രം ശരിക്ക് പഠിച്ചാൽ തന്നെ ഒരാളും ഇജ്തിഹാദി (ഗവേഷണ)നു തുനിയുകയില്ലെന്നും അതു പഠിക്കാത്തതിനാലാണ് പുതിയ ചിന്തയിലേക്ക് ചിലർ തെററിപ്പോവുന്നതെന്നും പലപ്പോഴും പറയാറുണ്ടായിരുന്നു.

തനിക്ക് വല്ല സംശയവും നേരിട്ടാൽ അത് തീർന്ന ശേഷമേ വിശ്രമിച്ചിരുന്നുള്ളു ഒരിക്കൽ ഒരു 'ഉമീറി'ന്റെ 'മർജിഅ്' ഇലൈഹി'യും തേടി പടന്നയിൽനിന്നു ഓമച്ചപ്പുഴയിലേക്കു യാത്ര ചെയ്ത സംഭവം പല ശിഷ്യരും അനുസ്മരിക്കാറുണ്ട്. വിനയാന്വിതനായി മാത്രമേ ആരോടും സംസാരിച്ചിരുന്നുള്ളു. താൻ രചിച്ച ചില അമൂല്യ ഗ്രന്ഥങ്ങൾ ദർസീ കിതാബായി പല പ്രഗത്ഭരും ഉപയോഗിക്കുന്നുണ്ടെന്നു അറിഞ്ഞിട്ടുകൂടി അതിലെ പാളിച്ചകൾ ചൂണ്ടിക്കാട്ടാൻ മുതഅല്ലിംകളോടുപോലും ആ മഹാത്മാവ് അപേക്ഷിക്കാറുണ്ടായിരുന്നു. തന്റെ കൃതികളിൽ 'അൽ അഹ്ഖർ' (അതിനിസ്സാരൻ) എന്നാണ് ശൈഖുനാ സ്വീകരിച്ചിരിക്കുന്ന തൂലികാനാമം. 'വിനയം വിദ്യ തൻഫലം' എന്ന പഴമൊഴി എത്ര പരമാർത്ഥം.

ശൈഖുന സുന്നത്ത് ജമാഅത്തിന്റെ ഉറങ്ങാത്ത കാവൽ ഭടനായിരുന്നു. നജ്ദിലെ കൊമ്പൻ ശൈത്താന്റെ കാഹളമൂത്ത് കേട്ട് തന്റെ അദ്ധ്യാപകരിൽ ചിലർ പോലും വളഞ്ഞ വഴിക്ക് തിരിഞ്ഞപ്പോൾ അദ്ദേഹം പതറിയില്ല; ഇടറിയില്ല; സൽപന്ഥാവിൽ ഉറച്ചുനിന്നു. സരളമായി ഉപദേശിച്ചു. പ്രവർത്തകർക്ക് പ്രോത്സാഹനം നൽകി. എന്നാൽ പണ്ഡിതന്മാർ കൈകാര്യം ചെയ്യേണ്ടുന്ന പ്രശ്നങ്ങൾ സാധാരണക്കാർക്കിടയിലേക്ക് വലിച്ചെറിയുന്നതു ശൈഖുന ഇഷ്ടപ്പെട്ടിരുന്നില്ല. തന്റെ രചനകളെല്ലാം അറബി ഭാഷയിലാക്കിയതിന്റെ ഒരു കാരണം അതാണ്.

എന്നാൽ വായുമണ്ഡലത്തിൽ ലയിച്ചുപോവുന്ന പ്രസംഗത്തേക്കാൾ, തന്റെ മരണശേഷം നിലനിൽക്കുന്നതും ഒരാൾക്കും നിഷേധിക്കാൻ സാധിക്കാത്തതും 'ഇരുമ്പുമറ' കൾ ഭേദിച്ച് എവിടെയും കയറിച്ചെല്ലുന്നതുമായ കൂർത്തുമൂർത്ത ഗ്രന്ഥങ്ങളുടെ നിർമ്മാണത്തെയാണ് ശൈഖുന തെരഞ്ഞെടുത്തത്. ബിദ്അത്തിന്റെ ഉറവിടം അജ്ഞതയും അതിനെ തുടർന്നുള്ള അഹങ്കാരവുമാണെന്നും, മദ്ഹബ് തള്ളിപ്പറയാൻ ധൈര്യം കാണിക്കുന്നത് അതിനാലാണ് എന്നും മനസ്സിലാക്കിയ ശൈഖുന, മദ്ഹബിന്റെ അനിവാര്യത വിവരിക്കുന്ന 'മാദാവസ്വീഫത്തുൽ ഫുഖഹാഅ്'' എന്ന ഗ്രന്ഥമാണ് ആദ്യമായി രചിച്ചത്. ശൈഖുനയുടെ 'നിശ്ശബ്ദത'യിൽ നിന്നും മുതലെടുക്കാൻ ശ്രമിച്ചിരുന്ന പുത്തൻ പ്രസ്ഥാനക്കാരെ ആ കൃതി കിടുകിടാ വിറപ്പിച്ചുകളഞ്ഞു. 'അൽലാ മദ്ഹബിയ്യത്തുഖൻ തറത്തുല്ലാ ദീനിയ്യത്തി'' (മദ്ഹബ് നിഷേധം മതനിഷേധത്തിന്റെ പാലമാണ്) എന്ന അതിലെ ഒററ ശീർഷകം മാത്രം മതി അവരുടെ ഉറക്കം നഷ്ടപ്പെടുത്താൻ- വഹാബി മൗലവിമാരുടെ പേര് ചേർത്തു പറയാൻ ചില പത്രങ്ങൾ ശൈഖുനായെ ഖബറടക്കുന്നത്‌വരെ കാത്തുനിൽക്കേണ്ടി വന്നതും ശ്രദ്ധേയമാണ്. മൗലാനാ ഖുതുബി മുഹമ്മദ് മുസ്ല്യാരെ സംബന്ധിച്ച് അവിടുന്ന് എഴുതിയ വരികൾ റാത്തീബ് വിരോധികൾ വായിക്കേണ്ടതാണ്. 'വലഹു റാത്തീബു അസ്മാഇല്ലാഹിൽ ഹുസ്നാ വഹുവ മുജർറബുൻ ഫീ ഖളാഇൽ ഹവാഇജ് (ഖുതുബി തങ്ങൾക്ക് ഒരു റാത്തീബുണ്ട്. ആഗ്രഹ സഫലീകരണത്തിന് അത് കൈകണ്ട ഔഷധമാണ്.) രിസാലത്തുത്തൻബീഹ് 149/2

സുന്നത്ത് ജമാഅത്തിന്റെ ഗ്രന്ഥങ്ങൾ തുർക്കിയിലെ ഇസ്ലാ

ന്മളിൽനിന്നു വിതരണം ചെയ്യുവരുന്നതിൽ ശൈഖുന അത്യധികം സന്തുഷ്ടനായിരുന്നു. എന്നാൽ അവ സൗജന്യമായിരുന്നതിനാൽ ചിലരെങ്കിലും അത് ദുരുപയോഗപ്പെടുത്തുകയോ അനാദരിക്കുകയോ ചെയ്യുമെന്നോർത്തു ദുഃഖിക്കുകയും ചെയ്തിരുന്നു. അവ നിസ്സാരമായി കാണരുതെന്നു പലപ്പോഴും ഉപദേശിക്കാറുണ്ടായിരുന്നു. തനിക്ക് ഇഷ്ടമുള്ളതെല്ലാം പറയാൻവേണ്ടിയാണ് താൻ സ്വന്തമായി ഒരു മാസിക തുടങ്ങിയതെന്നു വെളിയങ്കോടൻ മൗലവി തന്റെ മാസികയിൽ എഴുതി. അത് ഉദ്ധരിച്ച ശേഷം "ഇഷ്ടംപോലെ പറഞ്ഞോളൂ! കുതിരവട്ടത്തു ഏതാനും സീററ് ഒഴിവുണ്ടെ"ന്ന് ഈ ലേഖകൻ "സുന്നി"യിൽ ഒരു ചൊട്ടും കൊടുത്തു. അത് കഥാപുരുഷനെ വളരെ രസിപ്പിച്ചതായി കരിമ്പനക്കൽ അബ്ദുല്ല മുസ്‌ലിയാർ എന്നോടു പറഞ്ഞു. ഖുതുബി തങ്ങളും, കെ. എം. മൗലവിയും ശൈഖ് കേരള ചാലിലകത്ത് കുഞ്ഞഹമ്മദ് ഹാജിയുടെ കീഴിൽ പഠിച്ചവരാണ്. എന്നിട്ടും അവർ രണ്ടു വഴിയിലായതെങ്ങനെ? ഒരിക്കൽ ശൈഖുന ചോദിച്ചു. ശൈഖുന തന്നെ മറുപടിയും പറഞ്ഞു. "ഇൽമ് അല്ലാഹുവിന്റെ നൂറാണ് (പ്രകാശമാണ്)" അത് ഉസ്താദിൽനിന്നു പകർന്നതു ഖുതുബി തങ്ങളിലേക്ക് മാത്രമാണ്. ഉസ്താദിന്റെ കാൽപ്പാടിൽ നീങ്ങാൻ അവർക്ക് സാധിച്ചതു ആ പ്രകാശംമൂലമാണ്.

ആരെയും അധികം പുകഴ്ത്തുന്നതോ അധികം ഇകഴ്ത്തുന്നതോ ശൈഖുന ഇഷ്ടപ്പെട്ടിരുന്നില്ല. എന്നാൽ അർഹരായവരെ പ്രോത്സാഹിപ്പിക്കുന്നതിനോ അനുമോദിക്കുന്നതിനോ ലോഭം കാണിച്ചതുമില്ല. സദഖകൾ സ്വീകരിച്ചിരുന്നില്ലെന്നുമാത്രമല്ല അതിന്റെ കാരണം വ്യക്തമാക്കി, നൽകിയവരുടെ മനഃപ്രയാസം അകററുകയും ചെയ്തിരുന്നു. ഒരു ശൈഖ് മുഖേനയല്ലാതെ രക്ഷ പ്രാപിക്കാൻ പ്രയാസമാണെന്നും അറിയപ്പെട്ട മഹാത്മാക്കളെല്ലാം ത്വരീഖത്തിന്റെ അഹ്‌ലുകാരാണെന്നും എന്നാൽ മുറബ്ബിയായ ഒരു ശൈഖിനെ കണ്ടെത്താൻ ഇന്നു വിഷമമാണെന്നും ശൈഖുന പറയുകയുണ്ടായി. ദീനിന്റെ നിലനില്പ് ദർസുകൊണ്ടാണെന്നു പലപ്പോഴും പറയാറുണ്ടായിരുന്നു. 'ദർസ് നമുക്ക് വേണ്ടിയാണ്'. നാട്ടുകാർക്കും കമ്മററിക്കാർക്കും അതിന്റെ മഹത്വം അറിയില്ല. മുതഅല്ലിമുകൾക്ക ശ്രദ്ധയുമുണ്ടാവില്ല. അതിനാൽ അതിന്റെ നിലനില്പിനു നാം ത

ടുന്ന പരിശ്രമിക്കണം.'' പതിനഞ്ച് വർഷം മുമ്പ് ലേഖകനു ശൈഖുന നൽകിയ ഈ ഉപദേശം ജീവിതത്തിൽ പലപ്പോഴും വെളിച്ചം നൽകിയിട്ടുണ്ട്. പ്രയാസങ്ങളെയും പ്രതിബന്ധങ്ങളെയും തട്ടിമാററാൻ കരുത്തു നൽകീട്ടുണ്ട്. ഇതരത്തടെ നഴ്സറിയിൽ കട്ടികളെ അയച്ചാൽ 'തക്'ലീഫിൻെറ മുമ്പുതന്നെ ഖൽബിൽ കുഫ്'ർ നിറയുമെന്ന ശൈഖുന നൽകിയിരുന്ന താക്കീത് ഉൾക്കൊള്ളാൻ സമുദായത്തിലെ പണക്കാർ തയ്യാറായെങ്കിൽ !

അദ്ധ്വാനശീലനായ ഒരു വിദ്യാർത്ഥിക്ക ഹൈസ്കൂളിലും കോളേജിലും പോവാതെതന്നെ വിവിധ വിജ്ഞാനങ്ങൾ നേടാമെന്ന ശൈഖുന തെളിയിക്കുകയുണ്ടായി. അറബി, ഇംഗ്ലീഷ്, ഉർദു, പാർസി, ഹിന്ദി എന്നീ ഭാഷകളിലും ഗോളശാസ്ത്രം,ഗണിതശാസ്ത്രം എന്നീ ഭാഷകളിലും ഗോളശാസ്ത്രം, ഗണിതശാസ്ത്രം, ഭൂമിശാസ്ത്രം എന്നീ ശാസ്ത്രങ്ങളിലും അവിടുന്ന നിസ്തല പണ്ഡിതനായിരുന്നു. വിവിധഭാഷകളിലുള്ള ധാരാളം ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന ഒരു 'ഗ്രന്ഥശേഖരം' ശൈഖുനാക്കുണ്ട്; പലഅമൂല്യ ഗ്രന്ഥങ്ങളുമുണ്ട്അതിൽ.

ഹി: 1408 ജ: ഉഖ്റാ 17ന് ക്രിസ്താബ്ദം 1988 ഫിബ്രവരി 5ന് വെള്ളിയാഴ്ച പകൽ രണ്ടര മണിക്ക് ആ വിജ്ഞാന സൂര്യൻ അസ്തമിച്ചു. ആകാശവാണിയിലൂടെ ആ വാർത്ത കേട്ട് പണ്ഡിതലോകംനടുങ്ങി. തൊണ്ണൂറാണ്ടുകൾ താണ്ടിയതിനാൽ അത് അകാലമരണമോ മാസങ്ങൾ രോഗബാധിതനായിരുന്നതിനാൽ ആകസ്മികമോആയിരുന്നില്ല. പക്ഷെ നികത്താനാവാത്ത വിടവോർത്ത് സമുദായം തേങ്ങി. നാടിൻെറ നാനാ ഭാഗത്തുനിന്നും ഒഴുകി വന്ന വെള്ളത്തലപ്പാവുകാർ കൈപ്പററയെ ക്ഷീരസാഗരമാക്കി. പിറേറന്നു കാലത്തു 11 മണിക്ക് സയ്യിദ് അബ്ദുറഹിമാൻ ഇമ്പിച്ചിക്കോയ തങ്ങൾ അസ്'ഹരിയുടെ നേതൃത്വത്തിൽ യാസീനും കൂട്ടപ്രാർത്ഥനയും നടത്തി മയ്യിത്തെടുത്തു. അനന്തരം പതുങ്ങിയ സ്വരത്തിൽ ദിക്'ർ ചൊല്ലി നീങ്ങിയ വമ്പിച്ച ജനാവലിയുടെ ഒരററം ഉമ്മിണിക്കടവത്ത് പള്ളിയിലെത്തിയപ്പോഴും മറേറ അററം പരേതൻെറ വീട്ടുമുററത്തുനിന്ന് പുറപ്പെട്ടിരുന്നില്ല. ഇത്രയധികം മുസ്'ലിംകൾ പങ്കെടുത്ത ഒരു ചരമം കൈപ്പററയുടെ ചരിത്രത്തിൽ ഇല്ല. പള്ളിയിൽവെച്ച് നാല് തവണയാണ് നമസ്കാരം നിർവ്വഹിച്ചത്. ശൈഖുനാ ഒ. കെ. സൈനുദ്ദീൻകുട്ടി മുസ്'ലിയാർ, ഇമ്പിച്ചിക്കോ

യ തങ്ങളും അസ്ഹരി, ശിഹാബ് തങ്ങളും, തിരൂരങ്ങാടി ബാപ്പു മുസ്ലിയാർ, ചാപ്പനങ്ങാടി ബീരാൻകുട്ടി മുസ്ലിയാർ, മൂന്നിയ്യൂർ ഹസ്സൻകുട്ടി മുസ്ലിയാർ, കോട്ടൂർ കുഞ്ഞമ്മു മുസ്ലിയാർ, കുളപ്പുറം കുഞ്ഞിസൂപ്പി മുസ്ലിയാർ. അരീക്കളം ബാപ്പു മുസ്ലിയാർ, കിടങ്ങഴി അബ്ദുറഹിമാൻ മുസ്ലിയാർ എന്നിവർ മയ്യിത്ത് സന്ദർശിച്ചവരിൽപെടുന്നു. ളുഹർ നമസ്കാരത്തിനു ബാങ്ക് വിളി ഉയർന്നപ്പോൾ ശൈഖുനാ തന്റെ അന്ത്യവിശ്രമ സ്ഥാനത്തേക്കു ഇറങ്ങുകയായിരുന്നു. തൽഖീനും ചുറ്റും നിന്നവരുടെ തസ്ബീഹും പ്രാർത്ഥനയും നടന്നുകൊണ്ടിരിക്കെ ഖത്തപ്പുരയിൽനിന്നും ഓത്ത് ആരംഭിച്ചു. അടുത്തയാഴ്ച ഖത്തം ദുആ ഇരക്കലും അന്നദാനവും കഴിഞ്ഞതോടെ ഒരു വലിയ സംഭവത്തിനു തിരശ്ശീല വീണു. അല്ലാഹു നമ്മെയും ശൈഖുനയേയും സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടട്ടെ- ആമീൻ.

★

# എന്റെ മുർശിദായ ശൈഖുനാ

- പി. കുഞ്ഞിസൂപ്പി മുസ്‌ലിയാർ
(മുദർരിസ്, കൊളപ്പുറം.)

ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ (ന: മ) അവർകളുടെ ദീർഘകാല ശിഷ്യത്വം സ്വീകരിക്കാൻ ഭാഗ്യം സിദ്ധിച്ച എളിയവനാണ് ഞാൻ. ആ വിജ്ഞാന സാഗരത്തിൽനിന്നും മതിവരുവോളം വിജ്ഞാന മധു നുകരാൻ അവസരം ലഭിച്ചില്ലെങ്കിലും അതിൽനിന്ന് ഒട്ടും അപ്രധാനമല്ലാത്ത ചെറിയൊരംശമെങ്കിലും കരഗതമാക്കാൻ തൗഫീഖ് നൽകിയ സർവ്വശക്തനെ എത്ര സ്തുതിച്ചാലും അധികമാവില്ല. ആ മഹാനുമായുള്ള സമ്പർക്കം എന്റെ ജീവിതത്തിലെ ഒരു വഴിത്തിരിവ് തന്നെയായിരുന്നു.

ഞാൻ കൈപ്പററ മമ്മൂട്ടി മുസ്‌ലിയാർ (ന:മ) അവർകളുടെ കീഴിൽ പഠിക്കുന്ന കാലം. അദ്ദേഹം ദർസ് നടത്താനായി വണ്ടൂരിലേക്ക് പോകാൻ തീരുമാനിച്ചു. ഈ വിവരം അറിഞ്ഞ എന്റെ പിതാവ് ഉസ്താദിനെ സമീപിച്ച് ബോധിപ്പിച്ചു. ''കുഞ്ഞിസൂപ്പിക്ക് താങ്കളുടെ കൂടെ വണ്ടൂരിലേക്ക പോരാൻ ബുദ്ധിമുട്ടാണ്. വിദൂരസ്ഥലമായതിനാൽ യാത്രച്ചിലവിനും മററുമായി നല്ല ചിലവ് വരും. അതുകൊണ്ട് അവൻ ബീരാൻകുട്ടി മുസ്‌ലിയാരുടെ കൂടെ പോയിക്കൊള്ളട്ടെ, അവിടുന്ന് സമ്മതം തന്നാലും.'' ''അങ്ങിനെയെങ്കിൽ വിരോധമില്ല, ഓത്ത് മുടങ്ങരുത്'' എന്ന് പറഞ്ഞ് മമ്മൂട്ടി മുസ്‌ലിയാർ (ന:മ) സമ്മതം തന്നു.

ശൈഖുനായും ഞാനുമായുള്ള സുദീർഘവും സുദൃഢവുമായ ബന്ധത്തിന് തുടക്കം കുറിച്ചത് ഇങ്ങിനെയായിരുന്നു. അന്ന് ശൈഖുനാക്ക് പറപ്പൂർ ആയിരുന്നു ദർസ്. തുടർന്ന് നിരവധി വർഷങ്ങൾ ശൈഖുനായുമായി സഹവസിക്കാൻ എനിക്ക് അവസരം ലഭിച്ചു.

പറപ്പൂരിൽ നാല് വർഷം ദർസ് നടത്തിയ ശൈഖുനാ കൊളപ്പുറത്തേക്ക് നീങ്ങി. അവിടെ ഒമ്പത് വർഷം ദർസ് നടത്തി. അതിന്നിടയിൽ ആറ് മാസം വിട്ട് നിന്നിരുന്നു. കൊളപ്പുറം മുദർരിസാകുന്നതിന്റെ മുമ്പ്തന്നെ ശൈഖുനാക്ക് ആ സ്ഥലവുമായി

ബന്ധമുണ്ടായിരുന്നു. തിരൂരങ്ങാടി മർഹൂം കോടഞ്ചേരി കുഞ്ഞി മുഹമ്മദ് മുസ്‌ലിയാരുടെ കൂടെ ശൈഖുനാ രണ്ട് വർഷത്തോളം ഓതിത്താമസിച്ചിരുന്നു. മർഹൂം കോടഞ്ചേരി അറിയപ്പെടുന്ന ഫഖീഹും സൂഫിയും ആയിരുന്നു. അന്ന് ത്വുഹ്ഫയായിരുന്നു ശൈഖുനാ ഓതിയിരുന്നത്.

കൊളപ്പുറത്ത്‌വെച്ചാണ് ഞാൻ മിക്ക കിതാബുകളും ഓതിയത്. മർഹൂം ഖുതുബി മുഹമ്മദ് മുസ്‌ലിയാർ (ന:മ) അവർകളുടെ അതേ രീതിയിലും ക്രമത്തിലുമായിരുന്നു ശൈഖുനായുടെ ദർസ്. ശൈഖുനാ 10 വർഷംകൊണ്ടാണ് 'മഹല്ലി' അവസാനിപ്പിച്ചത്. ഞങ്ങൾ 9 വർഷം അതിന്നായി ചിലവഴിച്ചിട്ടുണ്ട്. പക്ഷെ മഹല്ലി മാത്രമായിരുന്നില്ല അന്ന് ഓതിയിരുന്നത്. മഹല്ലി തീരുമ്പോഴേക്ക് മിക്കവാറും ഇതര കിതാബുകളെല്ലാം ഏറെക്കുറെ തീർത്തിട്ടുണ്ടാകും. എല്ലാ ദിവസവും മഹല്ലി സബ്ഖ് ഉണ്ടാകും. ഓരോ കാര്യവും പഠിതാക്കൾക്ക് പൂർണ്ണമായും മനസ്സിലായതായി ശൈഖുനാക്ക് ബോദ്ധ്യം വന്ന ശേഷമേ അടുത്ത കാര്യത്തിലേക്ക് നീങ്ങുമായിരുന്നുള്ളൂ. സംശയങ്ങൾ എത്ര ആവർത്തിച്ചാലും എന്ത് ചോദിച്ചാലും സുസ്മേരവദനനായി മാത്രം മറുപടി പറയുക എന്നത് ശൈഖുനായുടെ സവിശേഷതയായിരുന്നു. ബാലിശമായ ചോദ്യങ്ങൾ മൂലം സമയം ദീർഘിച്ചാൽ എല്ലാററിനും തക്ക മറുപടി നല്കി. അവസാനം അവിടുന്ന് പറയും; ''ഞാൻ ചോദിച്ചത് തെററാണ് എന്ന് നിനച്ചുകൊള്ളുക'' പുഞ്ചിരി തൂകിക്കൊണ്ടായിരിക്കും ഇങ്ങിനെ പറയുന്നതും. എല്ലാ കിതാബുകളിലും മർഹൂം ഖുതുബി (ന:മ) അവർകളുടെ തഅ്ഖീഖാത്തുകൾ ഉണ്ടായിരുന്നു. ദർസിന്നിടയിൽ അവ ഉദ്ധരിക്കൽ സാധാരണ പതിവായിരുന്നു.

ഒമ്പത് വർഷത്തെ കൊളപ്പുറത്തെ താമസത്തിനിടയിൽ 6 മാസം അവിടെ നിന്ന് വിട്ട് നിന്നിരുന്നു എന്ന് മുമ്പ് ഞാൻ സൂചിപ്പിച്ചുവല്ലോ. എവിടെയെങ്കിലും പ്രഗത്ഭരായ പണ്ഡിത കേസരികളുണ്ടെന്ന് കേട്ടാൽ അവരെ സമീപിച്ച് വിദ്യനേടൽ ശൈഖുനായുടെ പതിവായിരുന്നു. ആ പതിവിന്ന് ഒന്നും തടസ്സമായി ഭവിച്ചിരുന്നില്ല. സൂറത്തിൽ ഉന്നതനായ ഒരു ശൈഖുൽ ഹദീസുണ്ടെന്ന് ശ്രവിച്ച മാത്രയിൽ അങ്ങോട്ട് പുറപ്പെട്ടതായിരുന്നു കൊളപ്പുറത്ത് നിന്ന് 6 മാസം വിട്ട് നിൽക്കാൻ കാരണം. ഇക്കാര്യം ശൈ



Scanned by CamScanner

ഖുനാ ആരെയും അറിയിച്ചിരുന്നില്ല. ശൈഖുനാ പോയ ശേഷം അലമാറ തുറന്ന് നോക്കിയപ്പോൾ ഇപ്രകാരം ഒരെഴുത്ത് കിട്ടി. ''ഞാൻ സൂറത്തിലേക്ക് പഠിക്കാൻ പോവുകയാണ്. കുഞ്ഞിസൂപ്പിയോട് കുളപ്പുറത്ത് നിൽക്കാൻ പറയണം. എന്റെ കിതാബുകൾ നന്നായി സൂക്ഷിക്കാനും പറയണം,'' അങ്ങിനെയാണ് കൊളപ്പുറത്തെ എന്റെ അദ്ധ്യാപന ജീവിതത്തിന് തുടക്കം കുറിച്ചത്. ശൈഖുനായുടെനിർദ്ദേശം മാനിച്ച് ചെറിയചെറിയ കിതാബുകൾ ഞാൻ ദർസ് നടത്താൻ തുടങ്ങി.

ശൈഖുനായുടെ സാന്നിദ്ധ്യം സൂറത്തിലെ ഉസ്താദുമാരിലും വിദ്യാർത്ഥികളിലും അങ്ങേയററം ആഹ്ലാദകരമായ പ്രതീതിയാണുളവാക്കിയത്. അന്ന് അവിടെ ഉണ്ടായിരുന്ന അഖില വിദ്യാർത്ഥികളും ശൈഖുനായിൽനിന്ന് പല കിതാബുകളും ഓതിട്ടുണ്ട്. സൂറത്തിലെ വിജ്ഞാന കേന്ദ്രത്തിൽ 3 മാസം പിന്നിട്ടപ്പോഴേക്കും ശൈഖുനായെ മലമ്പനി പിടികൂടി. സ്വന്തം ചികിത്സയും ഉസ്താദുമാരുടെ പരിരക്ഷണവും പരിചരണവുമായി ദിവസങ്ങൾ തള്ളിനീക്കി. രോഗശമനത്തിൽ പുരോഗതി കാണാതെ ശൈഖുനാ ഉസ്താദിനെ സമീപിച്ച് നാട്ടിലേക്ക് തിരിക്കാൻ അനുമതി നേടി. ഉസ്താദിന്റെ മറുപടി പെട്ടെന്നായിരുന്നു. ''നിങ്ങൾ ഇവിടെ തന്നെ നിൽക്കുന്നപക്ഷം ഡൽഹിയിൽനിന്ന് വരെ ഡോക്ടർമാരെ വരുത്തി ഞാൻ ചികിത്സിപ്പിക്കാം.'' പക്ഷെ, നിർബന്ധമായും നാട്ടിലേക്ക് തിരിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള കത്ത് നാട്ടിൽനിന്ന് ലഭിച്ചതിനെത്തുടർന്ന് ഉസ്താദുമാരുടെ സമ്മതത്തോടെ ശൈഖുനാ നാട്ടിലേക്ക് തിരിച്ചു വരികയാണുണ്ടായത്. സൂറത്തിൽവെച്ച് പിടികൂടിയ പനി നാട്ടിൽ തിരിച്ചെത്തിയ ശേഷവും 3 മാസം തുടർന്നു. ഇപ്രകാരം 3 മാസം സൂറത്തിലും സുഖമില്ലാതെ 3 മാസം നാട്ടിലുമായി 9 വർഷത്തിനിടയിൽ 6 മാസം കൊളപ്പുറത്ത്നിന്ന് വിട്ട് നിൽക്കേണ്ടിവന്നു.

അസുഖം ഭേദമായതിനെത്തുടർന്ന് വീണ്ടും കൊളപ്പുറത്ത്തന്നെ തിരിച്ചെത്തി ദർസ് ഏറെറടുത്തു. ഇതിന്നിടയിൽ മർഹൂം ഖുതുബി (ന:മ) പടന്നയിലേക്ക് ദർസിന് പോകാൻ ആവശ്യപ്പെട്ട് കൊണ്ട് ശൈഖുനാക്ക് എഴുത്തയച്ചു. ഈ എഴുത്ത് കിട്ടിയ ഉടൻ ശൈഖുനാ നാട്ടുകാരെ കാര്യം ധരിപ്പിച്ചു. അവർ സമ്മതം നല്ലാൻ

ആദ്യം വിസമ്മതിച്ച ഉസ്താദിന്റെ നിർദ്ദേശം തള്ളിക്കളഞ്ഞ് കൂടെ ന്ന് ശൈഖുനാ വീണ്ടും ഉണർത്തിയപ്പോഴാണ് നാട്ടുകാർ സമ്മതം നല്കി വിനീതനായ എന്നെ കൊളപ്പുറത്ത് മുദരിസായി നിർത്തണമെന്ന നിബന്ധനയോടു കൂടിയാണ് അവർ ശൈഖുനാക്ക് പടന്നയിലേക്ക് പോകാൻ സമ്മതം നല്കിയത്. ശൈഖുനാ എന്നെ കൊളപ്പുറത്ത് നിയമിച്ചിട്ട് നീണ്ട 41 വർഷക്കാലം പിന്നിട്ടു. എല്ലാവിധ പ്രതിസന്ധികളും തരണം ചെയ്ത് കൊണ്ടും ശൈഖുനായുടെ ചര്യ പിൻതുടർന്ന് കൊണ്ടും ഇന്നും ഞാൻ കൊളപ്പുറത്ത് സസുഖം തുടരുന്നു. ഇതിനിടയിലാണ് എനിക്ക് കനത്ത ആഘാതമേൽപ്പിച്ച് കൊണ്ട് എന്റെ മുർശിദായ ശൈഖുനാ നമ്മെയെല്ലാം അഗാധ ദുഃഖത്തിലാഴ്ത്തിക്കൊണ്ട് ഇഹലോകവാസം വെടിഞ്ഞത്. ശൈഖുനായുടെ മരണത്തോടു കൂടി എന്റെ മാർഗദർശിയായ ആ ദീപം അണഞ്ഞു. ശൈഖുനാ കാണിച്ച് തന്ന പാത പിൻതുടരാൻ സർവ്വശക്തൻ അനുഗ്രഹിക്കട്ടെ എന്നും നമ്മെയും ശൈഖുനായെയും സർവ്വശക്തൻ അവന്റെ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടട്ടെ എന്നും ആത്മാർത്ഥമായി പ്രാർത്ഥിച്ച് കൊണ്ട് ഈ കുറിപ്പിന്ന് വിരാമമിടുന്നു.



# ''ശൈഖുനാ'' ഒരു ലഘു പരിചയം

– എ. കെ. അബ്ദുറഹിമാൻ മുസ്‌ലിയാർ
(പ്രൊഫസർ സഅദിയ്യ അറബിക്കോളേജ്, കളനാട്)

1961ലാണ് ഞാൻ ശൈഖുനായുമായി ആദ്യമായി ബന്ധപ്പെട്ടത്. അഗാധമായ പാണ്ഡിത്യത്തെപ്പററിയും വിജ്ഞാനപ്രദമായ ദർസിനെ പററിയും പലരിൽനിന്നും കേട്ടപ്പോൾ ആ മഹാന്റെ ദർസിൽ ചേർന്നു പഠിക്കണമെന്ന ഉൽക്കടമായ അഭിലാഷം എന്റെ പിതൃവ്യനും ആദ്യ ഗുരുവുമായിരുന്ന മർഹൂം എ. കെ. കുഞ്ഞമ്മുട്ടി മുസ്‌ലിയാരോട് (ന:മ) പ്രകടിപ്പിക്കുകയും. അവർ അത് കേട്ടപ്പോൾ സന്തോഷിക്കുകയും ശൈഖുനായുടെ മഹത്വങ്ങൾ പലതും എനിക്ക് പറഞ്ഞു തരികയും പ്രോൽസാഹിപ്പിക്കുകയും ചെയ്തു. അങ്ങിനെ ദർസ് ആരംഭിക്കുന്നതിന്റെ മുമ്പായി സമ്മതം വാങ്ങാൻ തന്റെ സ്വദേശമായ കൈപ്പററയിൽ പോയി. ശൈഖുനാ കൈപ്പററ ജുമുഅത്ത് പള്ളിയിൽ കിതാബ് നോക്കിക്കൊണ്ടിരിക്കുകയായിരുന്നു.

വളരെ ആശങ്കയോടും ഭയത്തോടും കൂടിയാണ് മഹാനവർകളുടെ സന്നിധിയിൽ ഞാനെത്തിയത്. സംസാരിച്ചു തുടങ്ങിയപ്പോൾ എന്റെ ഭയമെല്ലാം നീങ്ങി. നൂറു കണക്കിന് ഉന്നത പണ്ഡിതൻമാരെ വാർത്തു വിട്ട ആ ശൈഖുൽ മശാഇഖ് അപരിചിതനും കേവലം സാധാരണ മുതഅല്ലിമുമായ എന്നോടു കാണിച്ച ഹൃദ്യമായ പെരുമാററം ഇന്നും പച്ച പിടിച്ചു നിൽക്കുന്ന ഒരു അനുഭവമാണ്. അങ്ങിനെ ദർസിൽ ചേരാനുള്ള അനുവാദവും വാങ്ങി മടങ്ങി. ദർസ് ആരംഭിക്കുന്ന ദിവസം തന്നെ ഞാൻ ഇരുമ്പുചോല ജുമുഅത്ത് പള്ളിയിൽ എത്തി. പള്ളിയുടെ മുകൾ നിലക്കു വിദ്യാർത്ഥികളെ മുഴുവൻ ഉൾക്കൊള്ളാൻ കഴിയാതെ വന്നത്കൊണ്ട് പലരും താഴെ നിലയിൽ സ്ഥലം പിടിച്ചു. ശൈഖുനാ വൈകുന്നേരം സ്ഥലത്തെത്തി. മുത്വാലഅ: തുടങ്ങി സുദീർഘമായ മുത്വാലഅ:.

അങ്ങിനെ ക്ലാസ്സ് തുടങ്ങി. മററു പലരുടെയും ക്ലാസ്സ് പോലെ ഇബാറത്തുകളുടെ കേവല പരിഭാഷയായിരുന്നില്ല അവിടത്തെ ദർ

സ്. മറിച്ച നിരൂപണ പരവും ഗവേഷണ പരവുമായിരുന്നു. ഓരോ വിഷയത്തിലും സത്യം കണ്ടെത്തി, അതിൽ നിലവിലുള്ളതോ വരാനിടയുള്ളതോ ആയ എല്ലാ സംശയങ്ങളും അതിന്റെ മറുപടികളും വിവരിച്ചു. വിദ്യാർത്ഥികളുടെ മനസ്സിൽ ആശയം സുദൃഢമാക്കമായിരുന്നു. ഇബാറത്തിൽ വ്യാകരണപരമോ ഭാഷാപരമോ ആയ എന്തു അവ്യക്തതയുണ്ടെങ്കിലും അതു ഉണർത്തുകയും അതിന്റെ പരിഹാര മാർഗ്ഗം വിവരിക്കുകയും ചെയ്യുമായിരുന്നു. അതുപോലെ ആധുനിക പണ്ഡിതന്മാരുടെ ഗ്രന്ഥങ്ങളിൽനിന്ന് പ്രസക്തമായ ഭാഗങ്ങൾ വായിച്ചു അവരുടെ വീക്ഷണഗതിയും വിദ്യാർത്ഥികൾക്ക് മനസ്സിലാക്കിക്കൊടുക്കുക സാധാരണയായിരുന്നു. അങ്ങിനെ പുതിയതും, പഴയതും സമന്വയിപ്പിച്ചു നല്ല അടുക്കോടും ചിട്ടയോടും കൂടി വിഷയമവതരിപ്പിച്ചു കഴിഞ്ഞാൽ വിദ്യാർത്ഥികൾക്ക് പിന്നെ കൂടുതൽ മനസ്സിലാക്കാൻ ഒന്നുമുണ്ടായിരിക്കയില്ല. ഈ നിലക്ക് വിഷയത്തോടുനീതി പുലർത്തുന്ന അവതരണം പല ഉന്നതന്മാരിൽ നിന്നുപോലും ലഭിക്കുമായിരുന്നില്ല. അത്കൊണ്ട് തന്റെ ശിഷ്യന്മാർ മററു ദർസുകളിൽ ചേർന്നു പഠിക്കുമ്പോൾ പ്രസ്തുത ദർസുകളിൽ അവർ പൂർണ്ണ സംതൃപ്തരാകമായിരുന്നില്ല.

മററുള്ളവർക്കു വിദ്യ പകർന്നു കൊടുക്കുന്നതിലൂടെ തന്റെ സ്വയം പഠനമാണോ ലക്ഷ്യമെന്ന് ശൈഖുനായുടെ ദർസിനെ പററി പലപ്പോഴും ഞങ്ങൾ സംശയിക്കാറുണ്ടായിരുന്നു. കാരണം തന്റെ വിവരണത്തിൽനിന്ന് വിദ്യാർത്ഥികൾ പരിപൂർണ്ണ തൃപ്തരായാലും ചിലപ്പോൾ അടുത്ത വിഷയത്തിലേക്കു നീങ്ങാൻ താമസിക്കുമായിരുന്നു. കാരണം തന്റെ അഗാധ വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ പിന്നെയും ചില മാററങ്ങൾ നീക്കാനുണ്ടാകും. അത് നീക്കിയിട്ടേ അടുത്തവിഷയം ആരംഭിക്കുകയുള്ളു. മുഹഖിഖീങ്ങളായ ഇമാമുകളുടെ ഗ്രന്ഥങ്ങളാവുമ്പോൾ ജാഗ്രത കൂടുതലുണ്ടാകും. അവരുടെ ഓരോ വാക്കിനും 'ഫാഇദ:' വിവരിക്കും. തക്കതായ 'ഫാഇദ:' കണ്ടെത്തിയില്ലെങ്കിൽ പിന്നെ ചിന്തയിൽ മുഴുകും. അതു കണ്ടെത്തി ശരിക്കും വിദ്യാർത്ഥികൾക്ക് ബോദ്ധ്യപ്പെടും വരെ പറഞ്ഞു കൊടുത്തിട്ടേ ആ സ്ഥലം വിടൂ. അഥവാ തൽക്കാലം കണ്ടെത്തിയില്ലെങ്കിൽ വിചിന്തനം അനന്തം തുടരും. ആഴ്ചകൾക്ക് ശേഷമാണ് പരിഹാരം കണ്ടെത്തുന്നതെങ്കിൽ തന്നെയും അതു സന്തോഷപൂർവ്വം വിദ്യാർത്ഥികൾക്ക് പകർന്നു കൊടുക്കുന്നു.

വാർദ്ധക്യം പ്രാപിച്ചപ്പോഴും അതിൻെറ യാതൊരു ലാഞ്ഛനയും ദർസ് സമയം അനുഭപ്പെട്ടിരുന്നില്ല. യുവ പ്രസരിപ്പും അത്യാവേശവും അപ്പോൾ പ്രകടമായിരുന്നു.

പലരും ധരിച്ചിരുന്നത് പോലെ മൻഖൂലാത്തിൽ മാത്രമായിരുന്നില്ല തൻെറ കഴിവ്. പ്രത്യുത, മൻഖൂലാത്തിലും മഅ്ഖൂലാത്തിലും ഒരു പോലെ കഴിവുള്ള ചുരുക്കം പണ്ഡിതന്മാരിൻ ഒരാളായിരുന്നു ശൈഖുനാ. മഅ്ഖൂലാത്തിൽ ചില വിഷയങ്ങളിൽ സമകാലീനരെ കവച്ചു വെക്കുമായിരുന്നു. തൻെറ ശിഷ്യന്മാർക്ക് ഉയന്ന ചില അറബിക്കോളേജുകളിൽ പിന്നീട് ചേർന്നു പഠിച്ചപ്പോൾ - അതു ബോദ്ധ്യപ്പെട്ടിരുന്നു. ഇൽമുൽ മീഖാത്ത് ദർസ് നടത്തുന്ന പലരും അതിൻെറ പ്രയോഗവൽക്കരണത്തിൽ അവിടുത്തോടടുക്കുമോ എന്ന് സംശയമാണ്.

''വിജ്ഞാനം സത്യവിശ്വാസിയുടെ കൈമോശം വന്ന വസ്തുവാണ്. എവിടെ കണ്ടാലും ഉടനെ അവൻ അതിനെ കൈവശപ്പെടുത്തും'' എന്ന നബി വചനം അന്വർത്ഥമാക്കുന്നതായിരുന്നു ആ ധന്യ ജീവിതം. തൻെറ സംശയം അർഹരായവരോട് ചോദിച്ചു മനസ്സിലാക്കുമായിരുന്നു. തൻെറ വശമില്ലാത്ത ഒരറിവ് മറ്റൊരാളുടെ വശമുണ്ടെന്നറിഞ്ഞാൽ അയാളെ തേടിത്തിരഞ്ഞുസമീപിച്ചു അതു വശപ്പെടുത്തുന്നതിൽ വിജ്ഞാന കുതുകിയും വിനയാന്വിതനുമായ ശൈഖുനാ അതീവ തൽപരനായിരുന്നു. ഒരു ഗവേഷണ വിദ്യാർത്ഥിയെ പൊലെ സദാ ഗ്രന്ഥപാരായണവും ചിന്തയും ആ മഹാപണ്ഡിതൻെറ പ്രകടമായ സ്വഭാവമായിരുന്നു. ഉർദു, ഇംഗ്ലീഷ് എന്നീ ഭാഷകളും അദ്ദേഹത്തിനു് വശമുണ്ടായിരുന്നു. ഉർദു ഗ്രന്ഥങ്ങൾ പലപ്പോഴും ക്ലാസ്സ് നടത്താറുണ്ടായിരുന്നു.

പ്രശസ്തിയുടെ എല്ലാ മാർഗ്ഗങ്ങളിൽ നിന്നും ഒഴിഞ്ഞ് നിന്നത് കൊണ്ട് അവിടത്തെ മനസ്സിലാക്കിയവർ വിരളമായിരുന്നുവെന്ന് മാത്രം.

പടച്ചവൻ അവിടത്തെയും നമ്മെയെല്ലാവരെയും ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ചുകൂട്ടിത്തരട്ടെ- ആമീൻ.



# ഇരുമ്പുചോലയുടെ ഉദ്ധാരകൻ

– പുതുപ്പറമ്പിൽ കുഞ്ഞാലി
(സെക്രട്ടറി, ഇരുമ്പുചോല മഹല്ല് കമ്മിററി)

1956ലാണ് ശൈഖുനാ ബീരാൻകുട്ടി മുസ്‌ലിയാർ ഇരുമ്പുചോലയിൽ മുദർരിസായി സ്ഥാനം ഏററത്. 1935ൽ ഇരുമ്പുചോലയിൽ സ്ഥാപിതമായ ദർസിന്റെ പിന്നിൽ പ്രവർത്തിച്ച കരങ്ങളും ശൈഖുനായുടേത് തന്നെയായിരുന്നു. 1930മുതൽ ശൈഖുനാ താഴെ കൊളപ്പുറത്ത് ദർസ് നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. 1935ൽ ഇരുമ്പുചോല മഹല്ല് ഭാരവാഹികൾ ഒരു ദർസ് തുടങ്ങണമെന്ന നിർദ്ദേശവുമായി ശൈഖുനായെ സമീപിച്ചപ്പോൾ അത്യധികം സന്തോഷത്തോടെ അവിടത്തെ മുതിർന്ന ശിഷ്യഗണങ്ങളിൽ ഒരാളായ ഇരിങ്ങല്ലൂർ സ്വദേശി അലവി മുസ്‌ലിയാരെ അയച്ചുതന്ന് ഇരുമ്പുചോല ദർസിന് ജന്മം നൽകി. നീണ്ട 12 വർഷത്തെ സേവനത്തിന് ശേഷം അലവി മുസ്‌ലിയാർ വിരമിച്ചപ്പോൾ E. K. മുഹമ്മദ് മുസ്‌ലിയാരാണ് മുദർരിസായി നിയമിതനായത്. അദ്ദേഹം ആറു മാസവും തുടർന്ന് ഒഴുക്കൂർ സൈനുദ്ദീൻ മുസ്‌ലിയാർ 4 മാസവും ഇരുമ്പുചോലയിൽ ദർസ് നടത്തി.

തുടന്ന് മഹല്ല് ഭാരവാഹികൾ രണ്ടാം പ്രാവശ്യവും ശൈഖുനായെ സമീപിച്ച് കാര്യം അവതരിപ്പിച്ചു. താമസിയാതെ അവിടത്തെ ഉന്നത ശിഷ്യരിൽ ഒരാളായിരുന്ന മർഹൂം K. M. S. A പൂക്കോയത്തങ്ങൾ (പാണക്കാട്) അവർകളെ ഇരുമ്പുചോല മുദർരിസായിനിയമിച്ചുതന്നു. ബഹു: തങ്ങൾ അവർകളുടെ സേവന കാലത്ത് ഇരുമ്പുചോല ദർസ് ഉന്നതിയിൽനിന്നും ഉന്നതിയിലേക്ക് കുതിച്ചു. സ്വദേശികളും വിദേശികളുമായി 100ൽപരം വിദ്യാർത്ഥികളുണ്ടായിരുന്നുഅന്ന്. 1948ൽ സ്ഥാനമേററ മർഹൂം തങ്ങൾ അവർകളുടെയും കോററാട് മുദർരിസായിരുന്ന മൊയ്തീൻ മുസ്‌ലിയാരുടെയും ശ്രമ ഫലമായാണ് ഇരുമ്പുചോല ദാറുൽ ഇസ്‌ലാം മദ്രസ സ്ഥാപിതമായത്. തുടർന്ന് ഇരുമ്പുചോല ദീനീ വിജ്ഞാന രംഗത്ത് ഒരു കുതിച്ചോട്ടത്തിന് തന്നെ സാക്ഷ്യം വഹിച്ചു.

നീണ്ട എട്ട് വർഷത്തെ പ്രശസ്ത സേവനത്തിന് ശേഷം പൂക്കോയത്തങ്ങൾ ഇരുമ്പുചോലയിൽ നിന്ന് വടകരയിലേക്ക് മാ

റി-തുടന്ന് 1956ൽ മഹല്ല് ഭാരവാഹികൾ കാടേങ്ങൽ ബീരാൻകുട്ടി സാഹിബിന്റെ നേതൃത്വത്തിൽ കാവുങ്ങൽ കുഞ്ഞിഹസ്സൻ, മംഗലശ്ശേരി മൂസ, വിളമ്പത്ത് കുഞ്ഞഹമ്മദ്ഹാജി E K ചേക്കുഹാജി P. ഏനിമുസ്ലിയാർ തുടങ്ങിയവർ വീണ്ടും ശൈഖുനായെ സമീപിച്ചു. ശൈഖുനാ പൊന്മുണ്ടത്ത് ദർസ് നടത്തിക്കൊണ്ടിരിക്കുന്ന അവസരമായിരുന്നു അത്. ശൈഖുനായെത്തന്നെ ഇരുമ്പുചോലയിലേക്ക് മുദർരിസായി കിട്ടാൻ പ്രതിനിധി സംഘം ശക്തമായ സമ്മർദ്ദം ചെലുത്തിയതിന്റെ ഫലമായി മഹാനവർകൾ സമ്മതിച്ചു. യാതൊരുവിധ പരിപാടികളിലേക്കും ക്ഷണിക്കരുതെന്ന പ്രത്യേക നിബന്ധനയോട് കൂടിയാണ് മഹാനവർകൾ അന്ന് ക്ഷണം സ്വീകരിച്ചത്-അപ്രകാരം 1956 മതൽ നീണ്ട രണ്ട് ദശാബ്ദകാലം ശൈഖുനാ ഇരുമ്പു ചോല ദർസിന്ന് നേതൃത്വം നൽകി. വിസ്മരിക്കാനാവാത്ത പല അപൂർവ്വ സംഭവങ്ങൾക്കും ഇക്കാലത്തിനിടക്ക് മഹല്ല് നിവാസികൾ സാക്ഷ്യം വഹിച്ചിട്ടുണ്ട്. പ്രസിദ്ധി നേടുന്നതിന്ന് വേണ്ടി പണ്ഡിതപാമര ഭേദമന്യേ സകലരും മത്സരിച്ച് നെട്ടോട്ടമോടുന്ന ഈ യുഗത്തിൽ ഒട്ടും പ്രസിദ്ധി ആഗ്രഹിക്കാത്ത ശൈഖുനായുടെ വ്യക്തിത്വത്തിന് അനുകരണീയമായ പ്രശസ്തിയുണ്ടെന്ന കാര്യത്തിൽ സന്ദേഹമില്ല.

മനമില്ലാ മനസ്സോടെ മാത്രം ഉപഹാരങ്ങള സ്വീകരിച്ചിരുന്ന ശൈഖുനാ പ്രസ്തുത ഉപഹാരങ്ങൾ വിദ്യാർത്ഥികൾക്കിടയിൽ വിതരണം നടത്തുകയായിരുന്നു പതിവ്. സയ്യിദ് കുടുംബത്തോടുള്ള ശൈഖുനായുടെ സ്നേഹാദരവുകൾ പ്രത്യേകം എടുത്തു പറയത്തക്ക രീതിയിലുള്ളതായിരുന്നു. അഹ്ലുൽബൈത്തിൽ പെട്ടവരുടെ സാമ്പത്തികവും മററു മായ എന്ത് പ്രശ്നങ്ങളും ഉടൻ പരിഹരിക്കുന്നതിൽ ശൈഖുനാ കാണിച്ചിരുന്ന ശുഷ്ക്കാന്തി അവർണ്ണനീയമായിരുന്നു. ദർസ് നടത്തുകയോ കിതാബുകൾ മുതാലഅ ചെയ്യുകയോ അല്ലാത്ത എന്തെങ്കിലും ജോലിയിൽ ശൈഖുനാ വ്യാപൃതനായിക്കാണാറില്ല എന്നത് തന്നെ മഹാനവർകളുടെ മഹത്വത്തിന് മകുടം ചാർത്തുന്നു.

ബിരുദങ്ങളും ബിരുദാനന്തര ബിരുദങ്ങളും നേടിയെടുക്കാൻ വേണ്ടി നെട്ടോട്ടം നടക്കുന്ന ഈ യുഗത്തിൽ ദീനീ വിജ്ഞാന സാമ്രാജ്യത്തിന്റെ അധിപനായി വാഴാൻ ഭാഗ്യം സിദ്ധിച്ച ശൈഖു

നാ ആയിരക്കണക്കായ പണ്ഡിത ശിരോമണികളുടെ ഗുരുത്വം കൊണ്ട് അനുഗ്രഹനീതനായിമാറി.

മർഹൂം ഖുതുബിയോടുള്ള ശൈഖുനായുടെ ആദരവ് പ്രത്യേകം സ്മരണീയമാണ്. ബഹു: ഖുതുബി പങ്കെടുക്കുന്ന പരിപാടികളിൽ മാത്രം ശൈഖുനാ യാതൊരു വൈമനസ്യവും കൂടാതെ പങ്കെടുക്കാറുണ്ടായിരുന്നു. വെറും സാമ്പത്തിക നേട്ടം മാത്രം മുന്നിൽ കണ്ട് കൊണ്ട് ഏവരും നീങ്ങാൻ ആഗ്രഹിക്കുന്ന ഇക്കാലത്ത് ശമ്പളം തുടങ്ങിയ ആനുകൂല്യങ്ങൾക്ക് പുൽക്കൊടിയുടെ വിലപോലും കൽപിക്കാത്ത സ്വഭാവമായിരുന്നു ശൈഖുനായുടേത്. ശമ്പളം മുൻകൂട്ടി ഉറപ്പിച്ച് ദർസിന്ന് പോയ അനുഭവം ശൈഖുനായുടെ നീണ്ടകാല ദീനി സേവനത്തിന്നിടയിൽ ഉണ്ടായിട്ടില്ല.

ഇരുമ്പുചോല നിവാസികൾക്ക് ശൈഖുനാ വെറും ഒരു മുദർരിസ് മാത്രമായിരുന്നില്ല. പ്രത്യുത വിവിധ തരത്തിലുള്ള രോഗികളുടേയും അശരണരുടേയും ആശാ കേന്ദ്രം കൂടിയായിരുന്നു മഹാൻ. വിഷം തീണ്ടൽ, പ്രസവ വേദന എന്നിവയുടെ നിവാരണത്തിനായി ശൈഖുനാ മന്ത്രിച്ചൂതിയ വെള്ളത്തിന് വേണ്ടി നാടിൻെറ നാനാ ഭാഗത്തുനിന്ന് നിരവധി പേർ ഇരുമ്പുചോലയിലെത്താറുണ്ടായിരുന്നു. ഈ വക കാര്യങ്ങളിലെല്ലാം പണ്ഡിത പാമര കുബേര കുചേല ഭേദമന്യേ സകലരോടും ഒരേ സമീപനമായിരുന്നു ശൈഖുനാ അനുവർത്തിച്ച് പോന്നിരുന്നത്.

എന്തെങ്കിലും മസ്അലയുമായി ആരെങ്കിലും സമീപിച്ചാൽ എടുത്ത്ചാടി ഉത്തരം പറയുന്ന ആധുനിക പണ്ഡിതന്മാരിൽനിന്നും തികച്ചും വ്യത്യസ്തമായ സമീപനമായിരുന്നു ശൈഖുനാ കൈക്കൊണ്ടിരുന്നത്. മസ്അലക്ക് തക്ക തെളിവ്സഹിതം മറുപടി പറഞ്ഞാൽപോലും ഏതെങ്കിലും ആലിമീങ്ങളോട് ഒന്നുകൂടി ചോദിച്ച് ഉറപ്പ് വരുത്തൂ! എന്ന് പറയുക ശൈഖുനായുടെ പ്രത്യേക സ്വഭാവമായിരുന്നു. ദീനീ വിജ്ഞാന ശാഖകളിൽമാത്രം ഒതുങ്ങി നിൽക്കുന്നതായിരുന്നില്ല ശൈഖുനായുടെ വിജ്ഞാന സാമ്രാജ്യം. മറിച്ച് പ്രാദേശികവും അന്തർദേശീയവുമായ സകല കാര്യങ്ങളിലും കൗതുക പൂർവ്വം താൽപര്യം കാണിച്ച ശൈഖുനാ ഭൗതിക വിജ്ഞാന ശാഖകളുടെയും ഒരു മഹാ ഭണ്ഡാരം തന്നെയായിരുന്നു

എന്ന വസ്തുത നിസ്സംശയമാണ്. ശാരീരികാരോഗ്യം നിലനിർത്തുന്നതിൽ പ്രത്യേകം ചിട്ടകൾ പാലിച്ചിരുന്ന മഹാനവർകൾ ഇവ്വിഷയകമായി മററുള്ളവർക്ക് വിലയേറിയ ഉപദേശങ്ങൾ നൽകുകയും ചെയ്തിരുന്നു.

നീണ്ട രണ്ട് ദശാബ്ദക്കാലത്തെ സേവനംകൊണ്ട് ഇരുമ്പുചോലയെ മത-ഭൗതിക വിജ്ഞാനത്തിന്റെ ഈററില്ലമാക്കി മാററിയെടുക്കാൻ ശൈഖുനാക്ക് കഴിഞ്ഞു. 1960ൽ L P സ്കൂളും 68ൽ U P സ്കൂളും സ്ഥാപിതമായതിനെത്തുടർന്ന് ഇരുമ്പുചോല പരിസര പ്രദേശത്ത് വെച്ച് ഏററവും കൂടുതൽ മത-ഭൗതിക ബിരുദധാരികളുടെ സങ്കേതമായി മാറി. ഇരുമ്പുചോലയിൽ ശൈഖുനാ നടത്തിയ വിലയേറിയ സേവനം മുഴുവൻ വർണ്ണിക്കാൻ ഈ തൂലിക അശക്തമാണ്. ആ മഹാന്റെ വിലപ്പെട്ട സേവനങ്ങൾ ആദരപൂർവ്വം സ്മരിക്കുന്നതോടൊപ്പം നമ്മെയെല്ലാവരെയും സർവ്വശക്തൻ സ്വർഗ്ഗ പൂങ്കാവനത്തിൽ ഒരുമിച്ചുകൂട്ടട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു. ശൈഖുനാ ഇന്ന് നമ്മോടൊപ്പം ഇല്ലെങ്കിലും ആ മഹാനവർകൾ കൊളുത്തിയ വിജ്ഞാന ദീപം എന്നുമെന്നും വെളിച്ചമേകും എന്ന ഉറച്ച പ്രതീക്ഷയോടെ തൂലിക ഉയർത്തുന്നു.



# വിജ്ഞാനത്തെ ആത്മീയമിത്രമായി പ്രഖ്യാപിച്ച ജ്യോതിസ്

- പി. കെ. മുഹമ്മദ് മുസ്ലിയാർ, ആദൃശ്ശേരി

സർവ്വ ശക്തനായ അല്ലാഹുവിന്റെ തിരുനാമത്തിൽ ബഹു: മർഹൂം ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ (ന:മ) നമ്മെ വിട്ട് പിരിഞ്ഞിട്ട് മാസങ്ങൾ പിന്നിട്ടു. പണ്ഡിത കൈരളിക്ക് ഒരിക്കലും നികത്താനാകാത്ത ആ വിടവ് ആഘാതമേൽപ്പിക്കാത്ത മസ്തിഷ്കം മുസ്ലിം കേരളത്തിൽ കാണുകയില്ല. എന്റെ വന്ദ്യ ഗുരുവായ ശൈഖുനായുടെ പള്ളിയിലിപ്പോൾ ദർസ് നടത്തുന്ന പി. കെ. മുഹമ്മദലി മുസ്ലിയാർ മഹാനവർകളുടെ നാമധേയത്തിൽ ഒരു സ്മരണിക പുറത്തിറക്കുന്ന വിവരമറിയിക്കുകയും, എഴുതി പരിചയമില്ലാത്ത എന്നോട് അതിലേക്കൊരു ലേഖനം നിർബന്ധമായി ആവശ്യപ്പെടുകയും ചെയ്തതിനാൽ മാത്രം പ്രശംസ ഇഷ്ടപ്പെടാത്ത ശൈഖുനായെ കുറിച്ച് ഓർമ്മയുടെ ചെപ്പിൽ നിന്നും, തപ്പിയെടുത്ത ഏതാനും ചില അനുഭവങ്ങൾ വിവരിച്ച് വിരമിക്കാം.

## പാണ്ഡിത്യം

കേരളത്തിലെ ദർസിയ്യായ എല്ലാ കിതാബുകളും, ആധുനിക സയൻസ്, ജോഗ്രഫി, മോഡേൺ അറബി, ഉർദു, ഇംഗ്ലീഷ്, വിശിഷ്യാ കർമ്മശാസ്ത്രം, ഗ്രന്ഥരചന ദിനചര്യകൾ, കഴിഞ്ഞ് ബാക്കി ഘട്ടം വായന ദർസ് ഇവയിൽ മഹാനരുടെ കഴിവ് നിസ്തുല്യമാണെന്നെഴുതിയാൽ അധികപ്പററാവുകയില്ല.

വന്ദ്യ ശൈഖുന പൊന്മുണ്ടം ജുമുഅത്ത് പള്ളിയിൽ മുദർരിസായി സേവനമനുഷ്ഠിക്കുമ്പോൾ മൂന്ന് വർഷക്കാലം ശൈഖുനായുടെ ശിഷ്യത്വം സ്വീകരിക്കാൻ അല്ലാഹുവിന്റെ അപാരമായ അനുഗ്രഹത്താൽ എനിക്ക് സാധിച്ചു. എന്റെ ജീവിതത്തിലെ ഏററവും വലിയ സുവർണ്ണാവസരമായാണ് ഞാനിന്നും ആ ഘട്ടമോർക്കുന്നത്. ബാഖിയാത്തുസ്സാലിഹാത്തിൽ മുദരിസായിരുന്ന മർഹൂം ഒ. കെ. അബ്ദുറഹിമാൻകുട്ടി മുസ്ലിയാർ (ന:മ) രാമനാട്ടുകര ദർസ് നട

ത്തിയിരുന്ന മർഹൂം പി. മുഹമ്മദ് മുസ്‌ലിയാർ (ന:മ) രാമന്തളി മുത്തുതങ്ങൾ എന്നിവർ അന്ന് എന്റെ ശരീക്കന്മാരായിരുന്നു.

മഹല്ലി ഒന്ന്, രണ്ട്, മൂന്ന്, വാല്യങ്ങളും, ശറഉൽ അഖാഇദ്, സ്വഹീഹ് മുസ്‌ലിം, ഊഖുലൈദിസ്, ഖുലാസത്തുൽ ഹിസാബ്, ഇൽമുൽ ജഗ്റാഫീഹ് എന്നീ കിതാബുകളും ഏതാനും ഉർദു പുസ്തകങ്ങളും. ആ കാലയളവിൽ ശൈഖുനായിൽ നിന്നാണ് പഠിച്ചത്. ''ഉഖ്റവി''യായ ഒരു ആലിമിന്റെ എല്ലാ സ്വഭാവഗുണങ്ങളും എപ്പോഴും അവരിൽ ദർശിക്കുമായിരുന്നു. താൻ അദ്ധ്യാപനം ചെയ്യുന്നവയിൽ സംശയത്തോടെ തട്ടിമുട്ടിച്ച് പൊട്ടീസാക്കി വിടുന്ന സ്വഭാവം ഒരിക്കലെങ്കിലും ആ മഹാനിൽ ഞാൻ കണ്ടിട്ടില്ല. എന്നല്ല ആരും കണ്ടുകാണുകയുമില്ല. വിസ്തൃതം ചോദിക്കുന്ന വിദ്യാർത്ഥികളെ വഷളാക്കുമായിരുന്നില്ല. മറിച്ച് ചോദ്യം തിരുത്തി കാര്യ കാരണ സഹിതം ആർക്കും തിരിയുന്നവിധം ആവർത്തിച്ച് വസ്തുനിഷ്ടമായി വിവരിക്കാറായിരുന്നു പതിവ്. തനിക്കറിയാവുന്ന എല്ലാ ജ്ഞാനങ്ങളും വിദ്യാർത്ഥികൾക്കും പഠിപ്പിക്കണമെന്ന നിർബന്ധക്കാരനായിരുന്നു ശൈഖുനാ.

## ഇലാഹീ ഭരണം

തന്റെ വിദ്യാർത്ഥികളെ ഒരിക്കലും നിയന്ത്രിക്കേണ്ടി വരികയോ എന്തെങ്കിലും കാരണവശാൽ പുറത്താക്കേണ്ടതായി വരികയോ ജീവിതത്തിലൊരിക്കലുമുണ്ടായതായി എന്റെ അറിവിലില്ല. ഞങ്ങൾ ''സ്വഹീഹ് മുസ്‌ലിം'' ഓതിക്കൊണ്ടിരിക്കുമ്പോൾ ഒരു അക്ഷരം (ഖാഫ്) സ്വഹാബിയുടേതാണോ അല്ല റസൂൽ (സ)യുടേതാണോ എന്ന് സംശയം വന്നു. ആ ക്ലാസും തൊട്ടടുത്ത സബ്ഖും നിർത്തിവെച്ചു. ''മുത്വാലഅ''യിൽ മുഴുകി. അടുത്ത ദിവസം വ്യക്തമാക്കിത്തന്നു. ഒരു സംശയം വന്നാൽ അത് വ്യക്തമായി മനസ്സിലാക്കിയിട്ടല്ലാതെ ഒരു ഇഞ്ച് മുന്നോട്ട് നീങ്ങുമായിരുന്നില്ല. ഇന്ന് നിത്യ ശാപമായിത്തീർന്നിട്ടുള്ള ധനപൂജ മഹാനരിൽ ഒരിക്കലുമുണ്ടായിരുന്നില്ല. എന്നല്ല ആർക്കും അടിയറ പറയുമായിരുന്നില്ലാ. അല്ലാഹുവിനല്ലാതെ!

## താഴ്മ

എന്നാൽ ഒരിക്കലും ആ മഹാനുഭാവനിൽ അഹങ്കാരത്തിന്റെ

ധൃസ്ധൂളിപോലും തൊട്ടു തീണ്ടിയിരുന്നില്ല. വിനയം വിളയാടുന്ന ആ മുഖം ''ഖൽബി''ലിന്നും ഒളിമിന്നുന്നു. ഒരു സംഭവമോർക്കുന്നു. 1961 എന്റെ ഹജ്ജ് യാത്രാവാർത്ത പത്രത്തിൽ വന്നപ്പോൾ ബോംബെ, കേരള മുസ്‌ലിംകൾ ആ റംസാനിൽ മുഴുവനുമവിടെ വഅ്‌ള് നിശ്ചയിച്ചതിനാൽ പെട്ടെന്നായിരുന്നു യാത്ര. യാത്രയുടെ തലേദിവസം ശൈഖുനായുടെ വീട്ടിൽ പോയി. നിർഭാഗ്യവശാൽ കണ്ടില്ല. ബോംബെയിലെത്തി എന്റെ ആദ്യ കത്ത് ശൈഖുനാക്കായിരുന്നു. നേരിൽ കാണാത്തതിനാൽ സ്വന്തം കൈപ്പടയിൽ എന്നെ സാന്ത്വനിപ്പിക്കുന്ന ഒരു മറുപടി പ്രതീക്ഷിക്കുന്നു എന്നതായിരുന്നു കത്തിലെ മുഖ്യ ഭാഗം. അതിന്റെ മറുപടി അറബിയിൽ അയച്ചു. അതിൽ ''ലാ തൻസനീ മിൻ കുല്ലി മക്കാനിൻ വമിൻ കുല്ലി മജ്‌ലിസിൻ ലാസിയ്യമാ തഹ്‌തൽ മീസാബി'' എന്ന വരി ഇന്നുമോർക്കുന്നു. പ്രാർത്ഥനക്കുത്തരം ലഭിക്കുന്ന എല്ലാ സ്ഥലങ്ങളിൽനിന്നും ഞാൻ ശൈഖുനാക്കായി ഖൽബറിഞ്ഞ് പ്രാർത്ഥിച്ചിരുന്നു. പിന്നീടാണ് മഹാനരുടെ ഹജ്ജ് യാത്രയുണ്ടായത്. തിരിച്ചെത്തി ഞാനുമായി കണ്ടുമുട്ടിയപ്പോഴുള്ള സന്തോഷത്തിന്നതിരില്ലായിരുന്നു.

1980ൽ എന്റെ ഹജ്ജ് യാത്ര ചോദിക്കാൻ ചെന്നപ്പോൾ ''റഹ്‌മത്തുൽ ഹിന്ദ്'' എഴുതിയ ''ഇസ്‌ഹാറുൽ ഹഖ്'' എന്ന കിതാബ് (ഇന്ത്യൻ പോപ്പും, മൗലാനാ റഹ്‌മത്തുല്ലാഹി ഖലീലുർറഹ്‌മാനുൽ ഹിൻദിയുമായി നടന്ന ''മനാസിർ'') മക്കയിൽ കിട്ടുമെന്നും അതു വാങ്ങിച്ചു കൊണ്ടുവരുവാനും പറഞ്ഞു. മക്കയിൽ മുതജന്നിബായ ക്വാരീ മുഹമ്മദ് മുസ്‌ലിയാരേയുംകൂട്ടി ഞാൻ സൗലതീയ മദ്രസാ ഭാരവാഹികളിൽനിന്ന് ഫ്രീയായി കരസ്ഥമാക്കി. യാത്രക്ക് ശേഷം ഞാനാ കിതാബ് എത്തിച്ചപ്പോൾ ഒരു കിട്ടാക്കനി കിട്ടിയ ആർത്തിയോടെ ഈമാൻ ജ്വലിക്കുന്ന പുഞ്ചിരിയോടെ താളുകൾ മറിച്ചുകൊണ്ടേയിരുന്നു. ഇൽമിന്റെ അഹ്‌ലുകാരെ കണ്ടാൽ എത്ര ചെറിയ കുട്ടിയായാലും എഴുന്നേററു സവിനയം സ്വീകരിക്കുക അവിടുത്തെ പതിവായിരുന്നു. പുഞ്ചിരിയോടെ കുശലാന്വേഷണവും, അർഹിക്കുന്ന സ്വീകരണവും വന്ന ആവശ്യ നിർവ്വഹണവും, (കഴിയുന്നതെങ്കിൽ) ചെയ്തേ തിരിച്ചയക്കുമായിരുന്നുള്ളൂ. സാദാത്തുക്കളും പ്രായമോ പ്രാപ്തിയോ ഉള്ള പണ്ഡിതനാണ് സന്ദർശിച്ചതെങ്കിൽ ശൈഖുനായുടെ ഇരിപ്പിടത്തിൽ അവരെ ഇരുത്തി ഒരു മുതഅല്ലിമിനെപ്പോലെ അവിടുന്ന് അദബിൽ സശ്രദ്ധം ഇരിക്കുന്നത് ഇന്നത്തെ ചില നേതാക്കൾ കാണേണ്ടതാണ്. അഹന്തയും അ

ഹങ്കാരവും തൊട്ടു തീണ്ടാത്ത ആ പൊൻ താരം പൊലിഞ്ഞു. അ ല്ലാഹു അവരേയും നമ്മേയും അവന്റെ സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ, ആമീൻ.

## അസൂയ

ഇന്ന് കേരള പണ്ഡിത നേതൃനിരയിൽ സംജാതമായ പൊട്ടലി ന്റേയും ചീററലിന്റെയും, കാരണം യഥാർത്ഥത്തിൽ ഒരളവോളം അ സൂയയാണ്. ഈ നഗ്ന സത്യം അനിഷേധ്യമാണ്, എന്നാൽ ബഹു: ശൈഖുനാ കേരളത്തിലെ പ്രശസ്ത നേതാക്കളായ, അസ്ഹരി തങ്ങൾ, ശൈഖുനാ കണ്ണിയത്ത്, മർഹൂം ശൈഖുനാ കോട്ടുമല (ന:മ) ശൈഖുനാ ശംസുൽ ഉലമാ, മർഹൂം ശൈഖുനാ ശൈഖ് ഹസ്സൻ ഹസ്രത്ത് (ന:മ) ശൈഖുനാ ഒ. കെ. സൈനുദ്ധീൻകുട്ടി മുസ്‌ലിയാർ. മർഹൂം ശൈഖുനാ കരിങ്കപ്പാറ മുഹമ്മദ് മുസ് ലിയാർ തുടങ്ങിയവരെ കുറിച്ച് അവരിലുള്ള വിവിധങ്ങളായ അ പാര കഴിവുകളാൽ വാഴ്ത്തുമായിരുന്നു. മറിച്ച് ന്യൂനതകൾ എടുത്തുകാട്ടി തേജോവധം ചെയ്യാൻ ശ്രമിക്കുന്ന കൂട്ടത്തിലല്ലായി രുന്നു ശൈഖുനാ. ഉള്ളതും ഇല്ലാത്തതും പർവ്വതീകരിച്ച് പരസ്പരം താറടിച്ച് തറപററിക്കാനുള്ള ശ്രമത്തിലാണല്ലൊ ഇന്ന് പലരേയും കാണുന്നത്. അക്ഷരാർത്ഥത്തിൽ ''ഉഖ്റ'' വിയായ ആ ആലി മിനെ നമ്മുടെ നേതാക്കൾ മാതൃകയാക്കിയെങ്കിൽ! എന്ന് ആഗ്രഹി ക്കാറുണ്ട് പലപ്പോഴും ഞാൻ.

''മൻഖാഫല്ലാഹ ഖാഫഹു കുല്ലുശൈഇൻ'' ഞങ്ങൾ ''ജഗ്റാ ഫാനി'' ഓതുമ്പോൾ ''തബഗ്'' എന്ന പദം വന്നപ്പോൾ പുകയി ല എന്ന അർത്ഥം പറഞ്ഞ് തന്ന ശേഷം ബീഡിവലി ദുഃസ്വഭാവ മാണെന്നും മനുഷ്യന്റെ മുറുവ്വത്ത് കളയും എന്നും പറഞ്ഞു. ഈ വാർത്ത എന്റെ ഹൃദയത്തിൽ തുളച്ച് കയറി ഞാൻ ക്ലാസ് കഴിഞ്ഞ് പള്ളിയുടെ മീതെ കയറി എന്റെ പോക്കററിലുണ്ടായിരുന്ന ബീ ഡി മററാർക്കുമുപകരിക്കാത്തവിധം തിരുമ്മി പൊടിച്ച് വെളിയി ലെറിഞ്ഞു. അന്നുമുതൽ ഇന്ന്‌വരെ ഞാൻ ബീഡി വലിച്ചിട്ടില്ല. എന്റെ അനുജൻ ഒരു സംഭവം വിവരിക്കുകയുണ്ടായി. 1986ൽ മുഹർറം ഒമ്പതിന് അനുജനും, കൈപ്പററ കെ. കെ. മുഹമ്മദലി മു സ്‌ലിയാരും. മററ് നാല് പേരും ചേർന്ന് ശൈഖുനായെ സന്ദർ ശിക്കാൻ വീട്ടിൽപോയി. അതിൽ രണ്ടുപേർക്ക് മാത്രമേ നോമ്പ

ണ്ടായിരുന്നുള്ളൂ. സൽക്കാര പ്രിയരായ ശൈഖുനായെ ബുദ്ധിമുട്ടിക്കരുതെന്ന് മനസ്സിലാക്കി ഇവർ മുൻകൂട്ടി തീരുമാനിച്ചു. ശൈഖുന നോമ്പുണ്ടോ എന്ന് ചോദിക്കും. ഉണ്ട് എന്ന് ഉള്ളവർ രണ്ടാളും പറയുക. മററുള്ളവൻ മിണ്ടാതിരിക്കുക. എന്നാൽ സത്യത്തിൽ അങ്ങനെതന്നെ സംഭവിച്ചു. പക്ഷേ! ഇല്ലാത്ത ഒരാളും കൂട്ടത്തിൽ ശ്രദ്ധയില്ലാതെ ഉണ്ടെന്ന് പറഞ്ഞു. ശൈഖുന കുശലങ്ങൾക്കിടയിൽ ശ്രദ്ധയില്ലാത്ത രൂപത്തിൽ പറഞ്ഞുവെത്രെ. ‘‘നോമ്പുണ്ടെന്ന് പറയും പക്ഷേ നോമ്പുണ്ടാവില്ല’’ എന്ന്. പാരായണം... ദിനചര്യ-ദർസ് ഒഴിച്ച് ബാക്കി ‘‘ഫുറംടെം മുഴുവനും ‘‘മുതാല’’ അയിൽ കഴിയാറാണ് പതിവ്. ശൈഖുനായുടെ അരികെ ഞാൻ പഠിക്കുന്ന കാലം കിതാബുമായി ഒരു സംശയം തീർക്കാൻ ചെന്നു. സംശയ നിവാരണത്തിനു ശേഷം വിശാലമായി അൽപം സംസാരിച്ചു. ‘‘കല്ല്യാണം കഴിച്ച് ഒരാൺകുഞ്ഞുണ്ടായി ഭാര്യ മരിച്ച് കാലം കുറെ കഴിഞ്ഞില്ലെ. നല്ല ഒരു കുടുംബത്തിൽനിന്ന് സ്വാലിഹത്തായ ഒരു സ്ത്രീയെ കല്ല്യാണം കഴിച്ചു കൂടെ? എന്ന്! അപ്പോൾ എന്റെ ചോദ്യത്തിന് തന്ന മറുപടി ഞാനതിലെല്ലാമുപരി സന്തോഷവും മനസംതൃപ്തിയുമൊക്കെ കാണുന്നത് ‘‘മുതാല’’ഇലാണ്... എന്നായിരുന്നു. കുളിക്കുന്നതിനുമുമ്പ് എണ്ണയിട്ടാൽ എണ്ണ തലയിൽ പിടിക്കുന്ന സമയംപോലും കിതാബ് നോക്കാറായിരുന്നു പതിവ്. അറബി നാടുകളുമായി ബന്ധമുള്ള പണ്ഡിതന്മാരെ ആരെക്കണ്ടാലും ഈ വാർദ്ധക്യ രോഗത്തിൽപോലും ചോദിക്കാറ് ഇപ്പോൾ പ്രചാരത്തിലുള്ള പുതിയ ഗ്രന്ഥമേതാണ് എന്നായിരുന്നു.

**രചന**

പല ഗ്രന്ഥങ്ങളും ശൈഖുന രചിച്ചിട്ടുണ്ട്. ‘‘മാദാ വസീഫത്തുൽ ഫുഖഹാഅ്’’ ജഅ്റാഫിയത്തുൽ ഹദീസിയ്യ, ബുർഹാനു ലിരിസാല, ഇവ അവയിൽ ചിലതുമാത്രമാണ്. ഒരിക്കൽ കൈപ്പററ മമ്മൂട്ടിമുസ്‌ലിയാരുപ്പാപ്പ (ന:മ) പറഞ്ഞ ഒരു വാക്ക് ഉദ്ധരിക്കുകയുണ്ടായി. നമ്മുടെ കേരള പണ്ഡിതർ എന്നാൽ യഥാർത്ഥത്തിൽ എന്താണ്? മുൻകഴിഞ്ഞ മഹാന്മാർ രചിച്ചു വെച്ച ഗ്രന്ഥങ്ങൾ വിവർത്തനം ചെയ്തു കൊടുക്കുന്നവർ. വലിയ പണ്ഡിതൻ എന്നാൽ തെററില്ലാതെ പരിഭാഷ ചെയ്തുകൊടുക്കുന്നവൻ. ഇത് ഞാനെപ്പോഴും ഓർക്കും.

മഹാനവരുടെ ഈ ഉദ്ധരണി വിരൽ ചൂണ്ടുന്ന പ്രധാന വശമല്ലേ, ഇന്ന് കഴിവും പ്രാപ്തിയുമുള്ള മഹാ പണ്ഡിതന്മാർ കനപ്പെട്ട ഗ്രന്ഥങ്ങൾ സമുദായത്തിന് സമ്മാനിക്കേണ്ടതിന് പകരം മടിയൻമാരായി മടയിൽ ഇരിക്കുന്നു. അല്ലെങ്കിൽ തദ്പരിരോപയുമായി കഴിയുന്നു. ഒഴിവും ചന്ദസും ലഭിച്ചാൽ പരസ്പരാരോപണവുമായി കഴിയുന്നു.

## ഫത്‌വ

മഹാനവർകൾ വിരലിലെണ്ണാവുന്ന ഫത്‌വകൾ മാത്രമേ നൽകിക്കാണൂ. കാരണം ഞാൻ അതിന് അർഹനല്ലാ എന്ന തായ്യ ബോധം സ്ഥിരമായുള്ള ഒരു പണ്ഡിത നിറകടമായത്‌കൊണ്ട് തന്നെ. നൂറ് ശതമാനവും പണ്ഡിതോചിതമായി ജീവിതം നയിച്ച ആ മഹാ പ്രതിഭ നമ്മെ വിട്ടു പിരിഞ്ഞെങ്കിലും അവിടന്ന് കൊളുത്തിവെച്ച ആ വിജ്ഞാന പ്രഭയുടെ മിന്നൊളി എന്നും നില നിൽക്കട്ടെ-ആമീൻ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ചുരുക്കുന്നു. എനിയുമുണ്ട് പലതെങ്കിലും.

★

# ''കൈപ്പററ''യിലെ അറബി ഗ്രന്ഥകാരൻ

**-കക്കാട് മുഹമ്മദ് ഫൈസി**

മുസ്ലിം കേരളം പണ്ഡിത ധന്യമാണ്. മററു രാജ്യങ്ങളെ അപേക്ഷിച്ച് ഇസ്ലാമിക വിജ്ഞാനവും അറബിഭാഷാ പഠനവും വളരെ ആഴത്തിലും കാര്യഗൗരവത്തിലും നടക്കുന്ന രാജ്യമാണിത്. എന്നാൽ ദുഃഖകരമായ ഒരു യാഥാർത്ഥ്യമുണ്ട്. കേരളത്തിലെ മുസ്ലിം പണ്ഡിത പ്രതിഭകളെക്കുറിച്ച് വിദേശങ്ങളിലുള്ളവർക്ക് പരിചയപ്പെടാൻ വേദികളില്ല. കാരണം മറെറാന്നുമല്ല ''അറബി ഭാഷയിലുള്ള രചനകൾ നമ്മുടെ ഭാഗത്ത് നിന്ന് കൂടുതലൊന്നും പുറത്തിറങ്ങുന്നില്ല. അടുത്ത കാലത്തായി നമ്മുടെ പണ്ഡിത മഹാന്മാർ ഈ മേഖലയെ വല്ലാതെ അവഗണിച്ചിരിക്കുന്നു.

എന്നാൽ അതിന് അപവാദമായി ചുരുക്കം ചിലരുണ്ട്. അവരുടെ ശ്രേയസ്സ് മററുള്ളവർക്ക്കൂടി പ്രഭയേകുന്നു. അക്കൂട്ടത്തിൽ അതിപ്രഗത്ഭനും മഹദ് സേവനങ്ങളുടെ ഉടമയുമായിരുന്ന മഹാനുഭാവനമായ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ (ന:മ)

അദ്ദേഹം മുസ്ലിം ലോകത്തിന് സമർപ്പിച്ച അഞ്ച്...ഓളം അറബീ ഗ്രന്ഥങ്ങൾ കേരളത്തെയും ഇവിടത്തെ പണ്ഡിതരെയും കുറിച്ച് വളരെ നല്ല അഭിപ്രായവും ആദരവുമുണ്ടാക്കാൻ പര്യാപ്തമാണ്. അറബീ ഗ്രന്ഥ രചനയിലൂടെ ലോകത്തെങ്ങുമുള്ള മുസ്ലിം സാഹിത്യ പ്രേമികളെയും വായനക്കാരെയും അദ്ദേഹം വിജ്ഞാന വിഭവങ്ങൾ നൽകി സൽക്കരിച്ചിരിക്കുന്നു.

അദ്ദേഹം രചിച്ച വിശിഷ്ട കൃതികൾ പലതും ഒന്നിലധികം തവണ പ്രസിദ്ധം ചെയ്തു കഴിഞ്ഞു. വിജ്ഞാന തൽപരരായ ആളുകൾ ഇപ്പോഴും ''കൈപ്പററയുടെ കൃതികൾ'' അന്വേഷിച്ചു നടക്കാറുണ്ട്. തീരെ വെളിച്ചം കാണാത്ത ചില രചനകളും കൂടി കൈപ്പററയുടെ സംഭാവനയിലുള്ളതായി അറിയാം. എല്ലാ കൃതികളുംകൂടി ഒററ വാള്യമാക്കി പ്രസിദ്ധം ചെയ്താൽ പുസ്തക പ്രേമികൾക്ക് അതൊരു വലിയ മുതൽക്കൂട്ടായിരിക്കും. വിഷയ ഭിന്നതയുണ്ടെങ്കിലും തങ്ങളുടെ ആദരണീയ ഗുരുവിൻെറ കൃതികൾ എല്ലാം ഒന്നിച്ച

ലഭിക്കാനുള്ള ഏററവും നല്ല മാർഗ്ഗം അതായിരിക്കും. ആ ഭാഗത്തേക്ക് ബന്ധപ്പെട്ടവർ ശ്രദ്ധിക്കുമെന്ന ശുഭാപ്തി വിശ്വാസമുണ്ട്.

കേരള മുസ്‌ലിംകളുടെ ആവശ്യമറിഞ്ഞു കൊണ്ടാണ് "കൈപ്പററ" തന്റെ കഴിവുകൾ രചനാഭാഗത്തേക്കു തിരിച്ചത്. ആഴത്തിലുള്ള ഗ്രന്ഥപരിചയവും പരന്ന വായനയും ആ പണ്ഡിത ജ്യോതിസ്സിനെ ഒരു "ലൈബ്രറി" യാക്കിത്തീർത്തിരുന്നു. തന്റെ ഗ്രന്ഥങ്ങളിൽ കണ്ണോടിക്കുന്നവർക്ക് ആ ഗുണം മനസ്സിലാക്കാൻ കഴിയും. തന്റെ കൃതികളിൽ സ്വയം അഭിപ്രായങ്ങളോ ആശയങ്ങളോ എന്തെങ്കിലും എഴുതിച്ചേർക്കാൻ വിനയാന്വിതനായ ആ പണ്ഡിത പ്രതിഭയുടെ വിനയം അനുവദിച്ചില്ല; മഹാശയന്മാരായ പൂർവ്വിക ഇമാമുകൾ എഴുതി അവതരിപ്പിച്ച ചിതറിക്കിടന്ന മുത്തുകളെ തെരഞ്ഞുപിടിച്ച് കൂട്ടിയിണക്കുകയാണ് "കൈപ്പററ" ചെയ്തത്. അദ്ദേഹം രചിച്ച "രിസാലത്തുത്തൻബീഹ്" എന്ന വിശിഷ്ട കൃതി മുമ്പിൽ വെച്ചുകൊണ്ടാണ് ഈ ലേഖനം തയ്യാറാക്കുന്നത്. രണ്ടുഭാഗങ്ങളായി തിരിച്ച ഇരുനൂറിലധികം പുറങ്ങളുള്ള ഈ ഗ്രന്ഥം വിദ്യാർത്ഥികൾക്കും പണ്ഡിതർക്കും ഒരു പോലെ വിജ്ഞാനനിധിയാണ്.

നമ്മുടെ ദർസുകളിൽ ഫിഖ്ഹ് പഠനത്തിൽ സാർവ്വത്രികമായി ഉപയോഗിക്കപ്പെടുന്ന "കിതാബുൽ മഹല്ലി"യുടെ വിലപ്പെട്ട ഒരനുബന്ധമായി ഇതിനെ ഗണിക്കാവുന്നതാണ്. കർമ്മശാസ്ത്ര ലോകത്തെ തലവന്മാർ സദാ ഉപയോഗിക്കുന്ന പല സാങ്കേതിക സംജ്ഞകളും ശൈലികളും കുരുക്കഴിക്കാൻ ഈ ഗ്രന്ഥം അത്യാവശ്യമാണ്.

രണ്ടാം ഭാഗത്തിലെ പ്രമേയം കേരളീയ വിദ്യാർത്ഥികൾക്ക് പൊതുവെ അപരിചിതവും അതേസമയം വളരെ അത്യന്താപേക്ഷിതമായിട്ടുള്ളതുമാണ്, അഥവാ നമ്മുടെ കഴിഞ്ഞുപോയ ഇമാമുകൾ. വൈജ്ഞാനിക ലോകത്തിന് നേതൃത്വം നൽകി കനപ്പെട്ട സംഭാവനകൾ പിൻ തലമുറക്കവശേഷിപ്പിച്ചിട്ട് വിടപറഞ്ഞുപോയ പരശതം പണ്ഡിത മഹാശയന്മാർ ഈ സമുദായത്തിലുണ്ടായിട്ടുണ്ട്. എന്നാൽ അവർ ആരായിരുന്നു...? അവരുടെ മഹത്വമെന്ത്...? ചരിത്രത്തിൽ അവർക്കുള്ള സ്ഥാനമേത്...? ഈ വക കാര്യങ്ങൾ വേണ്ടത്ര അഭ്യസിക്കാൻ നാം തുനിയാറില്ല. പൂർവ്വിക ഇമാമുകളെക്കുറിച്ച് നമുക്കുള്ള പരിചയം വളരെകുറവാണ്... ഈ

ചരിത്രപരമായ അജ്ഞത വലിയ നാശത്തിലേക്ക് വഴിതെളിയിക്കുമെന്ന് പറയേണ്ടതില്ല. ഒരു ഇമാമിന്റെ ഉദ്ധരണി ലഭിച്ചാൽ അദ്ദേഹത്തിന്റെ വ്യക്തിത്വം മനസ്സിലാകുമ്പോഴേ അർഹമായ സ്ഥാനം പ്രസ്തുത ഉദ്ധരണിക്ക് നൽകാൻ നമുക്കാകൂ. ഇമാമുകളെക്കുറിച്ചുള്ള ചരിത്രപരമായ ഈ അജ്ഞതമൂലം ഇസ്ലാമിക ചിന്താരംഗത്ത് പല അനർത്ഥങ്ങളും വന്നനുഭവിച്ചിട്ടുണ്ട്. മൗദൂദിയും ഉമർമൗലവിയും പറഞ്ഞ അഭിപ്രായങ്ങൾക്ക് ഇമാം ശാഫിഇ(റ)യും ഇമാം നവവി(റ)യും പറഞ്ഞതിനേക്കാൾ അംഗീകാരം നല്കുന്ന സമൂഹമാണ് നമുക്ക് ചുററുമുള്ളത്. പൂർവ്വിക ഇമാമുകളുടെ വ്യക്തി മഹാത്മ്യവും വിശുദ്ധിയും അറിയാത്തവർക്ക് ഇതും ഇതിലപ്പുറവും സംഭവിക്കും. ഇതിനുള്ള ഒരേ ഒരു പരിഹാരം "നമ്മുടെ ചരിത്രത്തെ" പൊതു ജനസമക്ഷം അവതരിപ്പിക്കുകയാണ്...

ഈ വഴിക്കുള്ള ഉദാത്തവും ഉൽകൃഷ്ടവുമായ ശ്രമമാണ് ബഹുമാന്യരായ കൈപ്പററയുടെ പ്രസ്തുത കൃതിയിലൂടെ നാം കാണുന്നത്. അത്ര വിശാലവും ബൃഹത്തവുമല്ലെങ്കിലും ഈ രംഗത്ത് കേരളീയ വിദ്യാർത്ഥികൾക്ക് വലിയൊരു മുതൽക്കൂട്ടാണിത്. ഫിഖ്ഹീ ഗ്രന്ഥങ്ങളിൽ പലപ്പോഴും കഥാപാത്രങ്ങളാകാറുള്ള ശാഫിഈ കർമ്മശാസ്ത്ര പ്രമുഖരിൽ ചിലരെയാണ് ഈ ഗ്രന്ഥം പരിചയപ്പെടുത്തുന്നത്. ഈ രംഗത്ത് അറബി ഭാഷയിൽ നിരവധി കനപ്പെട്ട ഗ്രന്ഥങ്ങളുണ്ട്. പക്ഷെ നമ്മുടെ നാട്ടിൽ അവയിൽ മിക്കതും അപരിചിതങ്ങളാണ്. അതിനാൽ തന്നെ "കൈപ്പററ"യുടെ ഗ്രന്ഥം ഇമാമുകളെക്കുറിച്ചറിയണമെന്നാഗ്രഹിക്കുന്നവർക്ക് വലിയ സഹായിയാണ്.

അദ്ദേഹത്തിന്റെ മററ് രചനകൾക്കുമുണ്ട് അവയുടേതായ പ്രത്യേകതകൾ... "മാദാ വളീഫത്തുൽ ഫുഖഹാഅ്" എന്ന അമൂല്യ ഗ്രന്ഥം ഏതൊരു വലിയ പണ്ഡിതനുപോലും ഉപകരിക്കുന്നതാണ്. അത് മനസ്സിരുത്തി വായിച്ചവർക്ക് "കൈപ്പററ"യുടെ വിശാലമായ ഗ്രന്ഥപാരായണത്തിന്റെ ആഴമറിയാൻ സാധിക്കും. സർവ്വ മുറി മൗലവിമാരും ഇജ്തിഹാദ് ചെയ്യാൻ വെമ്പുന്ന ഇക്കാലത്ത് പ്രസ്തുത ഗ്രന്ഥം അത്തരക്കാരുടെ രോഗത്തിന് നല്ല മരുന്നാണ്.

ഹസ്രത്ത് ആദം (അ) മുതൽ വിശുദ്ധ ഖുർആൻ കഥ പറഞ്ഞ

പ്രവാചക ശൃംഖലയെ അടുത്തറിയാനുപകരിക്കുന്ന അദ്ദേഹത്തിന്റെ ഗ്രന്ഥം വളരെ ശ്രദ്ധേയമാണ്.

ഏത് വിഷയം ഉദ്ധരിക്കുകയാണെങ്കിലും പൂർവ്വിക മഹാന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നെടുത്ത് ''റഫറൻസ്'' വ്യക്തമാക്കുന്ന സ്വഭാവം ''കൈപ്പററക്ക്'' നിർബന്ധമായിരുന്നു. തന്റെ കൃതികളിൽ കൂടുതൽ വിശ്വാസമുണ്ടാക്കാനും വായനക്കാരന് പ്രസ്തുത വിഷയം കൂടുതൽ അന്വേഷിക്കാനും സഹായകമാണത്.

ഒരു പുരുഷായുസ്സ് മുഴുവൻ ഗ്രന്ഥ പാരായണത്തിനും തന്റെ പിൻ തലമുറക്കായി ഗ്രന്ഥ രചനയിലൂടെ അത് സമർപ്പിക്കാനും സമയം വിനിയോഗിച്ച മഹാനായ ''കൈപ്പററ'' ക്ക് കഴിവും ഗുണവുമൊത്ത്ചേർന്ന പരശ്ശതം ശിഷ്യഗണങ്ങളുണ്ട്. അദ്ദേഹത്തിന്റെ പ്രമുഖശിഷ്യനും പ്രഗത്ഭപണ്ഡിതനുമായ കന്നുംപുറം എം. മുഹമ്മദ് മുസ്‌ലിയാർ– ഈ ലേഖകന്റെ അഭിവന്ദ്യ ഗുരുനാഥൻ– തന്റെ ആദരണീയനായ ഉസ്താദിൽ നിന്ന് ഒരു വാക്ക് എപ്പോഴും ഉദ്ധരിച്ച് പറയാറുള്ളത് ഈ സന്ദർഭം ഓർത്തു പോകുന്നു. ''നമ്മുടെ മുൻഗാമികൾ ധാരാളം എഴുതി... അവരിലോരോരുത്തരും എഴുതിക്കൂട്ടിയത്ര വായിക്കാൻ പോലും ഇന്ന് നമുക്ക് കഴിയുന്നില്ല.''



# വന്ദ്യരായ ശൈഖുനാ

–ചെറുശ്ശോല ബീരാൻകുട്ടി മുസ്ലിയാർ

പ്രഗത്ഭ പണ്ഡിതനും സൂഫിയും സാഹിദുമായിരുന്ന വന്ദ്യരായ ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ (ന:മ) അവർകളുടെ ദേഹവിയോഗം സമുദായത്തിന് നികത്താനാവാത്ത നഷ്ടമാണ്.

എണ്ണമററ വസ്തുതകൾ ശൈഖുനായെക്കുറിച്ച് വിവരിക്കുവാനുണ്ടെങ്കിലും തൂലിക ഏന്തുന്നതിലുള്ള പരിചയക്കുറവ് മൂലം കൂടുതൽ വിവരണത്തിന് ഞാൻ അശക്തനാണ്. എട്ട് വഷ്ത്തോളം വിനീതനായ ഞാൻ ശൈഖുനായുടെ ശിഷ്യത്വം സ്വീകരിച്ചിട്ടുണ്ട്. നീണ്ട ഈ സഹവാസ കാലത്തിന്നിടക്കുണ്ടായ നിരവധി സംഭവങ്ങളിൽമിക്കവയും ഇപ്പോൾ ഓർമയിൽ തങ്ങിനിൽക്കുന്നില്ല. എങ്കിലും ഓർമ്മയുടെ അറകളിൽ എന്നെന്നും മായാതെ കിടക്കുന്ന ചിലകാര്യങ്ങൾ വായനക്കാർക്ക് പകർന്ന് കൊടുക്കുകയാണ് ഈ കുറിപ്പുകൊണ്ടുള്ള ഉദ്ദേശം.

ശൈഖുനാക്ക് അദ്ധ്യാപന രംഗത്തുള്ള കഴിവ് അപാരമായിരുന്നു. ഞാൻ മിക്ക കിതാബുകളും ഓതിപ്പഠിച്ചത് ശൈഖുനായിൽനിന്ന് തന്നെയാണ്. അദ്ധ്യാപന രംഗത്തെപ്പോലെ മററു മേഖലകളിലും ശോഭിക്കാൻ കഴിഞ്ഞു എന്ന വസ്തുത ഒരു അനുപമ വ്യക്തിത്വം സ്വന്തമാക്കാൻ ശൈഖുനായെ പ്രാപ്തനാക്കി.

ഞങ്ങൾ പൊന്മുണ്ടത്ത് പഠിക്കുന്ന കാലത്ത് അവിടെ സ്ക്കൂൾ സംബന്ധമായി ഒരു പ്രശ്നം ഉയർന്നുവന്നു. നാട്ടിലാകെ കുഴപ്പമായി. ജനങ്ങൾ രണ്ട് ചേരിയിലായി നിലയുറപ്പിച്ചു. ദീർഘദൃഷ്ടിയുള്ള ശൈഖുനാ ഒരു ചേരിയിലും പെടാതെ മാറി നിന്നു. അവസാനം പ്രശ്ന പരിഹാരത്തിന്നായി ശൈഖുനായുടെ സമ്മതത്തോട്കൂടി ബഹു ഖുത്വുബി (ന:മ) അവർകളെ ക്ഷണിക്കാൻ തീരുമാനിച്ചു. അതനുസരിച്ച് മഹാനവർകളെ ക്ഷണിക്കുകയും വരുമെന്ന് വാക്ക് തരികയും ചെയ്തു. ഇതനുസരിച്ച് നാട്ടിൽ മഹാനായ ഖുത്വുബിയെ സ്വീകരിക്കാനുള്ള ഏർപ്പാടുകൾ ധൃതഗതിയിൽ നടന്ന് വരികയായിരുന്നു. നമ്മുടെ സ്മര്യപുരുഷനായ ശൈഖുനാ

ഖുതുബ്വ (റ:മ) എവിടെയെങ്കിലും അടുത്ത പ്രദേശത്ത് എത്തുന്നുണ്ടെന്നറിഞ്ഞാൽ മററ് പുററുപ്പാടുകളെല്ലാം മാററി നിർത്തി ഉസ്താദിനെ കാണാൻ തയ്യാറെടുക്കുക പതിവായിരുന്നു. അങ്ങിനെയിരിക്കെ പൊൻമുണ്ടത്തുകാർക്ക് ഖുതുബ്വ(റ:മ)യിൽനിന്ന് ഒരു കമ്പിസന്ദേശം ലഭിച്ചു. വരാമെന്ന് മുൻകൂട്ടി അറിയിച്ചിരുന്ന ദിവസം എത്താൻ സൗകര്യപ്പെടില്ല എന്നായിരുന്നു കമ്പി സന്ദേശത്തിന്റെ ഉള്ളടക്കം. എന്നാൽ അന്ന് അവിടെയുണ്ടായിരുന്ന പ്രഥസർമാർ, ഉദ്യോഗസ്ഥൻമാർ മുതലായ അഭ്യസ്തവിദ്യരായ പലരും കമ്പി വായിച്ച് ഖുതുബ്വ പുറപ്പെട്ടിരിക്കുന്നു എന്നാണ് കമ്പിയിലെ ഉള്ളടക്കം എന്ന് അറിയിച്ചു. അതനുസരിച്ച് വിവരം ശൈഖുനായെയും അറിയിച്ചു. ശൈഖുനാ ഉടൻ കമ്പി വാങ്ങി വായിച്ചു നോക്കി. യഥാർത്ഥ സന്ദേശം അവിടെയുള്ളവർക്ക് അറിയിച്ചു കൊടുത്തു. അപ്പോഴാണ് ആദ്യം കമ്പി വായിച്ചവർക്ക് പററിയ അമളിയും അതോടൊപ്പം ശൈഖുനാക്ക് ഇംഗ്ലീഷ് ഭാഷയിലുള്ള പ്രാവീണ്യവും നാട്ടുകാർക്ക് ബോദ്ധ്യപ്പെട്ടത്.

സദാ പ്രസന്നവദനനായിരുന്നു ശൈഖുനാ. ദർസ് നടത്തുന്ന സമയത്ത്പോലും സുസ്മേരവദനനായിട്ടാണ് ശൈഖുനാ ദർശിക്കപ്പെട്ടിരുന്നത്. ഒരിക്കൽ ശൈഖുനായുടെ മുഖത്ത് മ്ലാനത വ്യാപിച്ചതായി ഞങ്ങളുടെ ശ്രദ്ധയിൽ പെട്ടു. ശിഷ്യൻമാരിൽ ചിലർ ശൈഖുനായോട് നേരിട്ട് തന്നെ ദുഃഖം തോന്നുവാനുള്ള കാരണം ആരാഞ്ഞു. ഉടനെ ശൈഖുനാ ഇപ്രകാരം വിശദീകരണം നൽകി, 'ഇന്നലെ ഞാനൊരു സ്വപ്നം കണ്ടു. ഭൂമിയിൽ നിന്നു് അതിസുന്ദരമായ ഒരു വൃക്ഷം മുളച്ച്പൊങ്ങി. അതൊരു വലിയ വൃക്ഷമായി രൂപാന്തരം പ്രാപിച്ചു. ആ സുന്ദരമായ വൃക്ഷത്തിൽ പൂക്കളും പഴങ്ങളും പ്രത്യക്ഷപ്പെട്ടു. ഞങ്ങൾ പ്രസ്തുത മരത്തിന്റെ പൂക്കളും കായ്കളും അറുത്ത് ഉപയോഗിച്ചുകൊണ്ടിരുന്നു. നാട്ടുകാർക്ക് മൊത്തം ഉപകാരപ്രദമുള്ളതായിത്തീർന്ന പ്രസ്തുത വൃക്ഷം – അങ്ങനെയിരിക്കെ പെട്ടെന്നൊരു ദിവസം പ്രസ്തുത വൃക്ഷം പൊട്ടിവീണ് ഉണങ്ങിപ്പോയി'

സ്വപ്നം ഇത്രയും വിശദീകരിച്ച ശൈഖുനാ നിശ്ശബ്ദനായി. ഞങ്ങളിൽ പലരും ഈ സ്വപ്നത്തിന്റെ വ്യാഖ്യാനത്തെക്കുറിച്ച് ചിന്തിച്ച് കൊണ്ടിരുന്നു. അങ്ങിനെയിരിക്കെയാണ് ശൈഖുനായുടെ പ്രഥമശിഷ്യനും യുവ പണ്ഡിതനും വാഗ്മിയും ആയിരുന്ന

ബഹു: ഊരകം മുഹമ്മദ് മുസ്‌ലിയാരുടെ ദേഹവിയോഗ വിവരം ശ്രവിച്ചത്. അദ്ധ്യാപന രംഗത്ത് വെറും 6 മാസം മാത്രം ശോഭിച്ചപ്പോയേക്കായിരുന്ന ബഹു: മുഹമ്മദ് മുസ്‌ലിയാരുടെ മരണം. മുസ്‌ലിയാരങ്ങാടിയിൽ ദർസ് നടത്തിയിരുന്ന പരേതന് നാട്ടുകാരുടെ മുഴുവൻ സ്നേഹാദരവുകൾ കുറഞ്ഞ കാലംകൊണ്ട് തന്നെ നേടിയെടുക്കാൻ കഴിഞ്ഞിരുന്നു. അപ്രകാരം പടന്ന് പന്തലിച്ച് നിൽക്കുന്ന ഒരു വൃക്ഷം കണക്കെ നാനാജാതി മതസ്ഥർക്കും ഉപകരിച്ച് കൊണ്ടിരിക്കേയാണ് ആ മഹാൻ ഇഹലോകവാസം വെടിഞ്ഞത്. ശൈഖുനായുടെ സ്വപ്നത്തിന്റെ വ്യാഖ്യാനം ഇതായിരുന്നു എന്ന് പിന്നീടാണ് ഞങ്ങൾക്ക് മനസ്സിലായത്.

മഹാനായ ശൈഖുനായെപ്പോലുള്ളവരെ സമുദായം ഒരിക്കലും മറക്കില്ല. ഇത്തരം ഉലമാക്കളുടെ മരണം ലോകത്തിന്റെ തന്നെ മരണമാണ്. ശൈഖുനായോട് കിടപിടിക്കുന്നമറ്റൊരാൾ കേരളത്തിലുണ്ടോ എന്ന് കാര്യം സംശയമാണ്. സർവ്വശക്തൻ നമ്മെയും ശൈഖുനായെയും സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ–ആമീൻ.

★

# ഒളി മങ്ങാത്ത പ്രകാശം:

## - ചാപ്പനങ്ങാടി ബീരാൻകുട്ടി മുസ്‌ലിയാർ

പണ്ഡിതലോകത്തിന്റെ അധിപനായിരുന്ന ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്ലാർ(ന:മ) സമുദായത്തിന്റെ മായാത്ത മങ്ങാത്ത പ്രകാശമാണ് എന്ന കാര്യത്തിൽ സന്ദേഹമില്ല. ഒട്ടനവധി സേവനങ്ങൾ കൊണ്ട് സമുദായത്തെ സമ്പുഷ്ടമാക്കുകയും അർപ്പണബോധത്തോടെ സകല രംഗങ്ങളിലും പ്രവർത്തിക്കുകയും ചെയ്ത ശൈഖുനാ വിനീതനായ എന്റെയും പ്രധാന ഗുരുനാഥന്മാരിൽ ഒരാളാണ്. ഞങ്ങൾ മഹാനവർകളുടെ കീഴിൽ പഠിച്ചിരുന്ന അവസരത്തിൽ വിലയേറിയ പല ഉപദേശങ്ങളും ഞങ്ങൾക്ക് നൽകാറുണ്ടായിരുന്നു. സൽസ്വഭാവത്തിൽ വർത്തിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചും പണ്ഡിതന്മാരുടെ ഭാരിച്ച ഉത്തരവാദിത്വങ്ങളെക്കുറിച്ചും പരേതൻ സദാ പരാമർശിക്കാറുണ്ടായിരുന്നു. സത്യമെന്ന് നാം അടിയുറച്ച് വിശ്വസിക്കുന്ന കാര്യങ്ങളിൽ അചഞ്ചലരായി നിലകൊള്ളേണ്ടതിന്റെ ആവശ്യകത ആ മഹാൻ പലപ്പോഴും ഊന്നിപ്പറയാറുണ്ടായിരുന്നു.

ശൈഖുനായുമായുള്ള സഹവാസം അനുസ്മരിക്കുമ്പോൾ പടന്നയിൽ വെച്ചുണ്ടായ ഒരു സംഭവം മനോമുകരത്തിൽ തെളിഞ്ഞ് വരികയാണ്. പടന്നയിൽ ശൈഖുനായുടെ കീഴിൽ പഠനം നടത്തിക്കൊണ്ടിരിക്കുന്ന കാലം. അന്നവിടെ വിദ്യാർത്ഥിയായിരുന്ന ഏഴിമല മുത്തുക്കോയത്തങ്ങൾ ഒരു മത പ്രസംഗ പരിപാടിക്ക് ക്ഷണിക്കപ്പെട്ടു. കൂട്ടത്തിൽ മുതിർന്നവരും അത്യാവശ്യം പ്രസംഗ പാടവം ഉള്ളവരുമായിരുന്ന തങ്ങൾ അക്കാലത്ത് – അപ്രകാരം ശൈഖുനായുടെ അനുവാദത്തോടെ സ്റ്റേജിൽ കയറിയ തങ്ങൾ ഇസ്‌ലിന്റെ ശത്രുക്കളുടെ തനിനിറം തുറന്ന് കാട്ടിയതിനാൽ വഹാബികളെ കുറിച്ചും പരാമർശിച്ചു. പരിശുദ്ധ അഹ്ലുസ്സുന്നത്ത് വൽ ജമാഅത്തിന്റെ ആശയത്തോട് എതിർ പ്രകടിപ്പിക്കുന്നവരെല്ലാം ഇസ്‌ലാമിന്റെ ശത്രുക്കളാണെന്ന് സവിസ്തരം സമർത്ഥിച്ച മുത്തുവിന്റെ പ്രസംഗം വഹാബികളെ സംബന്ധിച്ചിടത്തോളം കനത്തൊരു പ്രഹരമായിരുന്നു. ചില കബുദ്ധികൾ മുത്തുവിന്റെ പ്രസംഗത്തിന്നെതിരിൽ കോടതിയെ സമീപിച്ചു.

മുത്തുവായിരുന്നു ഒന്നാം പ്രതി. രണ്ടാം പ്രതി ശൈഖുനായും! കേസ് ഫയൽ ചെയ്ത് വക്കീൽ നോട്ടീസ് വന്നു. യഥാർത്ഥത്തിൽ ശൈഖുന ഈ സംഭവത്തിലൊന്നും തന്നെ പ്രത്യക്ഷമായോ പരോക്ഷമായോ പങ്കാളിയായിരുന്നില്ല. മുത്തുവിന്റെ പ്രസംഗം കേട്ട് പ്രകോപനം പൂണ്ട വഹാബികൾ നാട്ടിലാകെ കുഴപ്പം അഴിച്ചുവിടാൻ ആരംഭിച്ചു. എന്നാൽ ആശയ പ്രചരണ രംഗത്ത് എന്നും സധൈര്യം ഉറച്ച് നിന്ന് ശീലിച്ച സുന്നികൾ ഇത്കൊണ്ടൊന്നും ഒട്ടും തന്നെ പതറിയില്ല. ഒരു വഹാബി നേതാവ് അവിടെ വന്ന് എന്തൊക്കെയോ പ്രസംഗിച്ചിരുന്നു. പ്രസ്തുത പ്രസംഗത്തിന് അടഞ്ഞ മറുപടിയായിരുന്നു മുത്തുവിന്റെ പ്രസംഗം. ഒടുവിൽ പുത്തൻ പ്രസ്ഥാനക്കാർ സുന്നികൾക്ക് അടിയറവ് പറയേണ്ട ഗതികേടിലായി. ഇതോടുകൂടി മുത്തുവിന്റെ സാമർത്ഥ്യം എല്ലാവർക്കും ഒന്ന് കൂടി ബോദ്ധ്യപ്പെടുകയും ചെയ്തു.

എന്നാൽ ഈ കോലാഹലങ്ങൾക്കിടയിലൊന്നും ശൈഖുനാ ഒട്ടും പതറിയില്ല. കേസിന്റെ ഭാഗമായി പോലീസ് ഉദ്യോഗസ്ഥന്മാർ അവിടെ ഒരു സ്കൂളിൽ വരികയും പ്രതികളോട് അവിടെ ഹാജരാകാൻ ആവശ്യപ്പെടുകയും ചെയ്തു. ശൈഖുനായെ കണ്ടമാത്രയിൽ തന്നെ പോലീസുകാർക്ക് ആ മഹാന്റെ നിരപരാധിത്വവും നിഷ്കളങ്കതയും ബോധ്യപ്പെട്ടു. ശൈഖുനാ സദസ്സിലേക്ക് കടന്ന് വരുന്നത് കണ്ട ഉദ്യോഗസ്ഥന്മാർ തൽക്ഷണം അവരുടെ ഇരിപ്പിടത്തിനിന്ന് എണീക്കുകയും ശൈഖുനായോട് തൽസ്ഥാനത്ത് ഇരിക്കാൻ അഭ്യർത്ഥിക്കുകയും ചെയ്തു. ഇരിക്കാൻ മടിച്ച ശൈഖുനായെ അവർ നിർബന്ധിച്ച് ഇരുത്താൻ ശ്രമിക്കുകയാണുണ്ടായത്. തുടന്ന് പോലീസുദ്യോഗസ്ഥന്മാർ വളരെ താഴ്മയാന്ന സ്വരത്തിൽ ശൈഖുനായോട് പറഞ്ഞു: ''നിങ്ങൾ ഇവിടെ നിന്ന് വിഷമിക്കുന്നത് ശരിയല്ല. ഞങ്ങൾ അങ്ങോട്ട് വരുന്നതാണ് കൂടുതൽ ഉചിതം'' തുടന്ന് ശൈഖുനാ പള്ളിയിലേക്ക് തന്നെ തിരിച്ചുപോയി. ശൈഖുനാ പോലീസുകാരെയും പ്രതീക്ഷിച്ച് പള്ളിയിൽ ഇരുന്നെങ്കിലും പിന്നീടാരും വന്ന് കണ്ടില്ല. നിരപരാധിയായ ശൈഖുനായുമായി കളിക്കുന്നത് ഉചിതമായിരിക്കുകയില്ലെന്ന് അവർ മനസ്സിലാക്കിയിരിക്കണം. കാര്യത്തിന്റെ സത്യാവസ്ഥ ശരിക്കും ബോധ്യപ്പെട്ട ഉദ്യോഗസ്ഥന്മാർ ശൈഖുനായെ കേസിൽ നിന്ന് ഒഴിവാക്കുകയും അവസാനം കേസ് തെളിവില്ലാതെ വിടു

കയും ചെയ്തു. അപ്രകാരം മലപോലെ വന്ന പ്രസ്തുത കേസ് മഞ്ഞ്പോലെ ഇല്ലാതെയായി. ബുദ്ധിഹീനരായ വഹാബികളുടെ കുതന്ത്രങ്ങൾ ശൈഖുനാക്കെതിരിൽ പ്രയോഗിക്കാൻ പലപ്പോഴും ശ്രമം നടന്നുവെങ്കിലും ശൈഖുനായുടെ ഭവ്യതയുടെയും ശാന്തതയുടെയും ക്ഷമയുടെയും ഫലമായി അവയെല്ലാം നിഷ്ഫലമാവുകയാണുണ്ടായത്.

ഗുരുനാഥന്മാരുടെ ചര്യ പൂർണ്ണമായും അനുകരിക്കുന്നതിൽ മുൻപന്തിയിലായിരുന്നു ശൈഖുനാ. വസ്ത്രധാരണംപോലുള്ള കാര്യങ്ങളിൽ തന്റെ ഉസ്താദായിരുന്ന ഖുതുബി (ന:മ)യെ അനുകരിക്കുന്നതിൽ ശൈഖുനാ അങ്ങേയറ്റം നിഷ്കർഷത പാലിച്ചിരുന്നു. നല്ല വസ്ത്രങ്ങളും ചെരിപ്പും ഉപയോഗിക്കുകയെന്നത് ശൈഖുനായുടെ പതിവായിരുന്നു. ഇതെഴുതുമ്പോൾ ഒരു സംഭവം ഓർമ്മയിൽ തെളിഞ്ഞുവരുന്നു. ശൈഖുനാ പൊൻമുണ്ടത്ത് ദർസ് നടത്തുന്ന കാലത്ത് പരേതന്റെ വില കൂടിയ ചെരിപ്പു കളവു പോയി. ഉസ്താദിന്റെ ചെരിപ്പ് കളവ് പോയ സംഭവം അതർഹിക്കുന്ന ഗൗരവത്തിൽ തന്നെ കണക്കിലെടുത്ത് എല്ലാവരും വിശദമായ അന്വേഷണം ആരംഭിച്ചു. അങ്ങിനെ ഒരു ദിവസം പള്ളി മുതവല്ലി വൈലത്തൂരിൽവെച്ച് കള്ളനെ പിടികൂടി. ശൈഖുനാ അന്ന് നാട്ടിലായിരുന്നു. നാട്ടിൽനിന്ന് തിരിച്ചു വന്നപ്പോൾ പുതിയൊരു ജോഡി ചെരിപ്പുമായാണ് ശൈഖുന വന്നത്. ഇതിന്നിടെ പൊൻമുണ്ടത്തുകാർ ഒത്ത്ചേർന്ന് ചെരിപ്പ് മോഷ്ടാവിന്ന് 50രൂപ പിഴയിട്ടിരുന്നു. ശൈഖുനാ എത്തിയ ഉടനെ നാട്ടുകാർ അത്യുത്സാഹപൂർവ്വം ഇക്കാര്യം ഉണർത്തി. ശൈഖുനാ ഉടൻ ഈ തീരുമാനത്തെ എതിർക്കുകയാണ് ചെയ്തത്. "അന്യന്റെ പണം നമുക്കെന്തിന്"? എന്നായിരുന്നു ശൈഖുനായുടെ പ്രതികരണം. തൽസമയം ഭവ്യതയോടെ മുതവല്ലി ചോദിച്ചു. "പ്രസ്തുത പണം നമുക്ക് കക്കൂസ് നിർമ്മാണത്തിന് ഉപയോഗപ്പെടുത്തിക്കൂടെ? പാടില്ലെന്നായിരുന്നു ശൈഖുനായുടെ മറുപടി. കളവ് പോയ സ്വന്തം മുതലിന്ന്വേണ്ടി ഈടാക്കിയ തുകപോലും സ്വീകരിക്കുവാൻ വിസമ്മതിച്ച വിശാല ഹൃദയനും നിഷ്കളങ്കനും നിരപരാധിയുമായ ശൈഖുനാക്കെതിരിൽ മോഷ്ടാവ് മാന നഷ്ടത്തിന് കേസ് കൊടുത്തു. വക്കീൽ നോട്ടീസ് വന്നപ്പോൾ പലരും ശൈഖുനായോടും കേസ് കൊടുക്കാൻ ഉപദേശിച്ചു. ഇതുകേട്ട ശൈഖുനാ

പ്രതികരിച്ചു. ''ഒരാൾക്ക് അങ്ങിനെ ഒരു ഭ്രാന്ത് തോന്നിയെന്ന് വെച്ച് നാമും അത്പോലെ ചെയ്യണമോ?'' പിൽക്കാലത്ത് പ്രസ്തുത കേസ് തെളിവില്ലാതെ വിടുകയും മോഷ്ടാവിന് ഭ്രാന്ത് പിടിക്കുകയുമാണ് ചെയ്തത്.

ശൈഖുനായുടെ കീഴിലുള്ള വിദ്യാർത്ഥി ജീവിതം ആർക്കും വിസ്മരിക്കാവതല്ല. ഒരാളോടും തട്ടിക്കയറുന്ന പ്രകൃതമായിരുന്നില്ല ശൈഖുനായുടേത്. ഉപദേശിക്കുകയെന്നല്ലാതെ ദേഷ്യപ്പെടുകയെന്നത് ശൈഖുനാക്കജ്ഞാതമായിരുന്നു. ഒരു കാര്യത്തിലും ദേഷ്യപ്പെടാറില്ലെങ്കിലും വിദ്യാർത്ഥികൾ പരമാവധി ഉസ്താദിൻെറ ചര്യ പൂർണ്ണമായും പിന്തുടരാൻ ശ്രമം നടത്തിയിരുന്നു. ശൈഖുനായുടെ ദർസ് ആകർഷകവും ചിന്തോദ്ദീപകവുമായിരുന്നു. എട്ട് വർഷം കൊണ്ടായിരുന്നു 'മഹല്ലി' ഓതിത്തീർത്തിരുന്നത്. അതിന്നിടയിൽതന്നെ മററു പല കിതാബുകളും പൂർത്തിയാക്കാറുണ്ടായിരുന്നു. ശൈഖുനായിൽനിന്ന് 'മഹല്ലി' ഓതിത്തീർത്ത ഒരാൾക്ക് പിന്നീട് തദ്വിഷയകമായി മറെറാരാളെ ആശ്രയിക്കേണ്ടിവരില്ല. അത്രമാത്രം ഗഹനവും വിജ്ഞാനപ്രദവുമായ ശൈഖുനായുടെ അദ്ധ്യാപന രീതി ഇന്നത്തെ പണ്ഡിതന്മാരും നടപ്പിലാക്കിയെങ്കിൽ എത്ര നന്നായിരുന്നു.

ഇന്ന് പലരും ചെയ്യുന്നത് പോലെ തോന്നിയതെല്ലാം പ്രവർത്തിക്കുകയും അത് പാടി നടക്കുകയും ചെയ്യുന്നത് ഉചിതമല്ല. ഏതൊരു കാര്യവും ചെയ്യുമ്പോൾ അതിൻെറ ഭവിഷ്യത്തിനെ കുറിച്ചും പ്രത്യാഘാതങ്ങളെകുറിച്ചും നാം ബോധവാന്മാരാകണം. അതിന്ന് അല്ലാഹു തൗഫീഖ് ചെയ്യട്ടെ-ആമീൻ. മഹാനവർകൾ സമുദായത്തിൻെറ ഇസ്സത്ത് കാത്ത് സൂക്ഷിക്കാൻ വേണ്ടി ഇവിടെ പ്രവർത്തിച്ച കാര്യങ്ങൾ എന്നെന്നും മായാത്ത മങ്ങാത്ത പ്രഭയായി ജ്വലിച്ചു നിൽക്കും എന്ന കാര്യത്തിൽ സന്ദേഹമില്ല. ശൈഖുനാ കാണിച്ചു തന്ന ആ സൽപാന്ഥാവ് അനുഗമിക്കാൻ അല്ലാഹു നമുക്ക് തൗഫീഖ് നൽകട്ടെ-ആമീൻ.



# ഓർമ്മയുടെ ഓളങ്ങളിൽ

-പി. ഏ. മൗലവി

ആ സുവർണ്ണ ദീപം പൊലിഞ്ഞു അര നൂററാണ്ടിലേറെ കാലം ദീനീ വിജ്ഞാനത്തിൻെറ പ്രകാശ കിരണങ്ങൾ ചൊരിഞ്ഞ് കൊണ്ട് മുസ്ലിം കേരളത്തിന്ന് മാർഗ്ഗദർശനം നല്കിയ മൗലാനാ ബീരാൻ കുട്ടിമുസ്ലിയാർ (ന:മ) ഭൗതിക ജീവിതത്തിന്ന് വിരാമമിട്ടുകൊണ്ട് കാലയവനികക്കുള്ളിൽ മറഞ്ഞു. (ഇന്നാലില്ലാഹി)

ആ മന്ദഹാസം നാമിനി ദർശിക്കില്ല. ആ സൗമ്യവാക്കുകൾ നാമിനി ശ്രവിക്കില്ല ആ വിജ്ഞാന മധു നാമിനി. നുകരുകയില്ല ആ പ്രാർത്ഥനകൾ ഇനി നമ്മെ സാന്ത്വനപ്പെടുത്തുകയില്ല. ആ പവിത്ര കരങ്ങൾ നമുക്കിനി ചുംബിക്കാനാവില്ല ആ മഹൽ വ്യക്തിത്വം ഇനി നമ്മെ നയിക്കില്ല.

അയവിറക്കാൻ ഏതാനും മധുരസ്മരണകൾ മാത്രം നമുക്കായി വിട്ടേച്ച് കൊണ്ട് നമ്മെ തീർത്തും അനാഥരാക്കി ആ വത്സല പിതാവ് റബ്ബുൽഇസ്സത്തിൻെറ കാരുണ്യകടാക്ഷങ്ങൾ ആസ്വദിക്കാനായി പറന്നകന്നു പോയി.

ഉജ്ജ്വലവാഗ്മിയും പ്രഗത്ഭ പണ്ഡിതനും നിരവധി ഗ്രന്ഥങ്ങളുടെ കർത്താവുമായ മൗലാനാ കരിമ്പനക്കൽ മുഹമ്മദ്കുട്ടി മുസ്ലിയാർ (ന:മ) ക്കുശേഷം കൈപ്പററയെന്ന കുഗ്രാമത്തെ പ്രശസ്തിയുടെ സോപാനത്തിലേക്കുയർത്തിയത് കഥാപുരുഷനായിരുന്നുവെന്നതിൽ പക്ഷാന്തരമില്ല.

ബീരാൻകുട്ടി മുസ്ലിയാരെന്ന് കേൾക്കുന്നമാത്രയിൽ കൈപ്പററയെന്ന ഗ്രാമവും, അതേപൊലെ തന്നെ മറിച്ചും കേരളജനതയുടെ ഹൃദയങ്ങളിലേക്ക് ഓടിയെത്തുമായിരുന്നു. അത്കൊണ്ട് തന്നെ മൗലാനയുടെ വിയോഗം കൊണ്ട് കനത്ത ആഘാതത്തിന്ന് വിധേയരായത് തദ്ദേശവാസികൾ തന്നെയാണ്.

## മൗലാനയും സ്വദേശവും

മലപ്പുറം ജില്ലയിലെ ഒതുക്കുങ്ങൽ പഞ്ചായത്തിൽപ്പെട്ട പ്രകൃതി

മനോഹരമായ ഒരു കൊച്ചുഗ്രാമമാണ് കൈപ്പററ. അവിടത്തെ പ്രശസ്തമായ ''വാഴയിൽ ഉമ്മിണിക്കടവത്ത്'' കുടുംബത്തിലെ അംഗമായ മൗലാനാ പ്രസ്തുത കുടുംബത്തിന് പൂർവ്വോപരി യശസ്സും പ്രതാപവും വർദ്ധിപ്പിച്ച് കൊടുക്കുക തന്നെ ചെയ്തു.

ഏതൊരു മേഖലയിൽ പ്രവർത്തിക്കുന്നവർക്കും സ്വദേശത്ത് ശത്രുക്കളുണ്ടാവാറുണ്ട്. അതല്ലെങ്കിൽ സ്വീകാര്യവും, അംഗീകാരവും കറവായിരിക്കും.മുററത്തെ മുല്ലക്കുമണമില്ലാ എന്നാണല്ലൊ പ്രമാണം എന്നാൽ മഹാനവർകളുടെ ചരിത്രം ഇതിൽ നിന്നെല്ലാം വിഭിന്നമായിരുന്നു. സ്വദേശത്തുള്ള ജാതിമത-ഭേതമന്യേ ആബാലവൃദ്ധം ജനങ്ങളുടെയും പ്രീതിയും സ്നേഹവും ആദരവും സമ്പാദിക്കുവാനവർക്ക് കഴിഞ്ഞു. മൗലാനാ അവർക്കെല്ലാം ഉപ്പാപ്പയും കണ്ണിലുണ്ണിയുമായിരുന്നു. അത് കൊണ്ട് തന്നെ മൗലാനയുടെ നിര്യാണ വാർത്തയറിഞ്ഞപ്പോൾ കൈപ്പററയിലേയും പരിസര പ്രദേശങ്ങളിലേയും ജനങ്ങളൊന്നടങ്കം നിശ്ചല നിശ്ശബ്ദരായി ഞെട്ടിത്തെറിച്ച് പോയി.

തുടർന്ന് നാം കണ്ടത് വമ്പിച്ച ജനാവലികളുടെ അനുസ്യൂതമായ പ്രവാഹമായിരുന്നു. കേരളത്തിന്റെ നാനാ ഭാഗത്തുനിന്നും എത്തിയ ശതക്കണക്കിൽ വാഹനങ്ങളെ ഉൾക്കൊള്ളാനാവാതെ ആ കൊച്ചുഗ്രാമം തിങ്ങിവിങ്ങുകയും ഞെങ്ങി ഞെരുങ്ങുകയും ചെയ്തു.

കൈപ്പററ ജുമുഅത്ത് പള്ളി ദീർഘകാലം ദർസില്ലാതെ നിർജ്ജീവാവസ്ഥയിലായപ്പോൾ തന്റെ ഊന്നുവടിയുമെടുത്ത് വീടു വീടാന്തരം കയറിയിറങ്ങി തെങ്ങും കവുങ്ങും മററ് വരുമാന മാർഗ്ഗങ്ങളുമുണ്ടാക്കി ആ രംഗം പ്രശോഭിതമാക്കിയതിൽ മൗലാനാക്കുള്ള പങ്ക് നിസ്സീമവും അവിസ്മരണീയവുമാണ്. യാതൊരു വിധ ഭംഗവും വിഘ്നവും കൂടാതെ അതിന്നും തുടർന്നു പോരുന്നു. (അൽഹംദുലില്ലാഹ്)

അപ്രകാരംതന്നെ കൈപ്പററയുടെ ഹൃദയഭാഗത്ത് പ്രൗഢിയോടെ തലയുയർത്തി നിൽക്കുന്ന ''ഹിദായത്തുത്ത്വലബ'' മദ്റസയുടെ പിന്നിലും മൗലാനയുടെ ആശയവും പ്രചോദനവും നമുക്ക് കാണാൻ സാധിക്കും.

ചില സാങ്കേതികകാരണങ്ങളാൽ, കൈപ്പററയിൽ രണ്ടു ജുമുഅ:

എന്ന ആശയം പൊന്തിവരികയും തൽഫലമായുള്ള ആശയവൈവിധ്യങ്ങൾ രൂക്ഷമാവുകയും ചെയ്തപ്പോൾ കഥാപുരുഷന്റെ ശക്തവും യുക്തവുമായ നേതൃത്വമാണ് വമ്പിച്ച വിപത്തിൽ നിന്നും നാട്ടിനെ രക്ഷിച്ചതെന്ന് നിഷ്പക്ഷബുദ്ധികൾക്കറിയാവുന്ന വസ്തുതയാണ്. നാട്ടുകാർ ഇരു ചേരികളിലായി വീറോടും വാശിയോടും കൂടി പരസ്പരം പോർ വിളി നടത്തുന്ന അന്തരീക്ഷം സംജാതമായപ്പോൾ നിഷ്പക്ഷവും പണ്ഡിതോചിതവുമായി പ്രശ്നത്തിന്ന് പരിഹാരം കാണാൻ അദ്ദേഹത്തിന്ന് കഴിഞ്ഞു. മർഹൂം പാണക്കാട് പൂക്കോയ തങ്ങളുമായി കൈകോർത്ത് പിടിച്ച് കൊണ്ട് ഒന്നിടവിട്ട ആഴ്ചകളിൽ രണ്ട് പള്ളികളിലായി ജുമുഅ: നടത്താൻ തീരുമാനിക്കുകയുണ്ടായി. ഇന്ന്വരെ അപ്രകാരം തുടർന്ന് വരികയും ചെയ്യുന്നു.

## ദീനീ വിജ്ഞാനരംഗത്ത്

ഒരു പുരുഷായുസ്സ് പൂർണ്ണമായും അധ്യായനാധ്യാപനങ്ങളിലായി വിജ്ഞാനരംഗത്ത് വിനിയോഗിക്കുവാനുള്ള സൗഭാഗ്യം കഥാപുരുഷനുണ്ടായി. കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രഗത്ഭനായ മുദർരിസായി സേവനമനുഷ്ഠിച്ച മൗലാനക്ക് ആയിരക്കണക്കിന് ശിഷ്യഗണങ്ങളുണ്ട്. ആനുകാലികമായ വാദകോലാഹലങ്ങളിലോ ആരോപണ പ്രത്യാരോപണങ്ങളിലോ വിഭാഗീയ ചിന്താഗതികളിലോ ഇടപെടാതെ വെറും വിജ്ഞാനരംഗത്ത് മാത്രം ചിന്തയെ തളച്ചിടാൻ മഹാനവർകൾക്ക് കഴിഞ്ഞു.

അദ്ദേഹം വിജ്ഞാന ദാഹത്തിന്റെ മകുടോദാഹരണമായിരുന്നു. ഏതെങ്കിലും പഠനാർഹവും ഗഹനവുമായ കിതാബിന്റെ പ്രസിദ്ധീകരണത്തെ കുറിച്ചറിഞ്ഞാൽ അതിന്റെ ഒരു കോപ്പി കയ്യിൽ കിട്ടിയല്ലാതെ അവരുടെ മനസ്സ് ശാന്തമാകുമായിരുന്നില്ല. അതിന്നായി വൻതുകകൾ ചിലവഴിക്കുവാനും മൈലുകൾ താണ്ടിക്കടക്കുവാനും അവർക്ക യാതൊരു വൈമനസ്യവുമുണ്ടായിരുന്നില്ല.

ചിലർ, ചില വിഷയങ്ങളിൽ മാത്രം പ്രാഗത്ഭ്യമുള്ളവരായിരിക്കും. മററ് കലകളിൽ അവർക്ക് നൈപുണ്യം കുറവായിരിക്കും. എന്നാൽ എല്ലാകലയിലും ഒരേപോലെയുള്ള വൈദഗ്ദ്യവും വിവിധ ഭാഷാപരിജ്ഞാനവും അദ്ദേഹത്തിന്റെ മാത്രം സവിശേഷതയായി നിലകൊള്ളുന്നു.

ഭൂമിശാസ്ത്രം, ഗോളശാസ്ത്രം, ഗണിതശാസ്ത്രം എന്നീ മേഖലകളിൽ മൗലാനയെ വെല്ലാൻ കരുത്തുററ ഒരു പണ്ഡിതനും ഇന്ന് കേരളത്തിൽ ജീവിച്ചിരിപ്പില്ല. തൻെറ ഏററവും ഇഷ്ടപ്പെട്ട കൂട്ടുകാർ വിവിധഭാഷകളിലുള്ള അമൂല്യഗ്രന്ഥങ്ങളായിരുന്നു. മററവിടെയും കാണാത്തതും പലരും കേൾക്കാത്തതുമായ അനർഘങ്ങളായ പല ഗ്രന്ഥങ്ങളും മൗലാനയുടെ ലൈബ്രറിയിൽ നമുക്ക് കാണാൻ സാധിക്കും. ചരിത്രപഠനത്തിൽ വളരെ താല്പര്യമായിരുന്നു അദ്ദേഹത്തിന്. ആധുനിക സിലബസ്സിൽ ചരിത്രപഠനം അവഗണിക്കപ്പെട്ടതിൽ അദ്ദേഹം പലപ്പോഴും പരിഭവിക്കാറുണ്ടായിരുന്നു.

അദ്ദേഹം ഒരു വാഗ്മിയായിരുന്നില്ലെങ്കിലും പല വാഗ്മികളും ചിലപ്പോഴെങ്കിലും തങ്ങളുടെ സംശയ നിവാരണത്തിന്നായി മൗലാനയെ സമീപിക്കുമായിരുന്നു. ആ മഹാപ്രതിഭയുമായി അല്പമെങ്കിലും ഇടപഴകിയവർക്ക് മാത്രമേ അവരുടെ വിജ്ഞാനത്തിൻെറ ആഴമളക്കുവാൻ സാധിക്കൂ. ഏതൊരു കാര്യത്തെക്കുറിച്ചും വിശദമായി വിശകലനം ചെയ്യാൻ അവർക്ക് കഴിഞ്ഞിരുന്നു. ദീനീ വിഷയമാവട്ടെ ലോക ചരിത്രമാവട്ടെ രാഷ്ട്രീയ സംഭവ വികാസങ്ങളാവട്ടെ എല്ലാം തൻെറ ജ്ഞാന പരിധിക്കുള്ളിലടങ്ങിയിരുന്നു. ദിനപത്രങ്ങൾ പാരായണം ചെയ്യുന്നതിൽ മൗലനാ താൽപ്പര്യം കാണിച്ചിരുന്നു. ചിലപ്പോൾ സ്വന്തം വായിക്കുവാനും മററു ചിലപ്പോൾ അപരനെക്കൊണ്ട് വായിപ്പിക്കുവാനും എത്ര ജോലിത്തിരക്കിനിടയിലും അവർ സമയം കണ്ടെത്തിയിരുന്നു.

## സർവ്വാദരണീയ വ്യക്തിത്വം

വിവിധ സംഘടനകളിലെ പണ്ഡിത കേസരികൾ ഗഹനങ്ങളായ കാര്യങ്ങളെക്കുറിച്ച് ചർച്ചചെയ്യുവാനും വിശദീകരണം തേടുവാനുമായി മൗലാനയെ സമീപിക്കാറുണ്ടായിരുന്നു. ''ഖുർആൻപരിഭാഷ'' കേരളക്കരയിൽ വിവാദ വിഷയമായപ്പോൾ അതിൻെറ അനുകൂലികളും പ്രതികൂലികളും മൗലാനയെ സമീപിച്ച് അഭിപ്രായങ്ങൾ രേഖപ്പെടുത്തുവാനാവശ്യപ്പെട്ടിരുന്നു.

ഒരു സംഘടനയിലും അംഗമാവാതെ എല്ലാവരുടെയും സ്നേഹാദരവുകൾക്ക് പാത്രീഭൂതരായി ആയുഷ്കാലം മുഴുവൻ കഴിച്ച് കൂട്ടാൻ സാധിച്ചുവെന്നത് ആ മഹൽ വ്യക്തിത്വത്തിന് മകുടം ചാർത്തുന്ന വസ്തുതയാണ്.

''അഖില കേരള ജംഇയ്യത്തുൽ ഉലമായുടെ രൂപീകരണ വേള

യിൽ ആ സംഘടനയുമായി ബന്ധപ്പെടുത്തി കഥാപുരുഷന്റെ നാമം പത്ര പംക്തികളിൽ സ്ഥലം പിടിച്ചിരുന്നുവെങ്കിലും ചില വിശിഷ്ട വ്യക്തികളുടെ സമ്മർദ്ദത്തിന് വഴങ്ങി വെറും ഇരുപത്തഞ്ച് പൈസയുടെ മെമ്പർഷിപ്പിൽ കവിഞ്ഞ് യാതൊരു വിധ പ്രസ്താവനയോ സംഘടനയിൽ ഔദ്യോഗിക സാരഥ്യമോ മൗലാനയിൽനിന്നുമുണ്ടായില്ല എന്നതാണ് സത്യം. ''അഖിലയിലേയും'' ''സമസ്തയിലേയും'' ''സംസ്ഥാനയിലേയും'' ദക്ഷിണ കേരളയിലേയും പണ്ഡിതന്മാർ എന്നെന്നും അദ്ദേഹത്തെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. ആശയ തീവ്രത അശേഷം തൊട്ടുതീണ്ടാതെയും സത്യ സരണിയിൽനിന്ന് കടുകിട വ്യതിചലിക്കാതെയും ''സുന്നത്ത് ജമാഅത്തി''ന്റെ അഭിമാനസ്തംഭമായി ആ വലിയ മനുഷ്യന്റെ വിശാല മനസ്സ് എന്നെന്നും നിലകൊണ്ടു.

## ജീവിതലാളിത്യം

അധ്യാപന രംഗത്ത് നിന്ന് അനാരോഗ്യം നിമിത്തം വിട പറഞ്ഞ് സ്വദേശത്ത് വിശ്രമിച്ച്കൊണ്ടിരിക്കുമ്പോഴും വിജ്ഞാന ദാഹികൾ ആ പ്രതിഭാശാലിയെത്തേടിയെത്തുക സർവ്വ സാധാരണമായിരുന്നു. സാമ്പത്തികമായി എത്ര ക്ലേശമുണ്ടായാലും പുറത്ത് കാണിക്കാതെ മനോധന്യതയുടെ പര്യായമായി അവർ ജീവിതം നയിച്ചു. താൻ കൊതിക്കുകയാണെങ്കിൽ ആയിരക്കണക്കായ ശിഷ്യന്മാരിൽനിന്ന് മാത്രമായി വമ്പിച്ച ആനുകൂല്യങ്ങൾ നേടിയെടുക്കാൻ കഴിയുമായിരുന്നു. സ്വന്തം വീടിന്റെ പരിപാലനത്തിലോ സ്വത്തിന്റെ പരിപോഷണത്തിലോ ചിന്തിക്കുകപോലും ചെയ്യാതെ കിതാബുകളുടെ ലോകത്ത് മാത്രം അനർഘങ്ങളായ നിമിഷങ്ങൾ തള്ളി നീക്കിയ ആ ത്യാഗിവര്യൻ ആധുനിക പണ്ഡിതർക്ക് ഉത്തമ മാതൃകയാണ്.

മററ് മുദർരിസുമാരിൽനിന്നും വിഭിന്നമായി അധ്യാപന ജീവിതം നയിക്കുന്ന കാലത്ത് നാട്ടിൽ വന്നാലും മുഴുവൻ ശ്രദ്ധയും വിജ്ഞാന രംഗത്ത് തന്നെയായിരുന്നു. വിദേശിയായ ഒരു മുതഅല്ലിമിനെപ്പോലെ വീട്ടിൽ പോയി ഭക്ഷണം കഴിച്ച് താമസം വിനാ തിരിച്ച് വരികയും കൈപ്പററ ജുമുഅത്ത് പള്ളിയുടെ വരാന്തയിൽ കിതാബുകളും മഷിക്കുപ്പിയുമായി കഴിച്ചു കൂട്ടുകയും ചെയ്യുക പതിവായിരുന്നു. പള്ളിയിൽനിന്നും അത്യുച്ചത്തിലുള്ള ബാങ്ക് വിളി ഉയർന്നാലും ഗാഢമായ ചിന്തയിൽ മുഴുകിയത് നിമിത്തം

സമയത്തെക്കുറിച്ച് വല്ലവരും ബോധ്യപ്പെടുത്തേണ്ടി വരിക സാധാരണമായിരുന്നു. നബി ചര്യ മാതൃകയാക്കി ജീവിച്ച ആ മഹാ പുരുഷൻ അന്യാശ്രയം കഴിവതും ഒഴിവാക്കി സ്വന്തം കാര്യങ്ങൾ സ്വയം നിർവ്വഹിക്കുകയും ലളിതജീവിതം നയിക്കുകയും ചെയ്തു.

## സ്വഭാവ ഗുണങ്ങൾ

പണ്ഡിത പാമര വ്യത്യാസമന്യേ ചെറിയവരോടും വലിയവരോടും കുശലങ്ങൾ കൈമാറുന്നതിൽ യാതൊരു പിശുക്കും കാണിക്കാത്ത മൗലാനാ സൽസ്വഭാവത്തിൻെറ നിറകുടമായിരുന്നു. ശിഷ്യഗണങ്ങളെ സ്വസന്താനങ്ങളെപ്പോലെ സ്നേഹിക്കുകയും കഴിയുന്ന സഹായ സഹകരണങ്ങൾ ചെയ്തു കൊടുക്കുന്നതിൽ വളരെയേറെ താല്പര്യം കാണിക്കുകയും ചെയ്തിരുന്നു. പ്രശസ്തിയും പ്രസിദ്ധിയും ഇഷ്ടപ്പെടാത്ത ആ മനസ്സിൻെറ ഉടമയെ അവ രണ്ടും തേടിയെത്തുകയായിരുന്നു. താൻ വിശ്വസിക്കുന്ന ആദർശാശയങ്ങളിൽ അടിയുറച്ച് വിശ്വസിക്കുന്നതോടൊപ്പം അത് മററുള്ളവരിൽ അടിച്ചേൽപിക്കുവാൻ ശ്രമിക്കുകയോ ഇതരരെ പഴിക്കുകയോ ചെയ്യാത്ത മഹാനവർകൾ എല്ലാവരുടെയും പ്രശംസാ പാത്രമായിത്തീർന്നു. "വിജ്ഞാന ഭാരം മനുഷ്യനെ വിനയാന്വിതനാക്കുന്നു" വെന്നർത്ഥം വരുന്ന അറേബ്യൻ കവിതാശകലം മൗലാനയിൽ തീർത്തും അന്വർത്ഥമായിരുന്നു. ഏതൊരാളെയും സുസ്മേരവദനനായി സ്വീകരിച്ചിരുന്ന മൗലാനയുടെ പ്രസന്നത സ്ഫുരിക്കുന്ന കോമളവദനം ജനതതിയുടെ ഹൃത്തടങ്ങളിൽ മായാതെ കിടക്കും. മുസ്ലിം കേരളത്തിന് നിരധി ഗ്രന്ഥങ്ങൾ സംഭാവന ചെയ്തുകൊണ്ട് തൻെറ പാവന സ്മരണയെ നില നിർത്താൻ മഹാനവർകൾക്ക് കഴിഞ്ഞിട്ടുണ്ട്. "റിസാലത്തുത്തൻബീഹ്" എന്ന അമൂല്യ കൃതി കൂട്ടത്തിൽ എടുത്ത് പറയത്തക്കതാണ്.

ആ മഹാ പുരുഷൻ കാണിച്ചുതന്ന ഭയഭക്തി, സൗമ്യശീലം, വിനയം, ലാളിത്യം എന്നിവ നാം ജീവിതത്തിലേക്ക് പകർത്തൽ അവരോട് ചെയ്യുന്ന ഏററവും വലിയ കടപ്പാടായിരിക്കും.

നമ്മെയെല്ലാം തീരാദുഃഖത്തിലാക്കി വിട പറഞ്ഞ് കടലുണ്ടി പ്പുഴയുടെ തീരത്ത് കൈപ്പററ ജുമുഅത്ത് പള്ളി ശ്മശാനത്തിൽ അന്ത്യ വിശ്രമം കൊള്ളുന്ന ആ പണ്ഡിത ജ്യോതിസ്സിൻെറ ഖബറിടം "റബ്ബുൽ ഇസ്സത്ത്" പ്രവിശാലവും പ്രഭാപൂരിതവുമാക്കിത്തീർക്കുകയും അവരെയും നമ്മെയും സ്വർഗ്ഗലോകത്ത് ഒരുമിച്ചു കൂട്ടുകയും ചെയ്യുമാറാകട്ടെ എന്ന "ദുആ"യോടെ ഈ വരികൾക്ക് വിരാമമിടുന്നു.

★

# തുല്യതയില്ലാത്ത വ്യക്തിത്വം

—കൂരിയാട് സൈനുദ്ദീൻ ബാഖവി

സൃഷ്ടാവായ റബ്ബുൽ ഇസ്സത്തിന്റെ സൃഷ്ടികളിൽ ജീവനുള്ളതും ഇല്ലാത്തതുമുണ്ട്. മനുഷ്യരിലെ പണ്ഡിതന്മാർ അല്ലാത്തവരേക്കാൾ ശ്രേഷ്ഠരുമാണ്.

പാണ്ഡിത്യം എന്നതുകൊണ്ട് മത വിജ്ഞാനം മാത്രമാണുദ്ദേശ്യം. 'ഇൽമ്'' എന്നതിന് 'ശറഇ'ന്റെ സാങ്കേതികാർത്ഥവും ഇതു തന്നെ. ''ഇൽമ്'' എന്ന അറബി പദത്തിന് 'അറിവ്'' എന്നും വാക്കർത്ഥമുണ്ട്. പക്ഷെ, സ്വർണ്ണം മാറ്റുരച്ചു നോക്കാനും, ചെരുപ്പുണ്ടാക്കാനും, വാഹനമോടിക്കാനും മറ്റുമുള്ള 'അറിവു'ള്ള വ്യക്തിയെ 'ആലിം' എന്ന് പറയാറില്ല. വിശുദ്ധ ഖുർആനിലും നബി വചനങ്ങളിലും ഇൽമിനെപ്പറ്റിയും ഇൽമുള്ളവരെക്കുറിച്ചും പറഞ്ഞിട്ടുണ്ട്. അതെല്ലാം സാങ്കേതിക അർത്ഥത്തിലുള്ള ഇൽമ് ആലിമിനെ സംബന്ധിച്ചതന്നെ.

മനുഷ്യരെയെല്ലാം സൃഷ്ടിച്ച അല്ലാഹു (സു:ത) അവർക്കെല്ലാമായി ഒരേയൊരു മതത്തെ തെരഞ്ഞെടുത്തു. അല്ലാഹുവിങ്കൽ സ്വീകാര്യമായ ഏക മതവും ഇസ്‌ലാം ദീൻ മാത്രമാണ്. വിശുദ്ധ ഖുർആൻ വ്യക്തമാക്കിയതത്രെ ഇത്. ''ഇൽമ് ഇസ്‌ലാമിന്റെ ജീവനാകുന്നു, ദീൻ നിലനിൽക്കാനാവശ്യമായ തൂണുമാണത്'' റസൂൽ തിരുമേനി (സ) പഠിപ്പിച്ചു. ദീനീ ഉലൂമില്ലാത്ത ഭൗതിക വിദ്യ ഇസ്‌ലാമിന് നാശമാണെന്നതിൽ രണ്ടു പക്ഷമില്ല. ഇൽമിന്റെ മഹത്വമറിയിക്കുന്നതോ ഇൽമ് സമ്പാദിക്കാൻ പ്രേരണ നൽകുന്നതോ ആയ നബി വചനങ്ങൾ ഉദ്ധരിച്ചുകൊണ്ട് വിദ്യ (ലൗകിക വിജ്ഞാനം) അഭ്യസിക്കാൻ ചില ഭൗതികന്മാർ പ്രസംഗത്തിലും മറ്റും അഭ്യർത്ഥിക്കാറുണ്ട്. വിവരക്കേടാണത് എന്ന് നാം മനസ്സിലാക്കുക.

സർവ്വസൃഷ്ടി ചരാചര കർത്താവും തന്റെ രക്ഷിതാവുമായ അല്ലാഹു (സു:ത)വിന്റെ ഏകത്വം ദൃഢമായുറച്ച് വിശ്വസിച്ച് അവനെ ആരാധിച്ചും ഭയന്നും കഴിയേണ്ടവനാണ് മനുഷ്യൻ. ഇതിന്നായി മാത്രമാണ് മനുഷ്യനെ ഞാൻ പടച്ചതെന്നും അല്ലാഹു (സു:ത)വിന്റെ ദാസന്മാരിൽനിന്നും പണ്ഡിതന്മാർ മാത്രമാണ് അല്ലാഹു



വെ ഭയക്കുന്നതെന്നും വിശുദ്ധ ഖുർആനിലൂടെ അല്ലാഹു അറിയിച്ചിട്ടുണ്ട്. ഭൗതിക വിജ്ഞാനം എത്ര വർദ്ധിച്ചാലും അതുകൊണ്ട് മാത്രം അല്ലാഹുവെ ഭയക്കുന്ന അവസ്ഥ ഉണ്ടാകുന്നില്ല. മതവിജ്ഞാനം അർത്ഥവത്താകാതിരിക്കുകയോ മൂല്യശോഷണം സംഭവിച്ചതാകുകയോ ചെയ്താലും അങ്ങിനെതന്നെ.

ഇൽമ് നൽകപ്പെട്ടവരെ അല്ലാഹു (സു:ത) ഉന്നത പദവികളിലേക്ക് ഉയർത്തുമെന്നും, വല്ല വ്യക്തിയെകൊണ്ടും അല്ലാഹു (സു:ത) നന്മ ഉദ്ദേശിക്കുന്നപക്ഷം അദ്ദേഹത്തെ ദീനിൽ വിവരസ്ഥനാക്കുമെന്നും വിജ്ഞാനം നൽകപ്പെട്ടവർക്ക് അധികരിച്ച നന്മ ലഭിച്ചുവെന്നും ഖുർആനിലും ഹദീസിലും വ്യക്തമാക്കപ്പെട്ടിട്ടുണ്ട്.

മഹാനായ അൽ ഉസ്താദ് കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ (ന:മ) അവർകളും അധികരിച്ച നന്മ ലഭിക്കുകയും സൗഭാഗ്യവാന്മാരിൽ ഉൾപ്പെടുകയും ചെയ്തവരായിരുന്നുവെന്ന കാര്യത്തിൽ സംശയമില്ല. മഹാനവർകളുടെ ജീവചരിത്രം ഈ ലേഖനത്തിലൂടെ വിശദമായി എഴുതാൻ മുതിരുന്നത് അഭംഗിയായിരിക്കും. അതിനാൽ ബർക്കത്തിന് വേണ്ടിയും സജ്ജനങ്ങളുടെ ചരിത്രം പറയുകയെന്ന സൽകർമ്മത്തിൽ പങ്കാളിയാകുന്നതിന്ന് വേണ്ടിയും അൽപം മാത്രം പറയുകയാണ്.

മഹാനവർകളെ കുറിച്ച് പരിചയമുള്ള ഏതൊരാൾക്കും തൻെറ ചരിത്രം അറിയുന്നവർക്കൊക്കെയും മററാരിലുമില്ലാത്ത നിസ്തുല്യത കാണാൻ കഴിയുമെന്നത് ഒരു സത്യമാണ്.

ഉന്നതവും സമ്പന്നവുമായ തറവാട്ടിൽ ജനിച്ച ബഹുമാനപ്പെട്ടവരുടെ പിതാവ് 'അധികാരി' ആയിരുന്നു. എന്തോ ലക്ഷ്യംവെച്ച് പിതാവ് പുത്രനെ ലൗകിക വിദ്യ കുറെ അഭ്യസിപ്പിച്ചു. തന്നിമിത്തം ഇംഗ്ലീഷിൽ നല്ല പരിജ്ഞാനമുണ്ടായിരുന്നു. കൂടാതെ ഉർദു ഭാഷയും വശമുണ്ടായിരുന്നു. തൻെറ സ്വയം ആഗ്രഹമനുസരിച്ച് മത വിജ്ഞാന സമ്പാദനത്തിനു തിരിയുകയാണ് മഹാൻ ചെയ്തത്. തൻെറ കുടുംബത്തിൽ പണ്ഡിതർ ഇല്ലെങ്കിലും നിഷ്കളങ്കമായ ആഗ്രഹത്തിൻെറയും, കഠിനാദ്ധ്വാനത്തിൻെറയും റബ്ബുൽ ഇസ്സത്ത് നന്മ ഉദ്ദേശിച്ച വ്യക്തി ആയതിൻെറയും പേരിൽ കിടയററ മഹാ പണ്ഡിതനായിത്തീരുകയാണുണ്ടായത്.

മഹാനായ മർഹൂം കൈപ്പററ മമ്മൂട്ടി മുസ്ലിയാർ (ന:മ) ഖുത്ബീ മുഹമ്മദ് മുസ്ലിയാർ (ന:മ) എന്നിവർ പ്രധാന ഉസ്താദുമാരാണ്. ഖുത്ബീ (ന:മ)യുടെ പക്കൽനിന്ന് എട്ടു വർഷം കൊണ്ട് മഹല്ലിയും പിന്നീട് തഫ്സീറുൽ ബൈളാവിയും ഓതിയ ശേഷം അവിടെനിന്നും പ്രഥമ ദർസിന്നായി പറപ്പൂർ പുഴ വക്കത്തുള്ള പള്ളിയിൽ പോവുകയുണ്ടായെന്ന് തൻെറ ശിഷ്യനായ സി. കെ. മരക്കാർ മുസ്ലിയാർ-മേൽമുറി-യോട് താൻ പറഞ്ഞുവത്രെ. പത്തുവർഷത്തിൽ കുറയാത്ത കാലം ഖുത്ബി (ന:മ)യുടെ ശിക്ഷണത്തിൽ മഹാനവർകൾ കഴിഞ്ഞിട്ടുണ്ട് എന്ന് പ്രസ്തുത ശിഷ്യൻ അഭിപ്രായപ്പെട്ടു. അക്കാലത്ത് വാഴക്കാട് ദാറുൽ ഉലൂമിലെ വൈസ് പ്രിൻസിപ്പലായിരുന്ന റഈസുൽ മുഹഖ്ഖീൻ കണ്ണിയത്ത് അഹ്മദ് മുസ്ലിയാരും (സമസ്ത പ്രസിഡണ്ട്) തൻെറ ഉസ്താദാണ്. അതിനു മുമ്പ് ചെമ്മങ്കടവ് ജാമിഇൽ മുദർരിസായിരുന്ന (ആശയ മാററം വരാത്ത 1921ന് മുമ്പുള്ള) കെ. എം. മൗലവിയുടെ പക്കൽനിന്നും മഹാനവർകൾ ഓതിയിട്ടുണ്ട്.

പറപ്പൂരിലെ ആദ്യത്തെ ദർസിൽ നിന്ന് പിരിഞ്ഞ ശേഷം കൊളപ്പുറത്ത് ഒമ്പതുവർഷം മുദരിസായി സേവനം ചെയ്തു. കൊളപ്പുറത്ത് ദർസ് നടത്തുന്നതിനിടക്ക് വെച്ച് ഉപരിപഠനത്തിന്നായി കേരളം വിട്ട്, കുറച്ച്കാലം 'ഡാവ' യിൽ താമസിച്ചു. അവിടെ നിന്ന് തിരിച്ചെത്തിയതിനു ശേഷം വീണ്ടും കൊളപ്പുറത്തു തുടരുകയും കുറച്ചു കൊല്ലങ്ങൾക്കശേഷം ദാറുൽ ഉലൂമിലെ തൻെറ സഹപാഠിയായിരുന്ന സദഖത്തുല്ലാഹ് മൗലവി (ന:മ) യുടെ പ്രേരണയനുസരിച്ചു 'പടന്ന' യിൽ മുദർരിസായി. ശേഷം കായംകുളം ജാമിഅഹസനിയ്യ: യിലും, കാനഞ്ചേരി, പൊന്മുണ്ടം, ഇരുമ്പുചോല എന്നിവിടങ്ങളിലെ പള്ളി ദർസുകളിലുമായി മികവുററതും സ്തുത്യർഹവുമായ സേവനം ചെയ്യുകയുണ്ടായി.

തൻെറ ഗുരുനാഥന്മാരും സമപ്രായക്കാരുമെല്ലാം തനിക്ക് പ്രത്യേക പരിഗണന തന്നെ നല്കിയിരുന്നു. 'കൈപ്പററ' യുടെ അഭിപ്രായം കഴിവുററതും കറകളഞ്ഞ യാഥാർത്ഥ്യവുമാണെന്ന് എല്ലാവരും അംഗീകരിച്ചിരുന്നു. മഹാനവർകൾ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെ സ്ഥിതിയും ഇതുതന്നെ.

ഫത്വാ തേടിയെത്തുന്നവരെ ഖുത്ബീ (ന:മ), അബ്ദുൽ

ബാരീ (ന:മ) പൊലെയുള്ളവരുടെ അടുത്തേക്ക് പറഞ്ഞുവിടുകയും ചെയ്യിരുന്നു. അവരുടെ കാലശേഷം സമസ്തയുടെ പ്രസിഡണ്ട് സെക്രട്ടറിമാരുടെ അടുത്തേക്ക് പറഞ്ഞുവിടുകയും ചെയ്യിരുന്നു. ഫത്വനല്ലാൻ ഞാൻ'അഹ്'ല'ല്ലായെന്ന് ചിലപ്പോൾപറയാറുമുണ്ട് വല്ല മസ്അലകളും ചോദിക്കുന്നവരോട് തന്റെ സ്വന്തം വകയായുള്ള നിഗമനം ഒരു കാര്യത്തിലും പറയാറില്ല. കിതാബിന്റെ ഇബാറത്തു നോക്കി ഉറപ്പുവരുത്തുകയാണപതിവ്. ലളിതവും ഓർമ്മയിലുള്ളതുമായ കാര്യമായാൽ പോലും ഉദാഹരണത്തിനായി പറയുകയാണെങ്കിൽ, ഒരു സത്യാന്വേഷി വുളൂഇന്റെ ഫർളുകൾ ആണ് തന്നോട് ചോദിക്കുന്നതെങ്കിൽ മറുപടി ഇങ്ങിനെയായിരിക്കും. 'വഫുറൂളുഹു സിത്തത്തുൻ' എന്നാണ് ഫത്ഹുൽ മുഈനിലും മറ്റും പറഞ്ഞത്. അത്കൊണ്ട് വുളൂവിന്റെ ഫർളുകൾ ആറാകുന്നു.

ചുരുക്കിപ്പറഞ്ഞാൽ 'മുസ്തനദ് അലൈഹി' ആയി വല്ലതും കാണാതെ 'തഫഖ്ഖുഹൻ മിൻ ഇൻദിഹീ' ആയി ഒന്നും പറയില്ലെന്ന നിർബന്ധം മഹാനവർകളുടെ പ്രത്യേകതയാണ്.

മറ്റുള്ളവരോടുള്ള തന്റെ താഴ്മയും, ബഹുമാനവും എടുത്തു പറയത്തക്കതാണ്. ഈ വിനീതൻ ഒരിക്കൽ ദുആ ചെയ്യിപ്പിക്കാൻ വേണ്ടി ബഹു വന്ദ്യരുടെ അടുക്കലെത്തി, തന്റെ വീടിന്നടുത്തു പുഴവക്കത്തുള്ള പള്ളിയിലായിരുന്നു. സംസാരത്തിനിടയിൽ ഉള്ള് തെളിഞ്ഞ ഒരു കുഞ്ഞിനെപ്പോലെ ആ മഹാമനുഷ്യൻ ഈ എളിയവനോട് പുഞ്ചിരിച്ച് കൊണ്ട് ഇപ്രകാരം പറഞ്ഞു. 'ഇമാമുനശ്ശാഫിഈ(റ),തങ്ങളുടെ കിതാബുൽ ഉമ്മ് ഈയ്യിടെ എനിക്ക് കിട്ടിയിട്ടുണ്ട്. പുതിയ പതിപ്പാണ്.' നിങ്ങൾ ഉമ്മ് കണ്ടിട്ടുണ്ടോ? എന്ന് ഉടനെ ചോദിച്ചതിന് മഹാനവർകളുടെ കയ്യിലുള്ള പുതിയ പതിപ്പ് കണ്ടില്ലെന്ന അർത്ഥത്തിൽ ഇല്ലെന്ന് മറുപടി പറഞ്ഞു. ഉടനെ പള്ളിയുടെ വരാന്തയിൽനിന്ന് എഴുന്നേറ്റു. അകത്തേക്ക് പോയി കിതാബെടുത്തു വന്നു. ഇത് 'ഉമ്മ്'ന്റെ ഒന്നാം ജുസ്അ് ആണെന്ന് പറഞ്ഞു കയ്യിൽ തന്നു. 'കുറച്ച് സമയം വേണമെങ്കിൽ ഇവിടെ ഇരുന്നു നോക്കാം' എന്നും എന്നോട് പറഞ്ഞു. മര്യാദയോടെ ഞാൻ കിതാബ് വാങ്ങി. ഒരു ഭാഗത്ത് മാറിയിരുന്ന് കടലാസുകൾ മറിക്കാൻ തുടങ്ങി. പക്ഷെ, കിതാബിലുള്ളതിലേക്കല്ല എന്റെ മനസ്സ് പോയത്. സ്ഫടിക സമാനമായ ഹൃദയത്തിന്റെയും ത്തു

ല്യതയില്ലാത്ത വിനയത്തിന്റെയും ഉടമയായ വിജ്ഞാന സാഗരമാകുന്ന മഹാനവർകളെപ്പററിയായിരുന്ന ആ സമയത്ത് ഞാൻ ചിന്തിച്ചുകൊണ്ടിരുന്നത്.

അഹംഭാവം, അസൂയ, ഉൾനാട്യം തുടങ്ങിയുള്ള ഹൃദയ രോഗങ്ങളൊന്നുംതന്നെ മഹാനവർകളെ ബാധിച്ചിരുന്നില്ല കീർത്തിയും പേരും നേടാനാഗ്രഹിക്കാത്ത മഹാനവർകളോട് ഞാനൊരിക്കൽ ഒരു പുസ്തകത്തിന് സന്ദേശമെഴുതിത്തരാൻ അപേക്ഷിക്കുകയുണ്ടായി. മഹാനവർകൾ പുഞ്ചിരിയോടെ ഇങ്ങനെ പറഞ്ഞു; 'അതു വേണ്ട, അതെഴുതിത്തന്നാൽ നിങ്ങളെന്റെ പേര് അച്ചടിച്ചുപരത്തും. അപ്പോഴത് എല്ലാവരും കാണും. അതിന് മാത്രമൊന്നും ഞാനില്ലല്ലോ! ബർക്കത്തിന്നായി ഞാൻ ദുആ ചെയ്തുകൊള്ളാം'

ഭൗതിക സുഖാഡംബരങ്ങളിലുള്ള താൽപര്യമോ പണക്കൊതിയോ ബഹുമാനപ്പെട്ടവർക്കുണ്ടായിരുന്നില്ല. ദർസ് ഏൽക്കുമ്പോൾ ശമ്പളം ചോദിക്കുകയോ പറയുകയോ ചെയ്തിരുന്നില്ല. അക്കാര്യം വലിയ വെറുപ്പുമായിരുന്നു.

ആർക്കുമെതിരിൽ ഒരഭിപ്രായവും പറയാതെ ആരെയും വെറുപ്പിക്കാതെ വിജ്ഞാന ജ്യോതിസ്സായി തിളങ്ങിയ മഹാനവർകൾ ദീനിന്ന് നൽകിയ സേവനം അതിമഹത്തായിരുന്നു. അവർക്ക് റബ്ബുൽ ഇസ്സത്ത് സ്വർഗ്ഗത്തിലെ ഉന്നത പദവി നൽകുമാറാകട്ടെ, മഹാനവർകളുടെ ബർക്കത്ത്കൊണ്ട് നമ്മെയെല്ലാം ഇഹപര വിജയികളിൽ ഉൾപ്പെടുത്തട്ടെ, ആമീൻ.

★

# വൈജ്ഞാനിക മണ്ഡലത്തിലെ അനുപമ ജ്യോതിസ്സ്

– പറമ്പിൽ അഹ്മദ് കൈപ്പററ

1988 ഫെബ്രുവരി 5 പണ്ഡിത ലോകത്തെ സംബന്ധിച്ചിട ത്തോളം ശോകമൂകമായ ദിനമായിരുന്നു. അന്നാണ് നമ്മുടെ എല്ലാ മായിരുന്ന ശൈഖുനാ ബീരാൻകുട്ടി മുസ്ലിയാർ എന്നെന്നേക്ക മായി നമ്മെ വിട്ടുപിരിഞ്ഞത്. ഇന്നാലില്ലാഹി..........

ആത്മാർത്ഥതയുടെയും ലാളിത്യത്തിൻെറയും ഉത്തമ പ്രതീക മായിരുന്നു പരേതൻ. പണ്ഡിത–പാമര കുബേര–കുചേല ഭേദമന്യേ സകലരേയും സുസ്മേരവദനനായി മാത്രം സ്വീകരിച്ച ശീലിച്ച മഹാനവർകളിൽ നമുക്ക് ദർശിക്കാൻ കഴിഞ്ഞത് അഹങ്കാരം തൊട്ട് തീണ്ടാത്ത പ്രകൃതമായിരുന്നു.

തൻെറ മസ്തിഷ്കം ഏതെങ്കിലും സംഘടനക്ക് പണയംവെക്കാൻ ആ മഹാൻ തയ്യാറായില്ല. യഥാർത്ഥ ദീനൽ ഇസ്ലാമിൻെറ സംസ്ഥാപനം ജീവിതതപസ്യയായി സ്വീകരിച്ച പരേതൻ ഏതെ ങ്കിലും പ്രത്യേക വിഭാഗത്തിൻെറ ലേബളിൽ അറിയപ്പെടാൻ ആഗ്ര ഹിച്ചില്ല. അത് കൊണ്ട് തന്നെ ചില ഉന്നത വ്യക്തികൾക്ക് പോലും ശൈഖുനായുടെ യഥാർത്ഥ വ്യക്തിത്വം പൂർണ്ണമായ തോതിൽ ഉൾക്കൊള്ളാൻ സാധിക്കാതെ പോയി. ഒരു സംഘടനയുടെയും പിൻ ബലമില്ലാതെ തന്നെ നീണ്ട ഏഴ് ദശാബ്ദക്കാലം പണ്ഡിത ലോകത്ത് വിജ്ഞാനത്തിൻെറ പ്രഭാപൂരി വിതറിക്കൊണ്ട് പ്രോ ജ്ജ്വല താരമായി ഉദിച്ച് നില്ക്കാൻ ശൈഖുനാക്ക് ഭാഗ്യംസിദ്ധിച്ചു.

വിശാലമായ മുസ്ലിം ഐക്യത്തിൻെറ ഒരു ഉറച്ച വക്താ വായിരുന്ന ആ മഹാൻ. ഒരേ മദ്ഹബിൻെറ വക്താക്കളെന്നവ കാശപ്പെട്ടവർ തന്നെ ഭിന്ന ചേരികളായി തിരിഞ്ഞ് ആരോപണ പ്രത്യാരോപണങ്ങളും വാദപ്രതിവാദങ്ങളും നടത്തിയ ഖേദകരമായ പല സംഭവങ്ങൾക്കും ഈ കൊച്ചു കേരളം സാക്ഷ്യം വഹിച്ചപ്പോ ഴെല്ലാം വല്ലാത്ത അസഹ്യതയാണ് ശൈഖുനാ പ്രകടിപ്പിച്ചത് ഫത്വകൾ വെറും വില്പനച്ചരക്കുകളാവുകയും പലരുടെയും ആശയ ങ്ങൾ ആമാശയത്തിന് വഴി മാറിക്കൊടുക്കുകയും ചെയ്തപ്പോഴും

പണ്ഡിത വേഷധാരികൾ തന്നെ നാഴികക്ക് നാൽപ്പത് പ്രാവശ്യം വാക്കുകൾ മാററിപ്പറഞ്ഞപ്പോഴും ശൈഖുനാക്ക് വലിയ മന: പ്രയാസം അനുഭവപ്പെട്ടിരുന്നു. കുറച്ച് കാലം മുമ്പ് പണ്ഡിതന്മാർക്കിടയിലുണ്ടായ ആരോപണ പ്രത്യാരോപണങ്ങൾ പത്ര പംക്തികളിൽ സ്ഥലം പിടിച്ചത് ശ്രദ്ധയിൽ പെട്ടപ്പോൾ ''ഫിത്നയുടെ തുടക്കം'' എന്നാണ് ശൈഖുനാ അതിനെ തിരിൽ പ്രതികരിച്ചത്. തികഞ്ഞ ആത്മാർത്ഥത ആ മഹാന്റെ വ്യക്തി മുദ്രയായിരുന്നു. ഇത്രത്തോളം സ്വാർത്ഥത തൊട്ട് തീണ്ടുക പോലും ചെയ്യാത്ത ഒരു പണ്ഡിതനെ കേരളം സംഭാവന ചെയ്തിട്ടുണ്ടോ എന്ന് സംശയമാണ്.

മഹാൻ ഏററവും കൂടുതൽ ഭയന്നത് പ്രസിദ്ധിയെയായിരുന്നു. പത്ര പംക്തികളിൽ പ്രസ്താവന വന്ന് കാണാനും ജനങ്ങളുടെ കയ്യടിക്കും വേണ്ടി സ്ഥാനത്തും അസ്ഥാനത്തും പ്രസ്താവനകളിറക്കുകയും പരിശുദ്ധ ഖുർആൻ ആയത്തുകൾ പോലും നിസ്സങ്കോചം ദുർവ്യാഖ്യാനം ചെയ്യുകയും ചെയ്യുന്ന ആധുനിക യുഗത്തിലെ പല പണ്ഡിത വേഷധാരികൾക്കും ഒരു അപവാദമായിരുന്നു പരേതൻ. പ്രസിദ്ധിയെ ഭയന്നത്മൂലം തന്റെ അമൂല്യ ഗ്രന്ഥങ്ങളിൽ പലതും വെളിച്ചത്ത് കൊണ്ട് വരാൻ പലർക്കും ഭഗീരഥ യത്നം തന്നെ നടത്തേണ്ടി വന്നു. തന്നെ ലോകത്താരും അറിയരുതെന്നായിരിക്കണം ആ മഹാ പുരുഷൻ ആഗ്രഹിച്ചത്. പ്രസിദ്ധി ഇത്ര മാത്രം ഭയന്നത്മൂലം പ്രസിദ്ധീകരണ രംഗത്തേക്ക് അങ്ങേയററം അറച്ചറച്ചാണ് ശൈഖുനാ കാലെടുത്ത് വെച്ചത്. തന്റെ ശിഷ്യഗണങ്ങളുടെയും ഗുണകാംക്ഷികളുടെയും നിരന്തരമായ സമ്മർദ്ദത്തിന് ശേഷമാണ് പരേതന്റെ പല അമൂല്യ ഗ്രന്ഥങ്ങളും വെളിച്ചം കണ്ടത്.

കുറെ വർഷങ്ങൾക്ക് മുമ്പ് പണ്ഡിതന്മാക്കിടയിൽ അഭിപ്രായ വ്യത്യാസമുള്ള ഒരു കാര്യത്തെക്കുറിച്ച് ശക്തമായ വാദകോലാഹലങ്ങൾ നടന്ന് കൊണ്ടിരിക്കുന്നതിനിടയിൽ ശൈഖുനായെ ബന്ധപ്പെടുത്തിയുള്ള ചില പരാമർശങ്ങൾ ചില പ്രസിദ്ധീകരണങ്ങളിൽ സന്ദർഭവശാൽ സ്ഥലം പിടിച്ചിരുന്നു. ഇത് ശൈഖുനായുടെ ശ്രദ്ധയിൽപെട്ടപ്പോൾ ശക്തമായ അമർഷം പ്രകടിപ്പിക്കുകയാണ് ചെയ്തത്. തന്റെ പേർ അച്ചടിച്ച് കാണുന്നത്പോലും ശൈഖുനാക്ക് അരോചകമായിരുന്നു എന്നതിന് വ്യക്തമായ തെളിവാ

ണ് ഈ സംഭവം. ഖുർആൻ പരിഭാഷയുടെ സാധ്യതയെക്കുറിച്ചുള്ള വാദ കോലാഹലങ്ങൾക്കിടയിലായിരുന്നു ഈ സംഭവമെന്നാണ് എന്റെ ഓർമ്മ.

വെറും ഒരു സാധാരണക്കാരനായ എനിക്ക് ശൈഖുനായുടെ വിജ്ഞാന സാഗരത്തിൽനിന്ന് എന്തെങ്കിലുംസ്വന്തമാക്കാൻ ഭാഗ്യം സിദ്ധിച്ചിട്ടില്ല. എങ്കിലും സ്വന്തം പൗത്രനോടെന്നപോലെ അത്യധികം സ്നേഹ വാത്സല്യത്തോട് കൂടിയായിരുന്നു ആ മഹാൻ എന്നോടു പെരുമാറിയിരുന്നത്. മതവിജ്ഞാന മേഖലയെ അപേക്ഷിച്ച് ഭൗതികവിദ്യാഭ്യാസ രംഗവുമായി കൂടുതൽ ബന്ധപ്പെടേണ്ടി വന്ന എന്നോട് കലുഷിതമായ ഭൗതിക വിദ്യാഭ്യാസ മേഖലയെ കുറിച്ച് ശൈഖുനാ പലപ്പോഴും പറയാറുണ്ടായിരുന്നു. സ്കൂൾ കോളേജ് തലങ്ങളിലെ സമരകോലാഹലങ്ങളിലും സംഘട്ടനങ്ങളിലുംശൈഖുനാക്കുണ്ടായിരുന്ന ഉൽകണ്ഠ സംസാരത്തിനിടയിൽ പലപ്പോഴും പ്രകടിപ്പിച്ചിരുന്നു. ധാർമിക മൂല്യങ്ങളിൽ അധിഷ്ഠിതമായ ഒരു ഭൗതികവിദ്യാഭ്യാസ മേഖലയായിരുന്നു പരേതൻ വിഭാവനം ചെയ്തിരുന്നത്. ധാർമികബോധത്തിന്റെ അഭാവമാണ് എല്ലാ സംഘർഷങ്ങൾക്കും കാരണമെന്ന് ഉറച്ച് വിശ്വസിച്ച ആ മഹാൻ മത വിദ്യാർത്ഥികൾ കാര്യം നേടാൻവേണ്ടി റോഡിലിറങ്ങുന്ന ഇന്നത്തെ പ്രവണതയോട് വിയോജിച്ചു.

പലരും ധരിച്ച് വെച്ചത്പോലെ വെറും ഒരു മതപണ്ഡിതൻ മാത്രമായിരുന്നില്ല ശൈഖുനാ. ഒരു ആഗോള സർവ്വകലാശാല തന്നെയായിരുന്നു മഹാനെന്ന് അവരുമായി അടുത്തിടപഴകാൻ അവസരം ലഭിച്ച ഏവർക്കുംബോദ്ധ്യം വന്നിട്ടുണ്ടാകും. ചരിത്രം, ഗോളശാസ്ത്രം, ഗണിതശാസ്ത്രം തുടങ്ങി ഭൗതിക വിദ്യാഭ്യാസ മേഖലയിലെ സർവ്വശാഖകളിലും ശൈഖുനാ പ്രാവീണ്യം നേടിയിരുന്നു. അറിയപ്പെടുന്ന ഒരു ബഹു ഭാഷാപണ്ഡിതൻ കൂടിയായിരുന്നു പരേതൻ. അറബിഭാഷക്ക് പുറമേ ഉർദു, പേർഷ്യൻ, ഇംഗ്ലീഷ് ഭാഷകളിലും മഹാനവർകൾക്ക് അഗാധമായ പാണ്ഡിത്യമുണ്ടായിരുന്നു. ഇംഗ്ലീഷ് വാക്കുകളുടെ ഉച്ചാരണ ശാസ്ത്രത്തിൽ ശൈഖുനാക്കുണ്ടായിരുന്ന പ്രാവീണ്യം അപാരമായിരുന്നു. ബിരുദാനന്തര ബിരുദധാരികളും ഡോക്ടറേറ്റ് നേടിയവരുമായ പ്രശസ്തരായ അറബി-ഇംഗ്ലീഷ് പ്രഫസർമാരുടെ ശിഷ്യത്വം സ്വീകരിക്കാൻ

അവസരം ലഭിച്ച എനിക്ക് അവരിൽ നിന്നൊന്നും കിട്ടാത്ത അത്ര സൂക്ഷ്മവും ആധികാരികവുമായ പല വിജ്ഞാന മുത്തുകളും ശൈഖുനായിൽ നിന്ന് ലഭിച്ചിട്ടുണ്ടെന്ന വസ്തുത ഇത്തരുണത്തിൽ നന്ദിപൂർവ്വം സ്മരിക്കുകയാണ്.

ഉസ്താദുമാരോടുള്ള പരേതന്റെ ആദരവ് പരാമർശിക്കുമ്പോൾ ചില സംഭവങ്ങൾ ഓർമ്മയിൽ തെളിയുകയാണ്. ശൈഖുനായുടെ പ്രധാന ഉസ്താദായ മർഹൂം ഖുത്തുബി തങ്ങളുടെ ആണ്ട് നേർച്ചക്ക് എല്ലാ വർഷവും ശൈഖുനാ നല്ലൊരു സംഖ്യ അയച്ച് കൊടുക്കാറുണ്ടായിരുന്നു. തുക മണിയോർഡറായി അയക്കാൻ പലപ്പോഴും എന്നെ ഏൽപിച്ചിരുന്നത് ഞാനോർക്കുന്നു. ഇവ്വിഷയകമായി ഒരു പ്രാവശ്യം ബഹു: ഖുത്തുബി അന്ത്യവിശ്രമം കൊള്ളുന്ന ചൊക്ലി സന്ദർശിക്കാനും ഈയുള്ളവന് അവസരം ലഭിച്ചു. ഞാൻ ചൊക്ലിക്കടുത്ത പാനൂരിൽ സ്ഥിതി ചെയ്യുന്ന അൽ-മദ്രസത്തുസ്സഹ്റാ ഇസ്ലാമിക് ആന്റ് ആർട്സ് കോളേജിൽ ജോലി ചെയ്യുന്ന അവസരത്തിലായിരുന്നു അത്.

യഥാർത്ഥ ദീനുൽ ഇസ്ലാമിന്റെ സംസ്ഥാപനം ജീവിതതപസ്യയായി സ്വീകരിച്ച അത്യപൂർവ്വം പണ്ഡിത കേസരികളിൽ മുൻനിരയിൽ സ്ഥാനം പിടിക്കാൻ എന്ത് കൊണ്ടും അർഹനായിരുന്നു പരേതൻ. വൈജ്ഞാനിക മണ്ഡലത്തിലെ അനുപമ ജോതിസ്സായി നീണ്ട ഏഴ് ദശാബ്ദക്കാലം പ്രശോഭിച്ച ആ മഹാവ്യക്തിത്വം ഇന്ന് നമ്മോടൊപ്പമില്ലെങ്കിലും ആ മഹാൻ കാണിച്ചു തന്ന സൽപാന്ഥാവ് എന്നും നമുക്ക് മാർഗ്ഗദർശകമായിരിക്കും എന്ന ഉറച്ച വിശ്വാസത്തോടും ശൈഖുനായുടെ കൂടെ പാപികളായ നമ്മെയും സർവ്വശക്തൻ സ്വർഗ്ഗ പൂങ്കാവനത്തിൽ ഒരുമിച്ച് കൂട്ടട്ടെ എന്ന ആത്മാർത്ഥമായ പ്രാർത്ഥനയോടും കൂടി ഈ കുറിപ്പിന് വിരാമമിടുന്നു.

വ ആഖിറു ദഅ്‌വാനാ അനിൽഹംദുലില്ലാഹി റബ്ബിൽ ആലമീൻ.



# നൂററാണ്ടിനൊരു നായകൻ

– റഹ്മത്തുല്ല മൂത്തേടം

ഭരണാധികാരികളുടെ, സേനാധിപന്മാരുടെയെല്ലാം വിയോഗങ്ങൾ ലോകത്തെ നൊമ്പരപ്പെടുത്താറുണ്ട്. അത്തരം അവസരങ്ങൾ വേദന പ്രദർശിപ്പിക്കാനുള്ള വേളയായി ചിലരെങ്കിലും കണക്കാക്കുകയും ചെയ്യുന്നു. പക്ഷെ അത് വേദനയുടെ ബാഹ്യ പ്രകടനം മാത്രമാണ്. ഉൽഭവം മാനസത്തിന്റെ ഉള്ളറകളിൽ നിന്നായിക്കൊള്ളണമെന്നില്ല.

ചൈനയിലെ തായ്സുങ്ങ് ചക്രവർത്തി മരിച്ചപ്പോൾ പ്രജകൾ ഓടിവന്നു ശവപ്പെട്ടിയിൽ തലയടിച്ച് മുറിവേൽപിച്ചതായി ചരിത്രത്തിൽ കാണാം. വേദനാ പ്രകടനത്തിനുവേണ്ടി ചിലർ തലമുടി വെട്ടിക്കളഞ്ഞതായും, മററു ചിലർ സൂചി കേററി മൂക്ക നശിപ്പിച്ചതായും രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു.

ഇതെല്ലാം വേദനാ ആചാരങ്ങൾ, പാരമ്പര്യ പ്രകടനങ്ങൾ എന്നിവ മാത്രമാണ്. പൈതൃകമായി തിട്ടപ്പെടുത്തപ്പെട്ട ചില്ലറ ദിനങ്ങളുടെ നിഴലിലൂടെ അനുഭാവികൾ അത് വിസ്മരിക്കുകയായി. പിന്നീട് അയാൾ ചരിത്രത്തിന്റെ ലോകത്തേക്ക് മറയുന്നു. വർത്തമാന ലോകം അദ്ദേഹത്തെ സ്വീകരിക്കാൻ തയ്യാറാകുന്നേയില്ല. സമയങ്ങളുടെയും കാലങ്ങളുടെയും പ്രചണ്ഡമായ ജല പ്രവാഹത്തിലൂടെ ഒഴുകി അദ്ദേഹവും കുറെ സ്മരണകളും പൗരാണികത്തിന്റെ അനന്തമായ ലോകത്തേക്ക് പോകുന്നു.

ഇതിൽനിന്ന് വ്യത്യസ്തമാണ് പണ്ഡിതന്റെ വേർപാട്. അത് മനസ്സിന്റെ ഉള്ളറകളിൽ നൊമ്പരങ്ങൾ സൃഷ്ടിക്കുന്നു. മററെല്ലാ വേദനകളെക്കാളും ഇത് വളരേ ശക്തമാണ്. പക്ഷെ, അവർ ലോകത്തിനു നൽകിയ സാംസ്കാരിക പ്രഭാവം കാരണം ഒരൊററ വ്യക്തിയും ആത്മഹത്യക്ക് തയ്യാറാകുന്നില്ല എന്ന് മാത്രം.

അത്തരം ഒരു മുറിപ്പാടാണ് ശൈഖുന കൈപ്പററയുടെ വിയോഗം നമ്മിലുളവാക്കിയത്. സമയങ്ങളുടെയോ കാലങ്ങളുടെയോ പോക്ക് വരവുകൾക്ക് അതിനെ മായ്ച്ചു കളയാൻ സാധ്യമല്ല.

മലബാറിന്റെ ഹൃദയ സംഗരത്തിൽ ചരിത്രങ്ങളുടെ അനർഘ സംഗമം കൊണ്ട് കളഭച്ചാർത്തണിഞ്ഞു നിൽക്കുന്ന മലപ്പുറത്തിനടുത്ത ഒരു ചെറിയ ഗ്രാമമാണ് കൈപ്പററ. രാജ്യ സ്നേഹികളുടെ, ആദർശ ശാലികളുടെ, വീര സേനാനികളുടെ, പുണ്യ പുരുഷന്മാരുടെയെല്ലാം ജനന സ്മരണകൾ കൊണ്ട് അത് സൗന്ദര്യത്തിന്റെ പച്ചപ്പട്ട് പുതച്ച് നിൽക്കുന്നു.

ആ മഹൽ ശൃംഖല സമ്മാനിച്ച കഴിഞ്ഞ തലമുറയിൽ അവസാനത്തെ പ്രകാശ നാളമായിരുന്നു ശൈഖുന കൈപ്പററ. സ്വദേശത്തും വിദേശത്തുമായി അദ്ദേഹം നിറഞ്ഞുനിന്നു. വിജ്ഞാനത്തിന്റെ അനർഘമായ സമ്പത്തുകൊണ്ട് ആവശ്യക്കാർക്ക് മുഴവൻ പാനം ചെയ്യാൻ പാകപ്പെടുത്തിയ നിലയിൽ അദ്ദേഹം ഒരു മധു ചഷകമായി മാറി.

നാം കണ്ട നാം അദ്ദേഹത്തെ ഉന്നതനാക്കിയത് ആ വലിയ മനസ്സിൽ എപ്പോഴും ഹരിതാഭമായി നിന്ന വിജ്ഞാനത്തിന്റെ തൃഷ്ണയായിരുന്നു. പുതിയപുതിയ അന്വേഷണങ്ങൾക്കും കണ്ടെത്തലുകൾക്കുമായി അദ്ദേഹം ജീവിതത്തെ നീക്കിവെച്ചു. ആ മഹൽ സന്നിധാനത്തിൽ കടന്നു ചെന്നവർക്കറിയാം അദ്ദേഹത്തിന്റെ പ്രവർത്തന ശാല എപ്പോഴും ചലനാത്മകമായിരുന്നെന്ന്.

വിജ്ഞാന സമ്പാദനത്തിൽ അദ്ദേഹം ഇസ്‌ലാമിക പണ്ഡിത ലോകത്തെ ജീവിപ്പിച്ചു. ഇസ്‌ലാമിക കർമ്മ ശാസ്ത്രത്തിന്റെ ക്രോഡീകരണത്തിനുവേണ്ടി ജീവിതം മുഴവൻ ഓടിനടന്ന ഇമാം മുഹമ്മദ് ബ്നു ഇദ്‌രീസുശ്ശാഫിഈയും മാനുഷ ചരിത്രത്തിന്റെ സംശുദ്ധമായ ആവിഷ്കരണത്തിനുവേണ്ടി ആയിരക്കണക്കിന് മൈലുകൾ കാൽനടയായി സഞ്ചരിച്ച വലിയുദ്ദീൻ അബ്ദുറഹിമാനുബ്നു ഖൽദൂനും അദ്ദേഹത്തിലൂടെ ലോകത്തിന് ഒരിക്കൽ കൂടെ സ്മരണാ പാത്രമാവുകയായിരുന്നു.

പ്രാസ്ഥാനിക രംഗത്ത് ശൈഥില്യീകരണ മുന്നേററങ്ങൾ നടക്കുന്ന എന്ന കാലഘട്ടത്തിന്റെ ശബ്ദത്തെ അദ്ദേഹം മനസ്സിലാക്കി. ഇത്തരം ഒരവസ്ഥയിൽ പ്രത്യേകിച്ചും സത്യമായ മാർഗ്ഗത്തിന്റെ തനിമയെ സമൂഹത്തിന് മുന്നിൽ തുറന്നു വെക്കേണ്ടത് സാത്വികനായ ഒരു പണ്ഡിതന്റെ കടമയായിരുന്നു.

ഇസ്‌ലാമിന്റെ ലേബലിൽ നിന്നുകൊണ്ട് ചില ആളുകൾ മദ്ഹബുകൾക്കെതിരെ ആയുധമെടുത്തു. മറ്റു ചിലരാകട്ടെ, പൂർവ്വികരുടെ മാർഗ്ഗത്തെ ശക്തമായി ആക്ഷേപിക്കാനും പരിച്ഛ ചിന്താനും തുടങ്ങി. ഈ അവസരത്തിലാണ് മഹാനവർകളുടെ വിജ്ഞാന മണ്ഡലം ആ ഭാഗത്തേക്ക് തിരിയുന്നത്.

അദ്ദേഹത്തിന്റെ സ്വന്തം കൈപ്പടയിലൂടെ ഒട്ടനവധി ഗ്രന്ഥങ്ങൾ ശൈഥില്യീകരണ പ്രസ്ഥാനങ്ങൾക്കെതിരിൽ വിരചിതമായി. ആ മഹാ അറിവിന്റെ സാഗരത്തിനു മുന്നിൽ അൽപജ്ഞാനികൾ തമസ്സിന്റെ മാളങ്ങളിലേക്ക് മടങ്ങുകയായിരുന്നു.

തനിക്കനുഗ്രഹമായി ലഭിച്ച വിജ്ഞാനത്തിന്റെ രത്ന ശോഭ കൊണ്ട് സുന്നത്ത് ജമാഅത്തിന്റെ വേദിയെ അദ്ദേഹം പ്രശോഭിതമാക്കി. പ്രവർത്തകരിലും വിദ്യാർത്ഥികളിലും അദ്ദേഹം വീര്യവും ആത്മ വിശ്വാസവും പകർന്നു. ഇസ്‌ലാമിക കർമ്മ വിശ്വാസങ്ങളിലെ അഴിയാത്ത നിയമാവലികൾക്ക് വിധികൾ തേടി വന്ന സുന്നത്ത് ജമാഅത്തിന്റെ കരുത്തുറ്റ പണ്ഡിതന്മാർക്ക് പോലും അദ്ദേഹം അലയാഴികൾക്ക് മഹാസമുദ്രം പോലെയായിരുന്നു.

വിദ്യാഭ്യാസത്തിന്റെയും ഇസ്‌ലാമിക സംസ്കാരത്തിന്റെയും ഏറ്റവും ഉന്നതമായ ഫലം ആ വലിയ മനുഷ്യനിൽ നാം ദർശിക്കുന്നത് അദ്ദേഹത്തിൽ പ്രവിശാലമായ താഴ്മയിലാണ്. ഈ മഹാ മനസ്സുതയിലൂടെ അദ്ദേഹം പ്രവാചകരുടെ സ്വഭാവത്തെ ജീവസ്സുറ്റതാക്കി.

ചെറിയവർക്കും വലിയവർക്കുമിടയിൽ അദ്ദേഹത്തിന്റെ മനസ്സും ശരീരവും വളരെ നിസ്സാരമായി നിന്നു. തന്റെ വ്യക്തി പ്രഭാവത്തെ മറ്റുള്ളവർക്കിടയിൽ പ്രദർശിപ്പിക്കുന്നത് അദ്ദേഹത്തിന് നീചമായി തോന്നി. ആരോടും ഹൃദയം തുറന്നു വെക്കുന്ന സ്വഭാവം, വളരെ ചെറിയ മനസ്സ്, പക്ഷെ അദ്ദേഹത്തെ ഒരിക്കൽ കണ്ടവർക്കറിയാം ആ മനസ്സിന്റെ വ്യാപ്തി പ്രശാന്ത സുന്ദരമായ ശാന്ത സമുദ്രത്തെക്കാൾ വിശാലമാണെന്ന്.

നാനാ മതസ്ഥർക്കും വലിയ ബഹുമാനമായിരുന്നു അദ്ദേഹത്തോട്. അദ്ദേഹത്തിന്റെ ഹൃദയ വിശാലത എവിടെയും ചർച്ചാ വിഷയമായി. ഹാഫിസ് ഇബ്നുൽ ജൗസിയെപ്പോലെ, റസിയ്യ

ദ്ദീൻ ഖസ്‌വീനിയെപ്പോലെ സർവ്വ ജനതയും അവരുടെ സ്നേഹ മസൃണമായ ഹൃദയം അദ്ദേഹത്തിനു നൽകി. ആ വേർപാടിൽ ലോകം മുഴുവൻ വേപഥു പൂണ്ടു നിൽക്കുകയാണ്.

താജുദ്ദീനുസ്സുബ്കി അദ്ദേഹത്തിന്റെ 'ത്വബഖാത്തുശ്ശാഫിഇയ്യ' യിൽ പറഞ്ഞു. അഹ്മദ്ബ്നു ഹമ്പൽ മരിച്ചപ്പോൾ ജൂത ക്രൈസ്തവലോകം മുഴുവൻ വാവിട്ടുകരഞ്ഞുപോയെന്ന്. അദ്ദേഹത്തിന്റെ വിയോഗം സമൂഹത്തിൽ സൃഷ്ടിച്ച ശക്തമായ സ്വാധീനം കാരണം, നാൽപതിനായിരത്തോളം അവിശ്വാസികൾ അന്ന് ഇസ്‌ലാമിക തൗഹീദ് കൊണ്ട് അനുഗ്രഹീതരായെന്ന്.

ഇബ്നുജുബൈറുൽ അന്തലുസി അദ്ദേഹത്തിന്റെ താരീഖിൽ പറഞ്ഞു. ശൈഖ് റസിയുദ്ദീൻ ഖസ്‌വീനിയുടെ സംശുദ്ധമായ സ്വഭാവം കാരണം അദ്ദേഹം കടന്നു ചെന്നിടത്തെല്ലാം ജനങ്ങൾ ഇസ്‌ലാമിന്റെ വിശാലതയിലേക്കൊഴുകുകയായിരുന്നെന്ന്. എന്തെന്നാൽ ഇവരുടെയെല്ലാം സ്വഭാവസംസ്കാരങ്ങളെ പ്രൗഢമാക്കിയത് ഖുർആന്റെ ശക്തമായസ്വാധീനമായിരുന്നു.

നമുക്ക് തറപ്പിച്ചു പറയാൻ കഴിയും ശൈഖുനയുടെജീവിതത്തിന്റെ നാനാമണ്ഡലങ്ങളെയും സംശുദ്ധമാക്കിയത് ഇമാമുകളെ സ്വാധീനിച്ച ഇസ്‌ലാമിന്റെയും ഖുർആന്റെയും സ്വഭാവാവിഷ്കരണമാണെന്ന്. ആ സംസ്കാരത്തിന്റെ വിഹായസ്സിൽ നിന്നുകൊണ്ട് അവിടുന്ന് നമ്മെ വിട്ടുപോയി. നമുക്ക് ആ ധന്യജീവിതത്തിലേക്ക് മടങ്ങാം. അല്ലാഹു സഹായിക്കട്ടെ അവൻ തന്നെയല്ലോ സർവ്വത്തിന്റെയും ഉടമാവകാശി.



# ആദർശ ദാർഢ്യത്തിന്റെ പ്രതീകം

## -പൊൻമള അബ്ദുൽ ഖാദിർ മുസ്‌ലിയാർ (എം. എ)

ഈ വിശ്വ പാരിടത്തിൽ സർവ്വ ചരാചരങ്ങൾക്കും നശ്വരം അഭിലഷണീയമാണ്. എന്നാൽ ചിലരുടെ ആകസ്മികമായ മരണം സമൂഹത്തിന്ന് കനത്ത ആഘാതം സൃഷ്ടിക്കുന്നു. ഈ വിഭ്രം ശനത്തിന് പാത്രീഭൂതരായ പണ്ഡിത കേസരികളിൽ ശോഭിച്ചിരുന്നവരായിരുന്നു ബഹു: കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ)

തിരുനബി (സ) അരുളി. പണ്ഡിതന്മാരുടെ വേർപാട് ലോകത്തിന്റെ മരണമാണ്. അതു തന്നെയാണ് മഹാനവർകളുടെ വേർപാടുമൂലവും സംജാതമായത്. മലപ്പുറം ജില്ലയിലെ ഒതുക്കങ്ങൽ പഞ്ചായത്തിൽപെട്ട കൈപ്പററ ദേശത്ത് 91 വർഷങ്ങൾക്കപ്പുറം മർഹൂം വാഴയിൽ ഉമ്മിണിക്കടവത്ത് അവറു അധികാരിയുടേയും, മററത്തൂർ കടമ്പോട്ട് ഇത്താച്ചുവിന്റെയും ആരോമൽ പുത്രനായ ആ മഹാന്റെ മരണം ലോകത്തിന്റെ മരണമായിരുന്നു. വിശിഷ്യാ സുന്നത്ത് ജമാഅത്തിന്റെ തീരാ നഷ്ടമാണ്. സുന്നത്തേതര ശക്തികളുടെ പേടിസ്വപ്നം കൂടിയായിരുന്നു ആ മഹൽ പ്രഭ. ആദർശ പ്രസ്ഥാനത്തിന്റെ മുമ്പിൽ ആദർശ ധീരതയോടും അചഞ്ചലമായ ഈമാനിക കർക്കശത്തോടും കൂടി സത്യത്തിന്റെ കവാടം മഹാൻ തുറന്നു കാട്ടി. അതുകൊണ്ട് തന്നെ ആ പ്രദേശത്ത് ന്യൂനത വാദികൾ ഇന്നേവരെ അരങ്ങേറിയിട്ടില്ല.

പരിപാവനമായ ഇസ്‌ലാമിന്റെ ശീതളഛായക്ക് ഭംഗം വരുന്ന രീതിയിലുള്ള യാതൊരു പ്രവണതക്കും ആ നാട്ടുകാർ സാക്ഷ്യം വഹിക്കാതിരുന്നതിന്റെ കാരണവും ആ നവജ്യോതിസ്സിന്റെ പ്രോജ്ജ്വലമായ കർമ്മധീരതയത്രെ. ഇക്കാരണത്താൽ തന്നെ പഴമയുടെ പാവന സ്മരണ നിലനിർത്തിയ മുൻഗാമികളുടെ ഊർജ്ജസ്വലതയുടെ പ്രതിഛായ ആ നാട്ടിലേക്ക് കാലെടുത്തുവെക്കുന്ന ഏതൊരു വ്യക്തിക്കും പ്രതിഫലിച്ചു കാണാവുന്നതാണ്. മഹാനവർകൾ ആ ഗ്രാമത്തിൽ ഏവരും അംഗീകരിക്കുന്ന അതുല്യവക്താവും ഉത്തരം കിട്ടാത്ത പ്രശ്നങ്ങൾക്ക് ഉപദേശ നിർദ്ദേശങ്ങൾ നൽകുന്ന പ്രകാശ ജ്യോതിസ്സുമായിരുന്നു. അദ്ദേഹത്തോട് ആരാ

യാതെ ഒരു കാര്യവും തന്നെ കൈപ്പററ നിവാസികൾ മതഭേദമന്യേ ചെയ്തിരുന്നില്ല.

ബാല്യകാലം മുതൽക്കേ വളരെ കൃത്യനിഷ്ഠയുള്ള ജീവിതം ആയിരുന്നു അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നത്. ആഡംബര ജീവിതത്തിനുള്ള എല്ലാ സൗകര്യങ്ങളും ഉണ്ടായിട്ടും അദ്ദേഹം വളരെ ലളിതമായ ജീവിതമാണ് തെരഞ്ഞെടുത്തത്. [പ്രത്യേകിച്ചും വേഷഭൂശാദികളിലും മററും. പക്ഷെ, ധവള വസ്ത്രധാരണവും സമയ നിശ്ചിത ഭക്ഷണ രീതിയും ഉൾക്കൊണ്ട യഥാർത്ഥ സൂഫിസ ജീവിതമായിരുന്നു അദ്ദേഹത്തിൻേറത്.

ആത്മീയ ജ്ഞാനങ്ങൾക്ക പുറമെ ഭൗതിക വിജ്ഞാനവും അദ്ദേഹത്തിൽ സംജാതമായിരുന്നു. അതിന്ന് നിദാനമാണ് അദ്ദേഹത്തിൻെറ ഭൗതിക ലോകത്തിന് വെളിച്ചം വീശുമാറുള്ള രണ്ട് ഇംഗ്ലീഷ് ഡിക്ഷ്നറികൾ (രണ്ട ഡിക്ഷ്നറികളും കൈ എഴുത്ത് കോപ്പിയായിട്ടേയുള്ളു. പുറത്തിറക്കിയിട്ടില്ല) ഇംഗ്ലീഷിൽ പരിജ്ഞാനം നേടിയവർപോലും അദ്ദേഹത്തിൻെറ മുമ്പിൽ മുട്ടുമടക്കിയിരുന്നു എന്നത് അദ്ദേഹത്തിൻെറ ഇംഗ്ലീഷിലുള്ള വിജ്ഞാനത്തിന്ന് ഉപോൽബലകമാണ്. കൂടാതെ ഉറദു, ഫാരിസി എന്നീ ലാംഗേജുകളിലും അഗാധ ജ്ഞാനം ഉണ്ടായിരുന്നു.

സത്യ സമാധാനത്തിൻെറ സത്പാന്ഥാവിൽ സമത്വ സുന്ദര സാഹോദര്യത്തെ വിഭാവനം ചെയ്ത ആ മഹാൻ സൂക്ഷ്മതയോടെ മാത്രമേ ജീവിതത്തെ ആനയിച്ചിരുന്നുള്ളു. അദ്ദേഹം ജീവിത കാലത്ത് ഒരാളോടും കടമിടപാടുകൾ നടത്തിയതായി അറിവില്ല.

പഠിക്കുന്ന കാലയളവിൽ അറിവിൻെറ പുതിയ തീരം തേടി ആ മഹനീയ മുത്തുകളെ കോർത്തിണക്കാൻ പഠനത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ട് ഇതര ചുററുപാടിൽനിന്നും ഒഴിഞ്ഞു നിൽക്കുകയായിരുന്നു ചെയ്തിരുന്നത്. ദർസിൽ പഠിക്കുന്ന കാലത്ത് ഇതര ഭാഷകൾ കൈകാര്യം ചെയ്യാനായി അസ്വറിന് ശേഷം സ്വന്തം ശമ്പളത്തിൽ ഒരു ഉദ്യോഗസ്ഥനെ തന്നെ നിർത്തിയിരുന്നു.

കൈപ്പററ മമ്മൂട്ടി മുസ്ലിയാരും ഖുത്വുബീ മുഹമ്മദ് മുസ്ലിയാരും അദ്ദേഹത്തിൻെറ പ്രധാന ഉസ്താദുമാരിൽ പെട്ടവരാണ്.

ദാറുൽ ഉലൂമിൽ (വാഴക്കാട്) പഠിക്കുന്ന സന്ദർഭത്തിൽ ബഹു: കണ്ണി യത്ത് അഹമ്മദ് മുസ്‌ലിയാർ (ത്വ.ഉ) സമകാലികനായിരുന്നു. മദ്രാസിലെ ജമാലിയ്യ കോളേജിൽനിന്നും മഹാനവർകൾ പഠനം പൂർത്തിയാക്കി. തുടർന്ന് കർമ്മ വീഥിയുടെ സഞ്ചാര പഥത്തിന് പ്രാരംഭം കുറിച്ചുകൊണ്ട് കോട്ടക്കൽ പറപ്പൂർ ദർസ് ആരംഭിച്ചു. വീണ്ടും വിജ്ഞാന മധുവും തേടി സൂറത്തിൽ പോയി പഠിക്കുകയും വീണ്ടും ദർസ് ആരംഭിക്കുകയും ചെയ്തു. അങ്ങനെ പറപ്പൂർ, കായം കുളം. പൊന്മുണ്ടം, പടന്ന, കാനാഞ്ചേരി, ഇരുമ്പുചോല എന്നീ സ്ഥലങ്ങളിൽ അധ്യാപനം നടത്തി.

തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്‌ലാം അറബിക്‌കോളേജിൽ അധ്യാപനത്തിന് എത്തിയ അദ്ദേഹത്തിന് വിജ്ഞാനം നുകരുന്നവർ അതിനോട് അപമര്യാദപരമായ രീതിൽ നീങ്ങുന്നുവെന്ന് കണ്ടപ്പോൾ കേവലം കുറഞ്ഞ ദിവസമാണ് അവിടെ നിന്നത്.

മഹാനവർകളെ ദർസിലേക്ക് ക്ഷണിക്കുമ്പോൾ ശമ്പളത്തിന്റേയോ മറ്റോ നിബന്ധന പറയാറില്ലെങ്കിലും ദർസല്ലാത്ത ഇതര പരിപാടികൾക്ക് ക്ഷണിക്കരുതെന്ന് നിർബന്ധമാക്കിയിരുന്നു. ഇത്കൊണ്ട് തന്നെ ഒരു സ്ഥലത്ത് ജോലി ചെയ്യുമ്പോൾ ക്ഷണിച്ച വീട്ടിലേക്ക് ദർസ് മുടക്കി പോകാത്തതിന്റെ പേരിൽ നാട്ടിൽ അഭിപ്രായ ഭിന്നതയുണ്ടെന്ന് മനസ്സിലാക്കിയ അദ്ദേഹം അന്നു തന്നെ വിദ്യാർത്ഥികളെ വിളിച്ച് വീട്ടിലേക്ക് പോകാൻ പറയുകയും ഞാൻ ഇവിടെനിന്ന് മാറുകയാണെന്നും. വേറെ ദർസ് കിട്ടുകയാണെങ്കിൽ നിങ്ങളെ അറിയിക്കാമെന്നും പറഞ്ഞുകൊണ്ട് അദ്ദേഹം അന്ന്തന്നെ അവിടെനിന്നും മാറുകയുണ്ടായെന്ന് അദ്ദേഹവുമായി വളരെക്കാലത്തെ അടുത്തബന്ധമുള്ള ഇപ്പോൾ പുത്തൻ പള്ളി അശ്‌റഫിയ്യ കോളേജിൽ ഉന്നതാധ്യാപനം നടത്തുന്ന ബഹു: കെ. വി. ഹസ്സൻകുട്ടി മുസ്‌ലിയാർ (ത്വ.ഉ) അവർകളിൽനിന്നും അറിയാൻ കഴിഞ്ഞു. ചുരുക്കത്തിൽ അധ്യാപന വേളയിൽ അതല്ലാത്ത എല്ലാ കാര്യങ്ങളിൽനിന്നും മനസാ വാചാ കർമ്മണാ ഒഴിഞ്ഞു നിന്നിരുന്നു.

അദ്ദേഹത്തിന് എല്ലാ വിഷയങ്ങളിലും നല്ല പരിജ്ഞാനം ഉണ്ടായിരുന്നു. വിശിഷ്യാ കർമ്മശാസ്ത്രം, ചരിത്രം, ഗോളശാസ്ത്രം എന്നിവയിൽ അനവധി ഗ്രന്ഥങ്ങളുടെകർത്താവുകൂടിയാണ് അദ്ദേഹം.

കർമ്മശാസ്ത്ര പണ്ഡിതന്മാരുടെ സാങ്കേതിക പ്രയോഗങ്ങൾ മിൻഹാജിന്ന് ഇമാം മഹല്ലി എഴുതിയ വ്യാഖ്യാനത്തിൽ പരാമർശിക്കപ്പെട്ട പണ്ഡിതന്മാരുടെ ചരിത്രങ്ങൾ എന്നിവ ഉൾക്കൊള്ളിച്ചുകൊണ്ട് എഴുതിയ രിസാലത്തുതൻബീഹ് ഖുർആനിൽ പരാമർശമുള്ള അമ്പിയാക്കളുടെ ചരിത്രങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള വറഖാത്ത് തുടങ്ങിയ അറബി ഗ്രന്ഥങ്ങൾ അവയിൽ ചിലതാണ്. കേരളത്തിൽ മററവിടെയും കിട്ടാത്ത പല അമൂല്യ ഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്ന ഗ്രന്ഥശാല അദ്ദേഹത്തിൻെറ ഒരു പ്രത്യേകതയാണ്.

ലോകത്തിൻെറ നാനാതുറകളിലും മതരംഗത്ത് സ്തുത്യാർഹമായ സേവനം അനുഷ്ഠിക്കുന്ന നല്ലൊരു ശിഷ്യ സമ്പത്ത് അദ്ദേഹത്തിനുണ്ട്. മർഹൂം കക്കാട് മുദരിസായിരുന്ന പൂക്കോയതങ്ങൾ ദീർഘകാലം വെല്ലൂർ ബാഖിയാത്ത് സ്വാലിഹാത്ത് പ്രഫസർ ആയി സേവനം അനുഷ്ഠിച്ച മർഹൂം ഒ. കെ. അബ്ദുറഹ്മാൻകുട്ടിഹസ്രത്ത്, പാനായിക്കുളം അബ്ദുറഹ്മാൻഹസ്രത്ത്, കാനാഞ്ചേരി മുദർരിസ് ബീരാൻകുട്ടി മുസ്‌ലിയാർ, ചെറുശ്ശോല ബീരാൻകുട്ടി മുസ്‌ലിയാർ, ഒതുക്കുങ്ങൽഇഹ്‌യാഉസ്സുന്ന പ്രിൻസിപ്പൽ സുലൈമാൻമുസ്‌ലിയാർ തുടങ്ങിയവർ അവരിൽ ചിലരാണ്.

അദ്ദേഹത്തിൻെറ മേൽ നോട്ടത്തിൽ സ്വദേശത്ത് സ്ഥാപിതമായ ദർസ് ഇന്നും നല്ലനിലയിൽ നടന്നുപോരുന്നു. തൻെറ ജീവിതത്തിൽ ഒരു കാര്യത്തിന്ന് രംഗത്തിറങ്ങി പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ ഈ ദർസിന് മാത്രമാണ്. ദർസ് നടത്താൻ സാധിക്കാത്ത വിധം രോഗം മൂർഛിച്ചപ്പോൾ പോലും സ്വന്തം നാട്ടിലെ പള്ളിയിൽ കിതാബ് റഫറൻസ് ചെയ്യുകയും, അഖില ലോകനാഥന് ആരാധനാ കർമ്മങ്ങളിൽ മുഴുകുകയും ചെയ്തു. രോഗാധിക്യം കാരണം വീട്ടിൽ നിന്ന് പുറത്തിറങ്ങാൻ പററാത്ത സന്ദർഭത്തിൽ പോലും കിതാബിലൂടെ സമയം ചില വഴിച്ച ഒരു അതുല്ല്യ പണ്ഡിത കേമനായിരുന്നു അദ്ദേഹം.

മഹാനവർകളോടുകൂടെ അല്ലാഹു നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ, ആമീൻ.



# "കേരളാ സുയൂത്വീ"

-അബൂബക്കർ ശർവാനി

ലോകത്ത് മനുഷ്യാരംഭം മുതൽക്കേ തന്നെ പ്രവാചകന്മാരെ അല്ലാഹു നിയോഗിച്ചു. ആദ്യ മനുഷ്യൻ തന്നെ പ്രവാചകനായി രുന്നുവല്ലൊ? ഇങ്ങനെ ലക്ഷകണക്കായ പ്രവാചകന്മാരേയാണ് അല്ലാഹു നിയോഗിച്ചത്.

ഇവരിൽ മുന്നൂററിപ്പതിമൂന്ന് പേർ 'മുർസലു'കളും ബാക്കി 'അമ്പിയാ'ക്കളുമായിരുന്നു. മുർസലുകളും അമ്പിയാക്കളും തമ്മി ലുള്ള വ്യത്യാസം നമുക്കറിയാം. മുർസലുകൾ മത പ്രബോധനം ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. അമ്പിയാക്കൾക്ക് ഇത് നിർബന്ധ മില്ല.

പിന്നെ ഇവരുടെ ദൗത്യമെന്താണ്.? സംശുദ്ധമായ ജീവിതം നയിച്ചു ജനങ്ങൾക്ക് കാണിച്ചുകൊടുക്കുക. 'ഇതാ ഇങ്ങനെയാണ് അല്ലാഹുവിന്റെ അനുസരണമുള്ള അടിമ' എന്ന് ജനങ്ങളെ ബോദ്ധ്യ പ്പെടുത്തുക. അങ്ങനെ പരിശുദ്ധ ജീവിതത്തിലൂടെ മാർഗദർശനം ചെയ്യുക. ഇതാണ് അമ്പിയാക്കളെ നിയോഗിച്ചതിലുള്ള ലക്ഷ്യം. മുർസലുകളാകട്ടെ അവർ സ്വയം അല്ലാഹുവിന്റെ 'ശരീഅത്ത്' ഉൾക്കൊള്ളുന്നതോടൊപ്പം അത് പ്രബോധനം ചെയ്യാനും പ്രചരി പ്പിക്കാനുംകൂടി ബാദ്ധ്യസ്ഥരാണ്.

ശൈഖുനാ 'കൈപ്പററ' സ്മരണികയിൽ ഒരു കുറിപ്പെഴുതാൻ തൂലികയെടുത്തപ്പോൾ 'അൽ ഉലമാഉ വറസത്തുൽ അമ്പിയാഅ്' (സമുദായത്തിലെ പണ്ഡിതർ അമ്പിയാക്കളുടെ അനന്തരാവകാശി കളാണ്) എന്ന നബിവചനമാണ് സ്മൃതിപഥത്തിൽ ഓടിയെത്തി യത്.

അമ്പിയാക്കൾ; അവർ പരിശുദ്ധാത്മാക്കളാണ്. മനുഷ്യനിൽ സമ്പൂർണ്ണർ! ആ ധന്യജീവിതം മററുള്ളവർക്ക് പാഠമാണ്, മാതൃക യാണ്, അനുകരണീയമാണ്.

ഇത് തന്നെയായിരുന്നു ശൈഖുനായുടെ ജീവിതവും. ആ ജീവിതത്തിൽ എവിടെയും പരിശുദ്ധി മാത്രമാണുണ്ടായിരുന്നത്.

കറപുരളാത്ത ധന്യജീവിതത്തിൻെറ ഉടമയായിരുന്നു. പളുങ്കുപോലെ പരിശുദ്ധമായിരുന്നു ആ ഹൃദയം. അകവും പുറവും ഒരുപോലെ. എത്ര ലാളിത്യമുള്ളതായിരുന്നു ആ ജീവിതം! എത്ര സുന്ദരമായിരുന്നു ആ സ്വഭാവം! എത്ര ആഴമുള്ളതായിരുന്നു ആ വിജ്ഞാനസാഗരം!

ബഹുമുഖ സിദ്ധിയുള്ള ചുരുക്കം ചിലരിൽ ഒരാളായിരുന്നു ശൈഖുനാ. പാണ്ഡിത്യത്തിൽ ആ വിജ്ഞാന സാഗരത്തിൻെറ ആഴവും പരപ്പും കണ്ട ആരും ശൈഖുനാ തന്നെയുണ്ടായിരുന്നുള്ളൂ

കേരളത്തിൽ അറിയപ്പെട്ട പണ്ഡിതരെല്ലാം ചില പ്രത്യേക വിജ്ഞാന ശാഖകളാൽ അവഗാഹം നേടിയവരായിരുന്നു. എന്നാൽ ശൈഖുനാ ഇതിനപവാദമായിരുന്നു. ഏതെല്ലാം. വിജ്ഞാന ശാഖകളുണ്ടോ അവിടെയെല്ലാം താൻ അജയ്യനായിരുന്നു.

ഈ നൂററാണ്ടിലെ വിജ്ഞാന നഭോ മണ്ഡലത്തിൽ ജ്വലിച്ചു നിന്ന ജ്യോതിർ ഗോളമായിരുന്നു. 'കൈപ്പററ'. ആ പ്രകാശധാരയിൽ നിന്നും ആയിരങ്ങൾക്ക് വെള്ളി വെളിച്ചം ലഭിച്ചു. പരിശുദ്ധമായ ആ ധന്യജീവിതം പകന്ന പകൽ വെളിച്ചത്തിലൂടെയാണ് മുസ്‌ലിം കേരളം ഇന്ന് ഗമിച്ചുകൊണ്ടിരിക്കുന്നത് എന്ന് പറഞ്ഞാൽ അത് തെററല്ല.

ലാളിത്യത്തിൻെറ പര്യായമായിരുന്നു ശൈഖുനാ. താനൊരു പണ്ഡിതനാണ് എന്ന ലാഞ്ചനപോലും ആ ധന്യജീവിതത്തിൽ നിഴലിച്ചിരുന്നില്ല. ഒരു സാധാരണക്കാരൻ എന്നായിരുന്നു സ്വയം അദ്ദേഹത്തെ പററി താൻ തന്നെ പറയാറുണ്ടായിരുന്നത്. ലളിതമായ ആ ജീവിതം ഇന്നത്തെ പണ്ഡിതക്ക് തികച്ചും മാതൃകയാണ്. അനുകരണീയമാണ്. അഹങ്കാരത്തിൻെറയോ അഹംഭാവത്തിൻെറയോ ഒരു നിഴൽ പോലും തൻെറ നാലയലത്ത് പോലും എത്തിനോക്കിയില്ല. മുതഅല്ലിമുകളെ തൻെറ ഇരുലോക സ്വത്തായിട്ടായിരുന്നു അദ്ദേഹം കണ്ടിരുന്നത്.

തൻെറ ശിഷ്യന്മാരോട് തനിക്കുണ്ടായിരുന്ന സ്നേഹം വരികൾക്കും വാക്കുകൾക്കും അതീതമായിരുന്നു. മുതഅല്ലിമുകളുടെ ഉയർച്ചയായിരുന്നു ആ പവിത്ര ജീവിതത്തിൻെറ ലക്ഷ്യം തന്നെ. ആ ജീവിതവുമായി ഒരിക്കൽ ബന്ധപ്പെട്ട മുതഅല്ലിം പിന്നെ മാർഗഭ്രംശം സംഭവിച്ചിട്ടില്ല. എന്നു പറയുന്നതാകും ശരി. നിഷ്കളങ്കമായ

വദനം ദർശിക്കുന്ന മാത്രയിൽ അവരിൽ പരിവർത്തനത്തിൻെറ തിര മാലകൾ ആഞ്ഞടിക്കുകയായി. പിന്നെ അതൊരു ശാന്ത ജലപ്പര പ്പായി മാറുകയും ചെയ്യും.

ആ ധന്യജീവിതത്തിൻെറ വിജയ രഹസ്യം എന്തായിരുന്നു? 'ഇൽമും അമലും' (ജ്ഞാനവും ആരാധയും) ഇത് രണ്ടുമാണ് ആ ജീവിതത്തിന് മഹത്വത്തിൻെറ മാലയണിയിച്ചത്.

ഇസ്‌ലാമിക വിജ്ഞാന ശാഖകളിലെല്ലാം അവഗാഹം നേടു കയും അവ പുത്തൻ തലമുറക്ക് പകർന്നുകൊടുക്കുകയും ചെയ്ത ആ ത്യാഗിവര്യൻ കേരളത്തിലെ 'സുയൂതി' യായാരുന്നു എന്നകാര്യം അവിതർക്കിതമാണ്. എല്ലാ വിജ്ഞാന ശാഖകളിലും പാണ്ഡി ത്യം നേടി അത് പകർത്തിവെച്ച ഇമാം സുയൂതിയെ പോലെ

അവരെയും നമ്മെയും അല്ലാഹു അവൻെറ സ്വർഗ്ഗ ലോകത്ത് ഒരുമിച്ച് ജീവിക്കാൻ തൗഫീഖ് നൽകട്ടെ ആമീൻ.



# ഇമാം ഗസാലി (റ) പറഞ്ഞ സത്യം

- ഒ. പി. എം. മുത്തുക്കോയ തങ്ങൾ

പ്രതിഭയുടെ അഗ്നി സ്ഫുലിംഗങ്ങൾ മനസ്സിലുണ്ടാവുകയും അവ പ്രകടമാക്കുകയും ചെയ്യുന്ന അപൂർവ്വം ചില വ്യക്തി പ്രകാശങ്ങൾ ഉണ്ടാകാറുണ്ട്. ചുരുങ്ങിയ ഒരു വൃത്തത്തിൽ മാത്രമേ ഇവർ അറിയപ്പെടാറുള്ളൂ. പേരും പെരുമയും നേടാനുള്ള സർവ്വ വിധ ക്വാളിഫിക്കേഷനുകൾ ഉണ്ടായിട്ടും ഇവർ അഗണ്യ കോടിയിൽ തള്ളപ്പെടുന്നു. അല്ലാമാ ഇഖ്ബാൽ പാടിയത് പോലെ, മദിപ്പിക്കുന്ന സുഗന്ധമുള്ള എത്രയെത്ര പുഷ്പങ്ങളാണ് ആരാലും ആസ്വദിക്കപ്പെടാതെ കാട്ടിൽ വാടി വീഴുന്നത്! പ്രകാശം പൊഴിക്കുന്ന എത്രയോ അമൂല്യ രത്നങ്ങളാണ് ആരാലും കാണപ്പെടാതെ ആഴിയുടെ അഗാധതയിൽ കിടക്കുന്നത്!

പ്രപഞ്ച സീമകളെ സ്വന്തം നെഞ്ചഴികൾക്കുള്ളിലേക്കാവാഹിക്കാനുള്ള സിദ്ധി വിശേഷംകൊണ്ട് അനുഗ്രഹീതരായ ഈ പ്രതിഭാശാലികൾ പരക്കെ അറിയപ്പെടാത്തത് മനുഷ്യ സമുദായത്തിന്റെ നിർഭാഗ്യമെന്ന് പറയുന്നതാവും കൂടുതൽ ശരി. മെഴുകുതിരിയെ കുറിച്ചുള്ള പഴയ ഒരു ഉപമതന്നെ നമുക്കിവിടെ സ്വീകരിക്കാനാകും. സ്വയം ഉരുകി ഒലിച്ച് അന്യർക്ക് പ്രകാശം നൽകാൻ വിധിക്കപ്പെട്ട ഒരു ജീവിതമാണ് മെഴുകുതിരിയുടേത്. മെഴുകു തിരിയുടെ ഈ ധന്യതയാണ് മുകളിൽ സൂചിപ്പിച്ച പ്രതിഭാശാലികൾക്കുമുള്ളത്.

വൈജ്ഞാനിക നഭോമണ്ഡലത്തിൽ ഏഴ് ദശാബ്ദത്തോളം നിശ്ശബ്ദ സേവനം നടത്തിയ മർഹൂം മൗലാനാ കൈപ്പററ ബീരാൻ കുട്ടിമുസ്ലിയാരുടെ ജീവിതത്തിൽ നാം ദർശിക്കുന്നത് മുകളിൽ സൂചിപ്പിച്ച ധന്യതയാണ്. ഈ നൂററാണ്ടിൽ കേരളം കണ്ട പണ്ഡിത ശ്രേഷ്ഠന്മാരിൽ അഗ്രഗണ്യനായിരുന്നു മൗലാനാ. ആലസ്യത്തിന്റെയും, അലംഭാവത്തിന്റെയും ഊഷര താഴ്വരകളിൽ ഉറക്കം നടിച്ച് കിടന്നൊരു ജനസഞ്ചയത്തെ തൊട്ടും തോണ്ടിയും വിളിച്ചുണർത്തി അവർക്ക് ആത്മാഭിമാനത്തിന്റെയും അസ്തിത്വ ബോധത്തിന്റെയും ജീവിതരക്തം കുത്തിവെച്ച കർമ്മധീരനായിരുന്നു മൗലാനാ. ഈ നിർണ്ണായക കാലഘട്ടത്തിന്റെ ശക്തിജ്ജ്വാലയായി

രുന്ന ആ കർമ്മ യോഗി. സേവനത്തിന്റെ പാതയിൽ സ്വയം സമർപ്പിതമായ ധന്യമായൊരു ജീവിതകഥയാണ്, പ്രചോദനാത്മകമായൊരു ജീവിതഗാഥയാണ് അദ്ദേഹത്തിന്റേത്. പൗരാണികതയെയും ആധുനികതയെയും കൂട്ടിയിണക്കി കേരള മുസ്ലിം പണ്ഡിത പാരമ്പര്യത്തിന് തിലകം ചാർത്തിത്തന്ന ആ മഹാനഭാവനെക്കുറിച്ച് പ്രാഥമികമായ ജ്ഞാനം പോലുമില്ലാത്തവരാണ് നമ്മിൽ അധികപേരും.

അനീതിക്കെതിരെ, അവസര നിഷേധനത്തിന്നെതിരെ, അധർമ്മത്തിന്നെതിരെ ഉരുളൻ കല്ലുകൾ പൊക്കിയെറിഞ്ഞ് മാതൃക കാട്ടിയ ആ മഹാനെ അവകാശപ്പെടുന്നവർ, ബഹുമാനിക്കുന്നവർ, സ്നേഹിക്കുന്നവർ ഉരുളൻ കല്ലുകൾ പൊങ്ങുന്നില്ലെങ്കിൽ ഒരു പിടി മണൽ വാരി എറിഞ്ഞെങ്കിലും അനീതിക്കെതിരായി, അധർമ്മത്തിന്നെതിരായി, അവസര നിഷേധത്തിന്നെതിരായി പ്രതിഷേധിക്കുക അതായിരിക്കും അദ്ദേഹത്തിന്റെ ആത്മാവിന് ഏററവും സംതൃപ്തി നൽകുക.

മൗലാനയുടെ നിര്യാണംമൂലം കേരള മുസ്ലിം പണ്ഡിത പരമ്പരക്ക് തലയെടുപ്പുള്ള ഒരു പണ്ഡിത ജ്യോതിസ്സാണ് നഷ്ടമായത്. സമകാലീനരായ പണ്ഡിതന്മാരെ അപേക്ഷിച്ച് ''ജനറൽ നോളേജ്'' വളരെ കൂടുതലായിരുന്നു മൗലാനക്ക്. ഇംഗ്ലീഷ്, അറബി, ഉർദു, മലയാളം എന്നീ നാല് ഭാഷകളിലുമുള്ള ബൃഹത്തായ ഒട്ടേറെ ഗ്രന്ഥങ്ങളായിരുന്നു അദ്ദേഹത്തിന്റെ കൂട്ടുകാർ. ബർണാഡ്ഷായുടേയും, ഷേക്സ്പിയറുടേയും ഇംഗ്ലീഷ് സാഹിത്യങ്ങളും, മൗലാനാ ഹിഫ്സുറഹ്മാന്റെയും, മൗലാനാ അബുൽകലാം ആസാദിന്റെയും ഉർദു സാഹിത്യങ്ങളും ശൈഖ് അൻവർഷാ കാശ്മീരിയുടെ ഹദീസ് വ്യാഖ്യാനങ്ങളും ഇവയെല്ലാം ത്യാജ്യ–ഗ്രാഹ്യ–വിവേചന ബുദ്ധിയോടെ അദ്ദേഹം വായിച്ചു തീർത്തിട്ടുണ്ട്.

വിവിധ കലകളിൽ അദ്ദേഹത്തിനുള്ള നൈപുണ്യം മനസ്സിലാക്കാൻ അദ്ദേഹത്തിന്റെ ചുരുക്കം ചില രചനകൾ പരിശോധിച്ചാൽ മതി. ശാഫിഈ കർമ്മശാസ്ത്ര ഗ്രന്ഥങ്ങളിൽ പ്രസിദ്ധമായ ജലാലുദ്ദീനിൽ മഹല്ലി (റ)യുടെ ശറഹുൽ മിൻഹാജിൽ ഉപയോഗിച്ചു കാണുന്ന സാങ്കേതിക പദങ്ങൾക്ക് വ്യാഖ്യാനമായിക്കൊണ്ട് അദ്ദേഹം എഴുതിയ ഗ്രന്ഥമാണ് ''രിസാലത്തുത്തൻ

ബീഹ്''. 1971 നവ: 30ന് പ്രസ്തുത ഗ്രന്ഥത്തിന്റെ ആദ്യഭാഗം പുറത്തിറങ്ങി. അത് ഒരാവർത്തി വായിക്കുന്നവർ തീർച്ചയായും അഭിപ്രായപ്പെടും, മൗലാനാ ഒരു രണ്ടാം മഖ്ദൂമാണെന്ന്. അഗാധമായ സൂക്ഷ്മതയും ഗവേഷണവുമില്ലാതെ ഒരക്ഷരം അദ്ദേഹം എഴുതുകയോ പറയുകയോ ചെയ്തിട്ടില്ല. ഇതെഴുതുമ്പോൾ എന്റെ മനസ്സിൽ തെളിഞ്ഞു വരുന്നത് നാല് വർഷം മുമ്പുണ്ടായ ഒരു സംഭവമാണ്.

ഞാനും, കക്കാട് മുഹമ്മദ്ഫൈസിയും മറ്റൊരു സുഹൃത്തും കൂടി മൗലാനയെ കാണുവാൻപോയി. അന്നൊരു റംസാനാണ്. രാവിലെ പത്ത് മണിക്ക് ഞങ്ങൾ മൗലാനയുടെ വാസസ്ഥലമായ പള്ളിയിലെത്തി. മൗലാനാ അവിടെ ഉറങ്ങുകയായിരുന്നു. അല്പം കഴിഞ്ഞപ്പോഴേക്ക് ഉണർന്നു; ഞങ്ങളെ അടുത്തേക്ക് വിളിച്ചു-നേരിയ ശബ്ദത്തിൽ ഞങ്ങളോട് പല വിഷയങ്ങളെ സംബന്ധിച്ചും സംസാരിച്ചു. 1966ൽ എന്റെ പിതാവും മൗലാനയും ഒരുമിച്ച് ഹജ്ജിന് പോയതും മറ്റും പറഞ്ഞു. അതിനു ശേഷം ഞങ്ങൾ മൗലാനയോട് ഒരു സംശയം ചോദിച്ചു.

ഫത്ഹുൽ മുഈനിന്റെ കർത്താവായ ശൈഖ് സൈനുദ്ദീൻ മഖ്ദൂം രണ്ടാമൻ എവിടെയാണ് അന്ത്യവിശ്രമം കൊള്ളുന്നത്? പൊന്നാനിയിലോ അതോ മാഹിക്കടുത്ത ചോമ്പാലിലോ?

ഇത് കേട്ട മൗലാനാ അല്പനേരം ചിന്തിച്ചതിനു ശേഷം പറഞ്ഞു ''കുട്ടികളേ, എനിക്ക് ഒരുപാട് പ്രായമായി. ഓർമ്മശക്തിയെല്ലാം ക്ഷയിച്ചിരിക്കുന്നു. ഈ പ്രായത്തിൽ ആരുടെയും സംശയങ്ങൾക്ക് മറുപടി പറയരുതെന്നാണ് ഇമാം ഗസാലി (റ) പറഞ്ഞിട്ടുള്ളത്'' ഇത്കേട്ട മാത്രയിൽ ഞങ്ങൾ സംസാര വിഷയം മാററി. പല തവണ അദ്ദേഹത്തെ സന്ദർശിക്കുവാൻ എനിക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്. എന്റെ പിതാവിനെ ''കോയ'' എന്നാണ് മൗലാനാ വിളിക്കാറ്. എന്നെ ''കോയാന്റെ കുട്ടി'' എന്നും. എന്റെ അനുജന് സയ്യിദ് ഇബ്രാഹീം എന്ന് പേര് നൽകിയത് മൗലാനയാണ്. എന്റെ പിതാവും മൗലാനയും ഹജ്ജ് യാത്രയിലായിരുന്നപ്പോൾ മക്കയിലെ മഖാം ഇബ്രാഹീമിന് അടുത്ത് വെച്ചാണ് പ്രസ്തുത നാമകരണം നടന്നത്. ഇക്കാര്യം മൗലാനാ ഒരിക്കൽ അനുസ്മരിക്കയുണ്ടായി.



# ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ)

– (എം. കെ. അബ്ദുൽ കരീം, ഇരിങ്ങല്ലൂർ)

നീറുന്ന ഹൃദയത്തോടെ കേരള മുസ്‌ലിംകൾക്ക് ഓർമ്മിക്കാൻ ഇതാ ഒരു ദുഃഖ ദിനവുംകൂടി 1988 ഫെ: 5.

ഈ ദിനത്തിലാണ് ഒരു മനുഷ്യായുസ്സ് മുഴുവനും ദീനീവിജ്ഞാന പ്രബോധനത്തിൽ ചിലവഴിച്ച ഉസ്താദുൽ അസാതീദ് മൗലാനാ 'കൈപ്പററ' ബീരാൻകുട്ടി മുസ്‌ലിയാർ (ന:മ) പരലോകം പൂൽകിയത്. സാമൂഹ്യ സാംസ്കാരിക രംഗങ്ങളിൽ ദീനീ സേവന പാതയിലൂടെ ജീവിതത്തിന് അന്ത്യം കുറിച്ച ഒരു പണ്ഡിത ജ്യോതിസ്സു കൂടി നമ്മെ വിട്ടു പിരിഞ്ഞു.

അലംഘനീയമായ അല്ലാഹുവിന്റെ വിധിയിൽ വ്യാകുലപ്പെട്ടിട്ട് കാര്യമില്ല. പരിശ്രമ ജീവിതത്തിന്ന് അന്ത്യം കുറിച്ച് വിശ്രമ ജീവിതത്തെ സ്വാഗതം ചെയ്ത അങ്ങയെ ഓർത്ത് ദുഃഖിക്കേണ്ട ആവശ്യമില്ല. എന്നാലും നമ്മുടെ ഹൃദയങ്ങളിൽ അറിയാതെ വേദനയുടെ അലയടികൾ അനുഭവപ്പെടുകയാണ്. നയനങ്ങൾ കണ്ണീർ വാർക്കുകയാണ്.

ഉന്നത ഗുണങ്ങളുടെ പ്രതീകവും അതുല്യ വ്യക്തിത്വത്തിന്റെ ഉടമയും ബൃഹത്തായ പല ഗ്രന്ഥങ്ങളുടെ കർത്താവും ആയിരുന്നു ശൈഖുനാ.

കുട്ടികളുടെ ഉത്തമ പിതാവായും, ജനങ്ങളുടെ ഇഷ്ട സുഹൃത്തായും, ഗുരുവര്യരുടെ വാത്സല്യ ശിഷ്യനായും ശിഷ്യ ഗണങ്ങളുടെ പ്രിയ ഗുരുവായും, സ്വദേശികളുടെ കാര്യ ദർശിയായും, വിദേശികളുടെ ആശാകേന്ദ്രമായും അവിടന്ന് കാലം കഴിച്ചു.

പ്രബല അഭിപ്രായമല്ലാതെ ഫത്‌വ നൽകരുതെന്നും ഇതിന്നപവാദമായി ഏത് വമ്പനെയും അനുവദിക്കുകയില്ലെന്നുമുള്ള പ്രഖ്യാപനം ശൈഖുനായെ സൂക്ഷ്മതയുടെയും, പാരത്രിക പണ്ഡിതന്മാരുടെയും മുൻനിരയിൽ എത്തിച്ചു.

കേരളക്കരയിൽ ദീനീ വിജ്ഞാനത്തിന്റെ പ്രഭ പരത്തിയ ഒരു ജനറേറ്റർ തന്നെ ആയിരുന്നു ശൈഖുനാ. ഇന്ന് കേരളത്തിന്റെ നാനാ ഭാഗത്തും പ്രകാശിക്കുന്ന വിജ്ഞാനത്തിന്റെ ബൾബുകൾ ശൈഖുനാ ബീരാൻകുട്ടി മുസ്‌ലിയാർ എന്ന വിജ്ഞാന സാഗരത്തിൽ നിന്നും പകർത്തിയെടുത്തതാണ് എന്നതിൽ സന്ദേഹമില്ല. ശിഷ്യ സമ്പത്തിൽ ശൈഖുനായെ വെല്ലുന്ന മററാരെങ്കിലുമുണ്ടോ എന്ന കാര്യം സംശയമാണ്. നാട്ടിലും മറുനാട്ടിലും മുസ്‌ലിം അമുസ്‌ലിം ഭേതമന്യേ ഒരേപോലെ ആദരിക്കുന്ന ഒരു ആലിമുണ്ടെങ്കിൽ അത് ശൈഖുനായെ കഴിച്ചിട്ടേയുള്ളൂ.

ഗുരുത്വം സമ്പാദിക്കുക, ബർക്കത്ത് കരസ്ഥമാക്കുക എന്ന ഉദ്ദേശത്താൽ വിദ്യാർത്ഥികൾ ശൈഖുനായെ സന്ദർശിക്കൽ പതിവായിരുന്നു. അന്ന് അവരോട് നൽകുന്ന ഉപദേശം. ''ഇന്ന് മിക്ക വിദ്യാർത്ഥികളുടെയും പുസ്തകങ്ങളിൽ പാസ്പോർട്ട് കാണാം. അത് നമുക്ക് ഒരിക്കലും ഭൂഷണമല്ല. പഠിക്കുന്ന സമയത്ത് ഇതര ചിന്തയിലേക്ക് തിരിയരുത്. ഒരു സംഘടനയിലും മെമ്പർ ആവരുത്. അതെല്ലാം പഠനത്തിനെ സാരമായി ബാധിക്കും''.

ഏകദേശം ഒരു നൂററാണ്ട് കാലം ഇൽമിന്റെ ജ്യോതിസ്സായി മിന്നിത്തിളങ്ങിയ ശൈഖുനാ മുസ്‌ലിം ജനതയെ ആകമാനം കണ്ണീർ കയത്തിൽ ആഴ്ത്തി എന്നന്നേക്കുമായി നമ്മോട് വിട പറഞ്ഞു. ഇന്നാലി.........

അല്ലാഹു അവിടന്ന് കാണിച്ച പാത അനുഗമിക്കാൻ നമുക്ക് തൗഫീഖ് നൽകുമാറാവട്ടെ, അവരെയും നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടട്ടെ, ആമീൻ.



# ഓർമ്മയുടെ ചെപ്പുകൾ തുറക്കുമ്പോൾ

കേരളക്കരയിൽ ജീവിച്ചിരുന്ന തീഷ്ണശാലികളായ പണ്ഡിത കേസരികളുടെ മുൻനിരയിൽ സ്ഥാനം പിടിച്ച വ്യക്തിയായിരുന്നു മർഹൂം കൈപ്പററ ബീരാൻകുട്ടി മുസ്‌ലിയാർ. പ്രകോപന പ്രലോഭനങ്ങൾക്ക് വശംവദനാവാതെയും ഭൗതിക നേട്ടം ഒട്ടും ആഗ്രഹിക്കാതെയും പരിശുദ്ധ ദീനിന്റെ സുന്ദര രൂപം തന്റെ എളിയ ജീവിതത്തിലൂടെ അദ്ദേഹം ജനങ്ങൾക്ക് മുമ്പിൽ തുറന്നു കാണിച്ചു കൊടുത്തു. നീണ്ട ഒമ്പത് ദശാബ്ദക്കാലം വിജ്ഞാന സമ്പാദനത്തിനും ദീനീ പ്രബോധനത്തിനുമായി ചിലവഴിച്ചതിന്നിടയിൽ അവിസ്മരണീയങ്ങളായ പല സംഭവങ്ങളും ശൈഖുനായുടെ ജീവിതത്തിൽ കഴിഞ്ഞു പോയിട്ടുണ്ട്. വിശ്വാസ യോഗ്യരായ പലരുടെയും അനുഭവ യാഥാർത്ഥ്യങ്ങളിലേക്കും വിവിധ മസ്തിഷ്കങ്ങളുടെ അറകളിൽ സൂക്ഷിക്കപ്പെട്ട അപൂർവ്വങ്ങളായ ചില സംഭവങ്ങളിലേക്കും വിരൽചൂണ്ടുകയാണ് ഈ കുറിപ്പുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്.

## ഹിദായതുത്ത്വലബ

സ്മര്യ പുരുഷന്റെ ജന്മദേശമായ കൈപ്പററയിൽ മഹാനവർകൾ അന്ത്യ വിശ്രമം കൊള്ളുന്ന ഉമ്മിണിക്കടവത്ത് ജുമുഅ: മസ്ജിദിൽ ഏകദേശം ഒരു നൂററാണ്ടിലധികം പഴക്കമുള്ളതാണ് ഇന്ന് നിലവിലുള്ള ദർസ്. പിൽക്കാലത്ത് ഈ ദർസ് ഹിദായത്തുത്ത്വലബ എന്ന പേരിൽ അറിയപ്പെട്ടു. സൂഫീവര്യരും ഉന്നത ശീർഷരുമായിരുന്ന വലിയ്യുല്ലാഹി കുഞ്ഞാമു മുസ്‌ലിയാർ, പേഴുംതറയിൽ മുഹമ്മദ് മുസ്‌ലിയാർ, കരിമ്പനക്കൽ മമ്മൂട്ടി മുസ്‌ലിയാർ, കരിമ്പനക്കൽ മുഹമ്മദ് മുസ്‌ലിയാർ, മുന്നിയൂർ ഹസ്സൻകുട്ടി മുസ്‌ലിയാർ തുടങ്ങി ധാരാളം ഉലമാക്കളുടെ താലോലമേററ് അത് വളർന്നു പന്തലിച്ചു. സ്മര്യ പുരുഷന്റെ പ്രാഥമിക വിദ്യാഭ്യാസം ഈ ദർസിൽ നിന്നു തന്നെയായിരുന്നു. കാലക്രമേണ ദർസിന്ന് മാന്ദ്യം സംഭവിച്ചു തുടങ്ങി. ഇത് മനസ്സിലാക്കിയ ശൈഖുനായുടെ ഹൃദയത്തിലുണ്ടായ വേദന വർണ്ണനാതീതമായിരുന്നു. തന്റെ മശാഇഖുകളും, ഉസ്താദുമാരും ബീജാപാവം നൽകി പടുത്തുയർത്തിയ ദർസിന്റെ അധോഗതി ശൈഖുനാക്ക് അസഹനീയമായി തോന്നി. മഹാനവർകൾ പല ഉലമാക്കളെയും വാഗ്മികളെയും ക്ഷണിച്ചു

വരുത്തി നാട്ടുകാർക്ക് വേണ്ട ഉപദേശ നിർദ്ദേശങ്ങൾ നൽകിയും വീട് വീടാന്തരം കയറിയിറങ്ങിയും ദർസിന്ന് സ്ഥായിയായ ഒരു വരുമാനം കണ്ടെത്തി. അധഃപതനത്തിന്റെ അഗാധ ഗർത്തത്തിലേക്ക് ആപതിക്കാനടുത്തിരുന്ന ദർസിനെ പുരോഗതിയുടെ പാതയിലേക്ക് നയിക്കുകയും ചെയ്തു. സർവ്വശക്തനായ അല്ലാഹുവിന്റെ അപാരമായ അനുഗ്രഹത്താൽ ആ വിളക്ക് (ഹിദായത്തുൽ ഇസ്‌ലാം) ഇന്നും പ്രകാശ കിരണങ്ങൾ പൊഴിച്ചു കൊണ്ടിരിക്കുന്നു. പക്ഷെ ശൈഖുനായുടെ ദേഹ വിയോഗത്തിൽ കേഴുകയാണ് ഈ ദർസ്.

## വിജ്ഞാനത്തോട് അമിതാവേശം

വളരെ ചെറുപ്പത്തിൽതന്നെ വിജ്ഞാനം കരസ്ഥമാക്കുന്നതിൽ അതിയായ പ്രതിപത്തി ശൈഖുനായിൽ ദൃശ്യമായിരുന്നു. മത വിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ മാത്രമായിരുന്നില്ല ഈ പ്രതിപത്തി. വിജ്ഞാനത്തിന്റെ സമസ്ത മേഖലകളിലും ആധിപത്യം നേടാൻ ശൈഖുനാ ഭഗീരഥയത്നം തന്നെ നടത്തി.

ശൈഖുനാ ജന്മദേശമായ കൈപ്പററയിലുള്ള ദർസിൽ പ്രാഥമിക വിദ്യാഭ്യാസം നടത്തിക്കൊണ്ടിരിക്കുന്ന കാലം ഒരു ഫഖീർ പള്ളിയിൽ വരാനിടയായി. അന്ന് ശൈഖുനാക്ക് ദേഹമാസകലം ചൊറി പിടിച്ച് വികൃതമായിരുന്നു. ''ഈ ചൊറിയുള്ള കുട്ടിയെ പള്ളി വൃത്തികേടാക്കാൻ ആരാണ് ഇങ്ങോട്ടയച്ചത്'' എന്ന ഗൗരവ സ്വരത്തിലുള്ള ഫഖീറിന്റെ ചോദ്യം ശൈഖുനായുടെ പിതാവായ അവറുട്ടി അധികാരി അറിയാൻ ഇടവന്നു. നിത്യവും പ്രഭാതത്തിൽ ചായപോലും കഴിക്കാതെ ദർസിൽ എത്തുന്ന കുട്ടിയെ സുഖക്കേടിന്ന് ദർസിൽ പോകുക നിർത്തി ചികിത്സിക്കാൻ അവൻ സമ്മതിക്കുകയില്ല എന്ന് കണ്ട പിതാവ് കുട്ടിയെ സ്വന്തം വീട്ടിൽ ഒരു തടവറയിലാക്കി ചികിത്സിക്കാനും ചൊറി ഭേദമായതിന്ന് ശേഷം ദർസിലേക്ക് അയച്ചാൽ മതി എന്നും തീരുമാനിക്കുകയും ശൈഖുനായെ പിതാവ് ഒരു റൂമിലിട്ട് അടക്കുകയും ചെയ്തു.

മരുന്നും ഭക്ഷണവുമായി കാലത്ത് റൂമിൽ ചെന്നവർക്ക് കുട്ടിയെ കാണാൻ കഴിഞ്ഞില്ല. എല്ലാവരും തിരച്ചിൽ ആരംഭിച്ചു. അങ്ങിനെ പള്ളിയിൽ ചെന്ന് നോക്കുമ്പോൾ സ്മര്യപുരുഷൻ സഹപാഠികളോടൊത്ത് ഓതുന്നതാണ് കണ്ടത്. തടവിലാക്കിയ മുറിയുടെ ജനലിൽകൂടി പുറത്ത് ചാടിയായിരുന്നു വിജ്ഞാന കുതു

കിയായ ആ കുട്ടി ദർസിൽ എത്തിയത്. (എല്ലാ ആധുനിക സൗകര്യങ്ങളുമുള്ള ഇന്നത്തെ പള്ളി ദർസുകളിൽനിന്ന് പോലും ചില്ലറ കാരണത്താൽ ദീനീ വിജ്ഞാന രംഗം വിട്ടകലുന്ന ഇന്നത്തെ മുതഅല്ലിമുകൾക്ക് ഇതൊരു പാഠമായെങ്കിൽ!)

ചെറു പ്രായത്തിൽതന്നെ ദീനീ വിജ്ഞാനത്തോടുള്ള അമിതാവേശം പിൽക്കാലത്ത് ശൈഖുനായെ ഒരു ആധുനിക ഗസ്സാലി തന്നെ ആക്കിത്തീർത്തു. ഏകദേശം 93 വയസ്സ് ജീവിച്ച മഹാൻ എട്ട് പതിററാണ്ട് കാലം ദീനിനെ പഠിക്കുന്നതിലും പഠിപ്പിക്കുന്നതിലുമായി കഴിച്ചുകൂട്ടി. ഇത്രയേറെ തിരക്കിട്ട ജീവിതത്തിന്നിടയിലും ആലിമീങ്ങൾക്കും മുതഅല്ലിമീങ്ങൾക്കും ഉപകരിക്കുന്ന അഞ്ചോളം അറബി ഗ്രന്ഥങ്ങൾ രചിക്കുകയുണ്ടായിട്ടുണ്ട്. നൂറുകണക്കിന് പ്രഗത്ഭമതികളായ ശിഷ്യന്മാർ കേരളത്തിന്നകത്തും പുറത്തും ദീനീ രംഗത്ത് സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു കൊണ്ടിരിക്കുന്നുമുണ്ട്.

## പ്രശസ്തിയോട് വിരക്തി

അൽപ സ്വൽപം വാചാലമായി സംസാരിക്കുകയും ഏതെങ്കിലും ഒന്നോ രണ്ടോ ഗ്രന്ഥം രചിച്ച് പ്രകാശനം ചെയ്യുകയും ചെയ്താൽ ഏതൊരു വ്യക്തിയും പ്രശസ്തിക്ക് ആഗ്രഹിച്ചു പോകുന്നത് സ്വാഭാവികമാണല്ലൊ. എന്നാൽ ശൈഖുനാ ഏതു നിലയിലും പ്രശസ്തിക്ക് അർഹനായിട്ടുപോലും പ്രശസ്തിയുടെ നേരെ മുഖം കാണിക്കാറില്ലായിരുന്നു. തന്നെയുമല്ല തന്റെ പേർ അച്ചടിച്ചു വരുന്നതിൽ തീരെ സംതൃപ്തനല്ലായിരുന്നു. അദ്ദേഹം രചിച്ച ഗ്രന്ഥങ്ങളിൽതന്നെ V. U. ബീരാൻകുട്ടി എന്നു മാത്രമെ നമുക്ക് കാണാൻ സാധിക്കുകയുള്ളൂ. എന്ന് വരികിൽ അദ്ദേഹത്തിന് പ്രശസ്തിയോടുള്ള വിരക്തി എത്രമാത്രമായിരുന്നു എന്ന് നമുക്ക് ഊഹിക്കാൻ സാധിക്കും. ദീനീ സേവന രംഗത്ത് പ്രവർത്തിക്കുന്ന ഒരൊററ സംഘടനകളിലും അദ്ദേഹം പ്രവർത്തിച്ചിരുന്നതായോ വല്ല പത്രമാസികകളിലും അദ്ദേഹത്തിന്റെ പേർ സ്ഥലം പിടിച്ചതായോ നമുക്ക് കാണാൻ സാധിക്കുകയില്ല.

അഖില കേരള ജംഇയ്യത്തുൽ ഉലമ രൂപീകരിക്കുന്ന വേളയിൽ സംഘാടകർ മഹാനവർകളെ സമീപിച്ച് മെമ്പർഷിപ്പ് എട

ക്കാൻ നിർബന്ധിച്ചു. ഞാൻ ഒരു സംഘടനയിലും പ്രവർത്തി ച്ചിട്ടില്ലെന്നും പ്രവർത്തന പരിചയവും പ്രസംഗ പരിചയവും ഇല്ലാത്ത ഞാൻ ഒരു സംഘടനയിലും മെമ്പർ ആവുകയില്ലെന്നും ആവർത്തിച്ചു പറഞ്ഞതിനാൽ മേൽ സംഘടനയുടെ സംഘാടകർ ഒരു തുച്ഛമായ സംഭാവനയെന്നോണം 'നാല് അണ' ചോദിക്കുക യും ശൈഖുന അത് നൻകുകയും ചെയ്തു. കൊടുത്ത സംഖ്യ മെമ്പർഷിപ്പായി ഗണിച്ച് പിറേറന്നത്തെ പത്രത്തിൽ വാർത്ത വ ന്നതിൽ ശൈഖുനായുടെ പേരും ഉൾപ്പെട്ടിരുന്നു. ഈ വിവരം അറിഞ്ഞ ശൈഖുന വളരെ നീരസം പ്രകടിപ്പിക്കുകയും തൻെറ ശിഷ്യന്മാർക്ക് സത്യാവസ്ഥ വിവരിച്ചു കൊടുക്കുകയും ചെയ്തു.

ശൈഖുനായുടെ ഗ്രന്ഥങ്ങളിൽപെട്ട ''രിസാലത്തുത്തൻ ബീഹ്'' എന്ന ഗ്രന്ഥം പലരുടെയും ആവശ്യം കണക്കിലെടു ത്ത് പ്രകാശനം ചെയ്യപ്പോൾ പ്രസ്സുകാർക്ക് കൊടുത്ത നിർദ്ദേശം തൻെറ പേർ വി. യു. ബീരാൻകുട്ടി എന്ന് മാത്രം കൊടുത്താൽ മതി എന്നായിരുന്നു.

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ അതി മഹത്തായ ഒരു സമ്മേളനം മലപ്പുറം ജില്ലയിൽ അരങ്ങേറുകയുണ്ടായി. തെ ന്നിന്ത്യൻ മുഫ്ത്തിയും പ്രഗത്ഭ പണ്ഡിതനും ബാഖിയാത്തുസ്വാ ലിഹാത്ത് അറബിക്കോളേജ് പ്രിൻസിപ്പലുമായിരുന്ന ശൈഖ് ആദം ഹസ്രത്ത് (ന:മ) സമ്മേളനത്തിൻെറ മുഖ്യ അതിഥി ആയിരു ന്നു. ഉറദു ഭാഷയോടു് അതീവ താൽപ്പര്യമുള്ള ശൈഖുന ശൈഖ് ആദം ഹസ്രത്തിൻെറ ഉറദു ഭാഷണം കേൾക്കാനും അവരുടെ ഭക്തി നിർഭരമായ പ്രാർത്ഥനയിൽ പങ്കെടുക്കുവാനുംവേണ്ടി സമ്മേളന സ്ഥലത്തേക്ക് പുറപ്പെട്ടു. തൻെറ സാന്നിദ്ധ്യം മററാരും അറിയ രുതെന്ന നിർബ്ബന്ധമുള്ള ശൈഖുന സമ്മേളന നഗരിയിൽനിന്നും വളരെ അകലെയുള്ള ഒരു ഇല്ലിച്ചുവട്ടിലാണ് നിന്നിരുന്നത്. സമ്മേളനത്തിന്നു വന്നിരുന്ന ആളുകളിൽ ചിലർ ആകസ്മികമായി ശൈഖുനായെ കാണാൻ ഇട വരികയും വിവരം സ്റ്റേജിൽ അറി യിക്കുകയും ചെയ്തു. തീപ്പൊരി പാറുന്ന ശൈഖ് ആദം ഹസ്രത്തി ൻെറ ഉറദുവിലുള്ള പ്രസംഗം പെട്ടെന്ന് നിലക്കുകയും കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ ഉടനെ സ്റ്റേജിൽ ഹാജറാവണമെന്ന അനൗൺസ് ശ്രവിക്കാൻ ഇട വരികയും ചെയ്തു ശൈഖുനാ മൈ ക്കിൻെറ ശബ്ദം തൻെറ കർണ്ണപുടങ്ങളിൽ എത്താത്ത ദിക്കിലേക്ക് ഓടിയകലുകയാണുണ്ടായത്.

മൈക്കിന്റെ മുമ്പിൽ നിൽക്കാൻ ചാൻസ് ലഭിച്ചാൽ പ്രശസ്തിക്ക് വേണ്ടി എന്ത് നെറികേടും വിളിച്ചുകൂവാൻ മടിക്കാത്ത വർഗ്ഗമെ നീ എവിടെ?

## ഫത്വകൾ

ഫത്വ നൽകാൻ തികച്ചും അർഹനായിരുന്ന ശൈഖുനാ ജീവിതത്തിലൊരിക്കലും ഫത്വ നൽകീട്ടില്ല എന്ന് കേൾക്കുമ്പോൾ വിസ്മയം തോന്നിപ്പോകും. പണ്ഡിതന്മാർ വല്ല സംശയമോ ഫത്വകളോ ചോദിച്ചാൽ കിതാബിന്റെ പേർ പറഞ്ഞുകൊടുത്ത് അവരോട് കിതാബ് നോക്കി മനസ്സിലാക്കാനാണ് അദ്ദേഹം ഉപദേശിച്ചിരുന്നത്. അതുപോലെ പൊതുജനമാണ് ചോദിച്ചതെങ്കിൽ ഫത്വ നൽകാൻ എനിക്ക് അർഹതയില്ലെന്നും നല്ല പണ്ഡിതന്മാരിൽനിന്ന് മാത്രമെ ഫത്വ വാങ്ങാൻ പാടുള്ളൂ എന്നുമായിരുന്നു അദ്ദേഹം പ്രതികരിച്ചിരുന്നത്. കാര്യം ഇങ്ങിനെയൊക്കെ ആയിരുന്നെങ്കിലും ''ഹഖിന്ന്'' എതിരിൽ ഏത് വലിയ പണ്ഡിതൻതന്നെ ഫത്വ കൊടുത്താലും യാഥാർത്ഥ്യം തുറന്ന് പറയാനും അത് സമർത്ഥിക്കാനും അദ്ദേഹത്തിനുണ്ടായിരുന്ന പാടവം ഒന്ന വേറെത്തന്നെ ആയിരുന്നു.

## സൂക്ഷ്മതയുടെ നിറകുടം

തന്റെ ബന്ധത്തിൽപെട്ട ഒരു ദീനീ സ്നേഹിയും നാട്ടുകാരണവരും പള്ളി മുതവല്ലിയുമായിരുന്ന ഒരാൾ തന്റെ വീട്ടിനടുത്തുള്ള സ്വന്തം തറവാട്ടിലെ പള്ളി സ്ഥല സൗകര്യം കുറവായതിനാൽ സ്വന്തം ചിലവിൽ പൊളിച്ച് നന്നാക്കിയപ്പോൾ പള്ളിക്ക് കുറെ ഓടുകൾ മറ്റേണ്ടതായി വന്നു. പുതിയ ഓടുകൾ മേഞ്ഞു പണി പൂർത്തിയാക്കി. ശേഷിച്ച ഓടുകൾ പള്ളി പരിസരത്ത് അട്ടി വെച്ചു സൂക്ഷിച്ചു. ഇതിന്നിടയിലാണ് അദ്ദേഹത്തിന്റെ വീട്ട വരാന്തയിലെ കുറെ ഓടുകൾ തെങ്ങിൽനിന്നും കരിക്ക് വീണ് ഉടഞ്ഞത്. ഉടൻതന്നെ ആളെ അയച്ച് പള്ളിയുടെ ബാക്കി വന്ന ഓടുകളിൽനിന്നും ആവശ്യമായവ വരുത്തുകയും വരാന്തയിൽ മേയുകയും ചെയ്തു.

ഈ സംഭവം നാട്ടിൽ കാട്ടുതീ പോലെ പരന്നു. പള്ളിയുടെ ഓട് ഒരിക്കലും വീടിന്ന് ഉപയോഗിക്കാൻ പാടില്ലെന്നും ആയതിനാൽ വരാന്തക്ക് മേഞ്ഞ ഓട് പള്ളിയിലേക്ക് തന്നെ തിരിച്ചു

കൊടുക്കണമെന്നുമുള്ള ബഹളമായി. ഈ വസ്തുത നമ്മുടെ കാരണവരുടെ ചെവിയിലുമെത്തി. തന്റെ സ്വന്തം ചിലവിൽ പള്ളിക്ക് മാററിയ ഓടിന്ന് പകരം പള്ളിയുടെ ആവശ്യമില്ലാത്ത ഓട് സ്വന്തം പുരക്ക് മേഞ്ഞതിൽ ഒരു അപാകതയും കാണാത്ത ആ കാരണവർ നമ്മുടെ സ്വര്യപുരുഷനായ ശൈഖുനായുടെ അടുക്കൽ വന്ന് കാര്യങ്ങളെല്ലാം വിശദമായി ഗ്രഹിപ്പിച്ചു.

വസ്തുതകളെല്ലാം ശ്രവിച്ച ശൈഖുനായുടെ പ്രതികരണം രസാവഹമായിരുന്നു. ''പള്ളിയുടെ ഓടുകൾ പള്ളിക്ക് തന്നെ തിരിച്ചു നൽകുക, കൂടാതെ പള്ളിയുടെഓടുകൾ വീടിന്ന് മേഞ്ഞതിന്ന് ചെറിയ പിഴയും കൊടുക്കുക''

മറുപടി കേട്ട് ''ഇൽമ് ഏറുന്നേടത്തോളം കുട്ടികൾ കേടു വരികയാണ്'' എന്നായിരുന്നു ആ ബന്ധുവായ കാരണവരുടെ പ്രതികരണം. പ്രസ്തുത സംഭവം ശൈഖുനാ പറഞ്ഞ രീതിയിൽതന്നെ അവസാനിപ്പിക്കുകയും ചെയ്തു.

ഒരു ദിവസം ശൈഖുന സാധാരണപോലെ കിതാബ് മുതാലഅ ചെയ്ത് കൈപ്പററ ജുമുഅത്ത് പള്ളിയുടെ പൂമുഖത്തിരിക്കുമ്പോൾ ഒരു വയസ്സായ സ്ത്രീ വന്ന് ഹൗളിൽനിന്നും കുറച്ച് വെള്ളം ഒരു പാത്രത്തിൽ എടുക്കുന്നതായി ശ്രദ്ധയിൽപെട്ടു. ഇത് കണ്ട ശൈഖുനാ എന്ത് ആവശ്യത്തിനാണ് ഹൗളിലെ വെള്ളം എടുക്കുന്നതെന്ന് ആരാഞ്ഞു. ഹൗളിലെ വെള്ളം ''ബർക്കത്തു''ടയ വെള്ളമാണെന്നും ഇത് ഒരാൾ മന്ത്രിക്കാൻ എടുത്തു കൊടുക്കാൻ പറഞ്ഞതാണെന്നുമായിരുന്നു ആ വയസ്സിയുടെ മറുപടി. ഇത് കേട്ട ശൈഖുനാക്ക് ദേഷ്യമാണുണ്ടായത്. ഒരു കാരണവശാലും ഹൗളിലെ വെള്ളം മന്ത്രിക്കാനും മററ് ആവശ്യങ്ങൾക്കും എടുക്കരുതെന്നും എടുത്ത വെള്ളം ഹൗളിലേക്ക്തന്നെ ഒഴിക്കണമെന്നും പറഞ്ഞ് ആ സ്ത്രീ മുക്കിയ വെള്ളം ഹൗളിലേക്ക്തന്നെ ഒഴിപ്പിക്കുകയും ചെയ്തു.

ശൈഖുനായുടെ വീട്ടിൽ ധാരാളം പാൽ കറക്കുന്ന ഒരു ആടും അതിന്ന് ഒരു കുട്ടിയും ഉണ്ടായിരുന്നു. വീട്ടാവശ്യത്തിന്ന് പാൽ കറന്നെടുത്താലും ധാരാളം പാൽ ശേഷിക്കുന്നതിനാൽ ആട്ടിൻകുട്ടി പാൽ കുടിച്ച് വളരെ വേഗം വലുതായി. എങ്കിലും ആ ആട്ടിൻകുട്ടി നിത്യവും തള്ളയുടെ അകിടിൽനിന്ന് പാൽ കുടിക്കുന്നത് ശൈഖുനായുടെ ശ്രദ്ധയിൽ ഉണ്ടായിരുന്നു. വളരെ പെട്ടെന്ന് തള്ളയോളം വലുതായ ആ ആട്ടിൻകുട്ടിയെ വിൽക്കാൻ വീട്ടുകാർ തീരുമാനിച്ചു.

ശൈഖുനാ വീട്ടിലുള്ള അവസരത്തിലായിരുന്നു പ്രസ്തുത ആട്ടിൻ കുട്ടിയെ വാങ്ങാൻ കച്ചവടക്കാരൻ അവിടെ എത്തിയത്. വിൽക്കാൻ തീരുമാനിച്ച വിവരം ശൈഖുനാ അറിഞ്ഞ മാത്രയിൽ ആട്ടിൻകുട്ടിയെ വിൽക്കുന്നത് തടയുകയുണ്ടായി. കാരണം തലേന്നാളും തള്ളയുടെ അകിടിൽനിന്നും പാൽ കുടിക്കുന്നത് അദ്ദേഹം കണ്ടിരുന്നു. പാൽ കുടിക്കുന്ന കുട്ടിയെ തള്ളയിൽനിന്നും പിരിക്കുന്നത് ശരിയല്ലെന്നും ആയതിനാൽ ആട്ടിൻകുട്ടിയെ വിൽക്കരുതെന്നും പറഞ്ഞ് അവരെ മേൽ ഉദ്യമത്തിൽനിന്നും പിൻതിരിപ്പിക്കുകയും ചെയ്തു.

ശൈഖുനായുടെ മഹല്ലിൽ മുഅദ്ദിൻ, പള്ളിയിൽ വിളക്ക് കൊളുത്തൽ, റബീഉൽഅവ്വൽ മൗലിദ്, നേർച്ച എന്നിങ്ങനെ വിവിധ ഇനങ്ങൾക്കായി അവരുടെ പിതാക്കന്മാർ വഖഫ് സ്വത്തുക്കൾ നിക്ഷേപിച്ചിട്ടുണ്ട്. പരമ്പരാഗതമായി ഇതിന്റെ കൈകാര്യങ്ങൾ നിർവ്വഹിക്കണം എന്നതാണ് വഖഫ് ആധാരത്തിലെ വ്യവസ്ഥ. തലമുറകൾ മാറിമാറി ഒരു വേള ശൈഖുനായുടെ ജ്യേഷ്ഠപുത്രന്റെ കയ്യിലുമെത്തി. മത നിഷ്ഠയും ദീനീ സ്നേഹിയുമായ അദ്ദേഹം വഖഫ് സ്ഥലങ്ങളിൽ നഷ്ടപ്പെട്ടുപോയ തെങ്ങുകൾക്ക് പകരം തെങ്ങിൻ തൈകൾ നട്ട് പിടിപ്പിക്കുകയും നനക്കുന്നതിനായി ജോലിക്കാരെ നിയമിക്കുകയും ചെയ്തു. ജോലിക്കാർ വെള്ളം മുക്കാൻ സൗകര്യപ്പെടും എന്ന ധാരണയിൽ വഖഫ് പറമ്പിനടുത്തുള്ള കൈപ്പററ ജുമുഅത്ത് പള്ളിയുടെ ഹൗളിൽ ആദ്യം വെള്ളം നിറക്കുകയും ശേഷം അതിൽനിന്നും വെള്ളം എടുത്ത് തൈകൾ നനക്കാൻ തുടങ്ങുകയും ചെയ്തു. ഇത് തുടർന്ന് കൊണ്ടിരിക്കെ ശൈഖുനാ ആ വഴിക്ക് വന്നു. സുസ്മേരവദനായി സംസാരിക്കാറുള്ള ശൈഖുന ഗൗരവ സ്വരത്തിൽ പറഞ്ഞു. ''എന്ത് വൃത്തികേടാണെടാ നീ പ്രവർത്തിക്കുന്നത്. നിസ്കരിക്കുന്നവർക്ക് വുളു ചെയ്യാൻ തയ്യാർ ചെയ്ത വെള്ളമല്ലെ ഇത്?''

ശൈഖുനായുടെ ഭാവ മാററവും സിംഹഗർജ്ജനവും കേട്ട തൊഴിലാളി ഇടറുന്ന കണ്ഠത്തോടെ പതുക്കെ പറഞ്ഞു. ''ഞാൻ ഹൗളിൽ ആദ്യം വെള്ളം നിറച്ച് വെച്ചാണ് നനക്കാനായി മുക്കിയത്'' പുഞ്ചിരിയോടെ ശൈഖുനാ തുടർന്നു ''ഹൗളിലെ വെള്ളത്തിലേക്ക് മററ് വെള്ളം ഒഴിച്ചാൽ അതിന്റെ വിധി വ്യത്യാസപ്പെടും എന്ന് നിനക്കറിയില്ലേ?''

റേഡിയോവിലൂടെ നിത്യ വാർത്തകളും, ഇലക്ഷൻ അറിയിപ്പുകളും ശ്രവിക്കുന്നതിൽ ശൈഖുനാക്ക് താൽപ്പര്യമുണ്ടായിരുന്നു. ഒരിക്കൽ കൈപ്പററ ജുമുഅത്ത് പള്ളിയിൽ ഇരുന്ന് ശൈഖുനാ കിതാബുകളോ മുതാലഅ ചെയ്തുകൊണ്ടിരിക്കുമ്പോൾ റേഡിയോവിലൂടെയുള്ള പന്ത്കളി വിവരണം കേൾക്കാൻ കുറെ പേർ പള്ളി പരിസരത്തുള്ള കടയിൽ ഒരുമിച്ചുകൂടി. ദൃക്സാക്ഷി വിവരണം കേട്ടുള്ള ആഹ്ലാദ പ്രകടനത്തിനിടയിൽ പല ശബ്ദങ്ങളും പ്രവർത്തനങ്ങളും അവരിൽ പ്രകടമായി. ഇത് കണ്ട ശൈഖുന അവിടെ നടക്കുന്നതെന്താണെന്ന് ചോദിച്ചറിയുകയും റേഡിയോവിലൂടെയുള്ള ദൃക്സാക്ഷി വിവരണം കേട്ടാണ് ഇത്യാദി പ്രകടനങ്ങൾ അവരിൽനിന്നും വരുന്നതെന്നറിഞ്ഞപ്പോൾ മറുപടി പറയപ്പെട്ടു. ''പന്ത്കളി നിഷിദ്ധമായത്പോലെ തന്നെ അത് കേൾക്കുന്നതും നിഷിദ്ധമാണ്''

## പുത്തനാശയക്കാരോട് കടുത്ത വിരോധം......

സാദാത്തുക്കളെയും, ആലിമീങ്ങളെയും, മുതഅല്ലിമീങ്ങളെയും അതിരററ് സ്നേഹിക്കുന്നതോടെ സുന്നത്ത് ജമാഅത്തിന്റെ എതിരാളികളോട് കടുത്ത വിദ്വേഷവും അവരിൽ കാണാമായിരുന്നു. സ്വദേശത്തെ പള്ളിയിൽ ഏത് വിദേശി വന്നാലും അവരെ സൽക്കരിച്ച് വീട്ടിൽ കൊണ്ടുപോയി ഭക്ഷണം നൽകാറുള്ള ശൈഖുന ഒരിക്കൽ അവിടത്തെ ശിഷ്യനായിരുന്ന ''ചേകന്നൂർ'' വന്നപ്പോൾ സംസാരിക്കാൻപോലും വിസമ്മതിക്കുകയുണ്ടായി.

ഉസ്താദ് ബീരാൻകുട്ടി മുസ്ലിയാരെ നേരിൽ കാണുവാനും എന്തെങ്കിലും കാര്യങ്ങൾ ധരിപ്പിക്കാനുമായി ചേകന്നൂർ ഒരിക്കൽ കൈപ്പററ ജുമുഅത്ത് പള്ളിയിൽ വന്നു. ജോലി സ്ഥലത്തു നിന്നും നാട്ടിൽ വന്നാൽ ഭക്ഷണത്തിന്ന് മാത്രമെ ശൈഖുനാ വീട്ടിൽ പോവാറുണ്ടായിരുന്നുള്ളൂ. ശേഷിച്ച സമയം മുഴുക്കെ പള്ളിയിൽ കിതാബ് നോക്കി ചിലവഴിക്കാറാണ് പതിവ്. മുതാലഅയിൽ മുഴുകിയിരുന്ന ശൈഖുനായുടെ അടുത്തേക്ക് നീങ്ങി ചേകന്നൂർ സലാം പറഞ്ഞു. ഈ സംഭത്തിന് ദൃക്സാക്ഷികളായ പലരും ഇന്നും ജീവിച്ചിരിപ്പുണ്ടെങ്കിലും സലാം മടക്കിയതായി ആർക്കും അറിയില്ല. ഒരാൾ തന്നെ സമീപിച്ചിട്ടുണ്ട് എന്ന ഭാവമേ കാണിക്കാതെ ശൈഖുനാ അവിടുത്തെ ജോലിയിൽ തുടർന്നു. ഇതിനിട

ക്ക് ദർസിലെ മുതഅല്ലിമീങ്ങൾ അദ്ദേഹവുമായി സംസാരിച്ച പ്പോൾ അവരെ അതിൽനിന്നും തടയുകയും ചെയ്തു.

ഏത് ചെറിയവനായാലും സ്നേഹത്തോടും കാരുണ്യത്തോടും കൂടി സ്വീകരിക്കുന്ന ശൈഖുന ഉച്ച ഭക്ഷണത്തിന്റെ സമയം ആയിട്ടുപോലും ചേകന്നൂരിനെ തിരിഞ്ഞു നോക്കാതെ വീട്ടിലേക്ക് പോവുകയാണുണ്ടായത്. ഇത് കണ്ട ചേകന്നൂർ ഇടിവെട്ടേററ പോലെ സ്തബ്ധനായി മണിക്കൂറുകളോളം അതേ നിൽപിൽതന്നെ നിന്ന് മടങ്ങിപ്പോവുകയും ചെയ്തു. അന്ന് അദ്ദേഹം സുന്നത്ത് ജമാഅത്തിന്റെ ആശയത്തിൽനിന്നും വ്യതിചലിച്ച് മുജാഹിദ് ആശയം സ്വീകരിച്ചിരുന്നു.

## കാര്യങ്ങൾ ഉൾക്കൊണ്ട തമാശ

ബഹു: എ. പി. മുഹമ്മദലി മുസ്ലിയാർ (നെല്ലിക്കുത്ത്) ശൈഖുനായിൽനിന്നും നേരിട്ട് അനുഭവപ്പെട്ട ചില കാര്യങ്ങൾ വിശദീകരിച്ച കൂട്ടത്തിൽ പറഞ്ഞു. ഞാൻ ബീരാൻകുട്ടി മുസ്ലിയാരെ സമീപിച്ച് (തമാം) (കമാൽ) എന്നീ രണ്ട് പദങ്ങൾ തമ്മിലുള്ള വ്യത്യാസത്തെ സംബന്ധിച്ച് ചോദിച്ചു. മറുപടിയായി അവിടന്ന് അരുളി. ''നാം വല്ല വസ്തുക്കളും അളക്കുമ്പോൾ അളവു പാത്രത്തിൽ ഉൾക്കൊള്ളാൻ കഴിയാത്ത വിധം കുമ്പിച്ചു നിർത്തിയാൽ കമാൽ എന്നും സമമായി നിർത്തി അൽപവുംകൂടി ഉൾക്കൊള്ളാൻ സാധ്യമെങ്കിൽ തമാം എന്നും പറയും. തുടർന്ന് അവിടന്ന് തമാശ രൂപത്തിൽ കുറേ കാര്യങ്ങൾ പറഞ്ഞു.

ഒരേ വഴിക്ക് പോവേണ്ട രണ്ട് മൗലവിമാർ ഒരുമിച്ച് നടന്നു പോവുമ്പോൾ അവരിൽ ഒരാൾ അൽപം മുമ്പിലേക്ക് ധൃതിയിൽ നടന്നു. ഇത് കണ്ട മറേറയാൾ നിൽക്കു നിൽക്കു എന്നർത്ഥം വരുന്ന (ഖും. ഖും.) എന്ന അറബി വാക്ക് പറഞ്ഞു. പിന്നിലുള്ളവൻ മുമ്പിൽ നടക്കുന്നവനോട് തന്നെ പ്രതീക്ഷിക്കുക എന്ന ഉദ്ദേശത്തിലാണ് ഖും എന്ന് പറഞ്ഞതെങ്കിലും ഇരിക്കുന്നവനോട് എഴുന്നേൽക്കു എന്ന് പറയാൻ ഉപയോഗിക്കുന്ന വാക്കാണ് അദ്ദേഹം പറഞ്ഞത്. ഇതിൽനിന്നും ഒരേ അർത്ഥത്തിലുള്ള (ഖും. ഖിഫ്) എന്നീ രണ്ട് പദങ്ങളുടെ ഭിന്നത നമുക്ക് ഗ്രഹിക്കാം..

അൽ അസ്ഹർ യൂനിവേഴ്സിററിയിലെ ഒരു ഉദ്യോഗസ്ഥനെ സന്ദർശിക്കാനായി മറെറാരാൾ ആഗതനായി. സന്ദർശി

ക്കാൻ വന്ന അഥിതിയെ കണ്ട മാത്രയിൽ ഉദ്യോഗസ്ഥൻ പറഞ്ഞു. (ഉഖ്ഉദ്) ഇരിക്കുക. ഉദ്ദേശ്യം മനസ്സിലായി എങ്കിലും അഥിതി ഇരിക്കാൻ തയ്യാറായില്ല. ഇരിക്കാതിരിക്കാനുള്ള കാരണം തിരക്കി യപ്പോൾ അഥിതിയുടെ മറുപടി നടന്ന് വരുന്നഎന്നോട് പറയേണ്ട വാക്ക് (ഇജ്‌ലിസ്) എന്നാണെന്നും മറിച്ച് കിടക്കുന്നവനോട് (എഴുന്നേററിരിക്കുക) എന്നതിന്ന് ഉപയോഗിക്കുന്ന പദമാണ് നി ങ്ങൾ ഉപയോഗിച്ചത് എന്നുമായിരുന്നു. ഇതിൽനിന്നും (ഇജ്‌ലി സ് ഉഖ്ഉദ്) എന്നീ രണ്ട് പദങ്ങൾ തമ്മിലുള്ള വ്യത്യാസം നമുക്ക് മനസ്സിലാക്കാം.

തമാശയായാലും അല്ലാതെയായാലും ശ്രവിക്കുന്നവർക്ക് പല തത്വങ്ങളും ഉൾക്കൊള്ളാൻ പര്യാപ്തമായിരുന്നു മഹാനവർകളുടെ ഇത്യാതി സംസാരം. ഏകദേശം തൊണ്ണൂററിമൂന്ന് വർഷത്തോളം താൻ ജീവിച്ചു എങ്കിൽ ദീനീ വിജ്ഞാനം അഭ്യസിക്കുന്നതിലും ദീനീ പ്ര ബോധനത്തിലും ഗ്രന്ഥ രചനയിലും ചിലവിട്ടതല്ലാത്ത നിമിഷ ങ്ങൾ വളരെ തുച്ഛമാണ്. തന്റെ ജീവിത ചരിത്രം പരിശോധിക്കു മ്പോൾ അവിടത്തെ ഓരോ പ്രവർത്തനങ്ങൾക്കും പ്രത്യേകം അടുക്കും ചിട്ടയും ദർശിക്കാൻ കഴിയും. ജോലി ചെയ്തു കിട്ടുന്ന തുച്ഛമായ വേത നം മൂന്ന് ഭാഗമായി വീതിക്കുകയും ഒരു ഭാഗം വീട്ടാവശ്യത്തിന്നാ യി മകനെ ഏൽപിക്കുകയും ഒരുഭാഗം സ്വന്താവശ്യങ്ങൾക്ക് സൂക്ഷി ക്കുകയും ഒരുഭാഗം അഗതി നിർധന മുതഅല്ലിം വിഭാഗത്തിന്ന് രഹ സ്യമായി ധർമ്മം നൽകുകയുമായിരുന്നു പതിവ്. വേതനം കിട്ടു ന്ന കാലങ്ങളിൽ ആരുടെയും പാരിതോഷികങ്ങൾ സ്വീകരിച്ചിരു ന്നില്ല. ശമ്പളം നിശ്ചയിച്ച ജോലിയിൽ പ്രവേശിക്കുകയോ ശമ്പ ളം കാരണമായി ജോലിയിൽനിന്ന് പിരിയുകയൊ തന്റെ ജീവി തത്തിൽ ഉണ്ടായിട്ടില്ല.

ഹഖ് മാത്രം പറയുക, നല്ലത് മാത്രം പ്രവർത്തിക്കുക, അല്ലാഹു വിനെ മാത്രം ഭയപ്പെടുക, പണത്തിന് പിന്നിൽ പതറാതിരിക്കുക ശൈഖുനായുടെ ഉപദേശമായിരുന്നു.

അല്ലാഹു അവരെയും നമ്മെയും അവന്റെ സ്വർഗ്ഗത്തിൽ ഒരു മിച്ചുകൂട്ടട്ടെ, ആമീൻ.

(പ്രസിദ്ധീകരണ ബ്യൂറോ)



# ഒരു സ്മൃതി ഗീതം

ജലാൽ നെല്ലിക്കുഴി
വിദ്യാർത്ഥി എസ്. എസ്. എ. സി.
കാരന്തൂർ.

മറഞ്ഞു മണ്ണിൽ മഹത് പ്രതീകം മലനാടിൻ മിഴി പൊഴിഞ്ഞു
മലയാളത്തിൻ മധുമലരിൻ മകുടം മങ്ങിപ്പൊലിഞ്ഞു
മഹത്വമതിൻ മറയലിലായ് മഥിച്ചു വിങ്ങിക്കരഞ്ഞു
മഹിമപ്പൂക്കനി ശൈഖുനാ ''കൈപ്പറ്റ'' നമ്മെ പിരിഞ്ഞു
മലരമ്പക്കനി ജ്വലിച്ചു നാടിൻ ഹൃത്തടമായുദിച്ചു!
മനുജമനം തുടിച്ചു വിശിഷ്യായതിനായ് ഘോഷിച്ചു!!
മദ്ഹുകളെ പരത്തിടുവാൻ തുനിയുന്നില്ലാ കുറച്ച്
മനമരുളുന്നതിലായ് മാത്രം ഒതുങ്ങിടുന്നു തികച്ചും
പ്രകൃതിയതിൻ മധുരഹരം മുഴവനത്തും കനിഞ്ഞ
പ്രസിദ്ധമതാം കുലം 'ഉമ്മിണിക്കടവിങ്കലിൽ' വിരിഞ്ഞ
പ്രഭ മധുരസ്സുരള പരം വിരിച്ചു വിണ്ണിലുയർന്ന
പ്രഭുല്ല ജ്യോതിസ്സുകളഖിലം പിറന്ന മണ്ണിൽ തെളിഞ്ഞ
പൂകളധികം ചൊരിഞ്ഞു ദീനിൻ യശസുയർത്താൻ തുനിഞ്ഞ
പുലരൊളിവാൽ തിളങ്ങിയനുദിനം പ്രതിയായുയർന്ന
പുതുകുസുമപ്പുരിമളവും വിതറി വിശ്വം വിടർന്ന
പുളകിതമായ് മധുശലഭം മധു മധുരം നുണഞ്ഞ
നിറയെ ശിഷ്യ ഗണങ്ങളെ വാർത്തെടുത്തു ധന്യം വരിച്ച
നിറകുടംപോൽ നിറഞ്ഞ ജ്ഞാനം അവർക്കായി വിരിയിച്ച
നിലച്ചിടാതങ്ങോട്ടൊഴുകാനായ് പലരും കൊതിച്ച
നിത്യ ചൈതന്യം കണക്കെ വിളങ്ങി ദീനെ തുണച്ച
അനുഗ്രഹങ്ങൾ തേടിപ്പലരും അവിടേക്കായിത്തിരിച്ച
അണു വിട നേർ പാത വിടാതവരെക്കണ്ടു പകച്ച
അനുദിനവും കഴിഞ്ഞിടുവാനവരു മായിട്ടുറച്ച
അമിത പ്രിയം ജനമഖിലം സാഫല്യത്താൽ മദിച്ച
സകല കലാ വിഭവങ്ങൾ സ്വായത്തമാക്കാൻ ശ്രമിച്ച
സകലത്തിനും ശ്രമഫലമായ് വിജയലാഭം ലഭിച്ച
സദയം ക്ഷമാ സ്വരത്തിൽ കാതൽ പ്രശ്നങ്ങൾ പരിഹരിച്ച

സമകാലികർ പലരും മാതൃക തുടർന്നിടുവാൻ കൊതിച്ച
വിവിധ യദ്ധ്യാപനങ്ങൾക്കതകുന്നതിന് വഴി തെളിച്ച
വിലമതിക്കാൻ കഴിവതില്ലാ ത്തനവധി ഗ്രന്ഥം രചിച്ച
വികലമാക്കാൻ ശ്രമിച്ച പുത്തൻ വാദികളെ തളച്ച
വിനയം മാത്രം കൈമുതലായ് ജീവിതം നിത്യം നയിച്ച
മഹൽ വ്യക്തിത്വം! വന്ദ്യ ശൈഖുനാ 'കൈപ്പററയെ' സ്മരിക്കാം
മഹത് ജീവിതം അവലംബമാക്കിയിനിനാൾ കഴിക്കാം
മറന്നിടുവാൻ കഴിവതില്ലാ സ്മരിച്ച ദുഃഖം മറക്കാം
മഗ്ഫിറത്തിന്നും റഹ്മത്തിന്നും ദുആ ഇരക്കാം.

★

## മർഹൂം കൈപ്പററ
(രീതി പനിനീരിൻ മണമുള്ളോളെ!)

വി. പി. ബഷീർ, മൂന്നിയൂർ
ഹിദായത്തുത്ത്വലബാ വിദ്യാർത്ഥി

മലനാട്ടിൻ മരതകം പൊലിഞ്ഞ്
വിജ്ഞാന പ്രഭ മൺമറഞ്ഞ്
മലയാള കൺമണിയായ മർഹൂം കൈപ്പററ
നമ്മെ- വിട്ട് പിരിഞ്ഞല്ലോ. (മല...)
വിജ്ഞാന മധു മോന്തിക്കടിക്കും
എന്നും-വിദ്യാ മണ്ഡലത്തിൽ പ്രശോഭിക്കും 2
എങ്ങും നിറഞ്ഞുള്ള ശൈഖുനാ
മാനവർക്ക തണലേകുന്ന തുണാ 2
പാരിലാകെ ആ മഹാൻെറ മരണ വാർത്ത ഉയർന്ന
ദുഃഖക്കടലാത്തിരമ്പി ശോകഛായ പരന്ന് 2 (മല...)
കേരം നിറഞ്ഞൊരു കാനനം
കട-ലുണ്ടിപ്പുഴ തൻെറ ഗമനം
ചാരുത ചാർത്തുന്ന മോഹനം
മേകും-കൈപ്പററയിലന്ത്യ ശയനം 2
പൂർവ്വ തറവാട് ഉമ്മിണിക്കടവത്തെന്നെ
പാരിലൊളി വീശും ദേഹം ജന്മമെടുത്തന്നെ 2 (മല...)
ദേഹ വിയോഗമോർത്ത് വിങ്ങി
അശ്രു-സാഗരമായി ആദേശം മുങ്ങി 2
പണ്ഡിതർ പാമരർ തിങ്ങി
വന്ദ്യർ-ആറടി മണ്ണിലേക്ക് നീങ്ങി 2
ഖബർ സ്വർഗ്ഗ പൂങ്കാവനം ആക്കണം നീ നാഥാ- 2
എന്നുമെന്നും കരുണയാൽ നിറക്കണമേ നാഥാ (മല...)



# ഓർത്തു നോക്ക്

അബൂബിൻത്

ദുഃഖക്കയത്തിലേക്കാഴ്ത്തിയിന്നാടിനെ
ദൂരെ മറഞ്ഞതൊന്നോർത്തു നോക്ക്
വിജ്ഞാന കേദാരം വിശ്വ വിഖ്യാതനാം
'കൈപ്പററ' നമ്മെ കൈവിട്ടതോർക്ക്
വിജ്ഞാന ദാഹിയു മജ്ഞനും പാമര
നായോനും സന്നിധാനത്തിലേക്ക്
വിസ്തരിച്ചെല്ലാം ഗ്രഹിച്ചതിനാലെ
വിശുദ്ധിയോടല്ലോ തിരിച്ചുപോക്ക്
കുഞ്ഞുങ്ങളോടുരക്കുന്ന കനിവായി
ട്ടിമ്പമോടെപ്പൊഴുമൊററവാക്ക്
അജ്ഞതയാകും തമസ്സിനെ താണ്ടുവാൻ
വിജ്ഞാനമാം ഉഷസ്സേന്ന തീക്ക്
സർവ്വജ്ഞനെന്നുള്ളിലൊട്ടും നിനക്കൊല്ല
'തൗബ'യാലുള്ളം കഴുകിവെക്ക്
സന്ദേഹമേശാതഖിലവും നന്നായ്
ഗ്രഹിക്കണം നേരം കരുതിവെക്ക്
സ്ഥാനം കൊതിക്കില്ലൊരിക്കലും തൻനാമം
വാഴ്ത്തരുതെന്നുരക്കുന്ന വാക്ക്
ശ്രേഷ്ഠതയൂറും വചനം ശ്രവിക്കുന്നോർ
ക്കേററവുമാശ്ചര്യമായതോർക്ക്
ക്രോധമമിതമായുള്ളത്തിൽ ചേരുന്ന
മോദ മോഹാദികളില്ലിവർക്ക്
മോക്ഷ മാർഗ്ഗത്തിനായല്ലും പകലും
ഗ്രഹിക്കുംതാൻ ദീനിൻ വിധി വിലക്ക്
ഏകണം നാഥാ കരുണ കടാക്ഷം
പരലോകം നന്നാക്കണം അവർക്ക്
ഏറിയ പാപങ്ങൾ ചെയ്യുള്ള ഞങ്ങൾക്കും
കാട്ടണം നിൻദീപം നേർ വഴിക്ക്.



مرثيــة الاستاذ الشيــخ بيران كتــى المرحــوم الراحـــل الى رحمـــة ربــه الكريــم

اكرم الله مثواه وجعل فراديس الجنان مأواه

رثاه بها ابو محمّد المدعوّ باوا مسليار الويلتورى

أَلاَ إِنَّمَا الدُّنْيَا سَرَابُ الْهَوَاجِرِ
يُخَيِّلُ لِلظَّمْآنِ مَاءً بِخَاطِرِ

وَلٰكِنَّهَا فِي فَخْرِهَا لاَ يَدُومُ لاَ
يَمُدُّ إِلَيْهَا العَيْنَ أَهْلُ البَصَائِرِ

وَمَنْ قَامَ فِيهَا بِالْبَقَاءِ وَأَيُّهُمْ
نَجَى مِنْ يَدَيْ مَوْتٍ وَتَقْدِيرِ قَاهِرِ

وَأَيْنَ المُلُوكُ القَاهِرُونَ وَحَاكِمٌ
وَمَنْ فَاقَ مَدْحاً مِنْ عَلِيمٍ وَمَاهِرِ

وَكَمْ تَرَكُوا مِنْ جَنَّةٍ وَالعُيُونِ وَالْ
مَقَامِ الكَرِيمِ وَالقُصُورِ القَوَاخِرِ

وَلَوْ كَانَ فِي الدُّنْيَا بَقَاءٌ لِوَاحِدٍ
بِهَا دَامَ خَيْرُ الْخَلْقِ نُورُ الضَّمَائِرِ

وَلٰكِنَّ مَوْتَ الصَّالِحِينَ بَلِيَّةٌ
تُدَهِّشُ قَلْبَ الخَائِفِينَ وَذَاكِرِ

فأوجع كلّ المؤمنين فراقُ مَنْ
غدا ملجأً للقوم في كلّ داهرِ
عليمٌ وقورٌ ناصحٌ متبحّرٌ
وقد أُوتيَ الحِكمات فيضانَ قادرِ
لبيبٌ نجيبٌ عابدٌ متجنّبٌ
مِنَ الزيّ مالا يُرتَضى عند حاشرِ
تقيٌّ وجيهٌ اذ نقيٌّ وكارهٌ
صداريةً في محفلٍ والمنابرِ
إلى الله أوّابٌ عليه مُوكّلٌ
مُوفّقُ أعمالٍ مُطيعُ الاوامرِ
لهُ طولُ باعٍ في الفُنُونِ مُحقّقاً
ومِنْ أجلِ ذا أضحى ملاذَ الملائرِ
غنيٌّ عنِ الاغيارِ عالي القبيلةِ
فوالدهُ والي البلادِ العوامرِ
فما أحسنَ الدنيا ودِيناً وإمرةً
إذا كُنّ في شخصٍ معَ اللُبّ حاضرِ
نشا مِنْ صِباهُ في التعلّمِ لابِساً
دِثارَ التُقى للهِ لا بالمناكرِ
أطالَ لنيلِ الفوزِ جُهداً بعطشِه
ففاقَ على غيرٍ وجُلّ مُعاصرِ

تلمّذ لإعلام أهل البراعة
شموس الهدى في العلما كالمنائر
زهور العلوم قد تروّى بشهدهم
فجازو إذا عدّو إلى فوق عاشر
فاحرز قصبات العلا في سباقه
بتحقيق علم الباطن والظواهر
وفي فن جغرافية كان ماهرا
كذالك منقول ومعقول ناظر
وكم من لغات فاق فيها فقيهنا
يكلّم مع أهل اللسان المغاير
وكان بيوم راكبا في القطار إذ
رآه من الاشرار طلاب فاجر
وكانوا به في السخر حالة ظنّهم
لسانهم للشيخ ليس بظاهر
ولكن أجيبوا في لغات كلامهم
جوابا نصوحا فيه وعظ الاصاغر
له من تصانيف كبار كثيرة
كورقات رسل الله أهل البشائر
رسالة تنبيه كذاك وظيفة
براهين ميقات بجيب الدوائر

وَالتَّفَ شَتَّى مِنْ فَوائِدَ اِنَّها
تُفِيدُ لِطُلَّابٍ وَاَهْلِ البَصائِرِ
وَكانَ غَزالِيَّ الزَّمانِ بِجُمْلَةٍ
وَرَمْلِيَّهُ فِقْهًا طَهُورَ السَّرائِرِ
قَضَى عُمْرَهُ كُلًّا بِعِلْمٍ فَقَدْ حَظِي
بِتَوْفِيقِ تَعْلِيمٍ مِن الحظّ وافِرِ
فَياحَبَّذا نُورُالْلالَه ونِعْمَ مَا
بِقَلْبِ الفَقِيهِ مِنْ نَفِيسِ الذَّخائِرِ
وَيَعْلَمُ رَبِّي حَيْثُ يَجْعَلُ عِلْمَهُ
وَراثَةَ رُسْلِ اللهِ سِيمَا الاكابِرِ
وَقَدْ حَجَّ بَيْتَ اللهِ زارَنَبِيَّهُ
مُحَمَّدَن المُخْتارِ مَلْجَأَ حائِرِ
فَاَوْصافُهُ الحُسْنَي الَّتِي فِيه رُكِّبَتْ
فَاَغْنَيْنَ عَنْ اِسْمائِهِ كُلَّ شاعِرِ
فَلمَّا قَضَي عُمْرًا وقَدْ عاشَ لَيِّنًا (٩١)
اَتاهُ مِنَ الامْلاكِ داعٍ لِشاكِرِ
١ ٤ ٠ ٨

---

تَصادَفَهُ اَهْلُ السَّلامِ بِرَحْمَةٍ
يَقُولُونَ لاَ تَحْزَنْ وابْشِرْ وَبَاهِرِ
فَلَبَّى لاَعْلِيْ رُفَقَاءٍ وَكلُّنا
لَهُ ثُمَّ رُجْعانا اِلَيْهِ بِآخِرِ

١٧
اَتوْهُ بيزِيٍ مِنْ جُمٰاديٰ اخِيرَةٍ
فَيُدْخِلُهُ في جَنَّةٍ خَيرُ غَافِرِ
وَسٰالَ اِلَيْهِ النَّاسْ حِينَ بَلاٰغِهِمْ
بَلاٰءٌ بِمَوْتٍ مِنْ رُكُوبٍ وَسٰائِرِ
فَصَبْرًا ايٰا اهْلَ الفَقِيهِ فَرَبُّهُ
لهُ مِنْكُمْ خَيرٌ وَاقْرَبُ نٰاصِرِ
وَلسْنا بِهٰذي الدَّارِ دَوْماً بِثابِتٍ
نَعِيشُ بِها في حٰالِ شَخْصٍ مُسافِرِ
جَزاكُمْ اُجُورًا في المُصِيبات اِنَّهُ
لَبَشَّرَ في القُرْآنِ اَجْرً لِصابِرِ
فَيَجْمَعُنا في حِزْبِهِ في جَنانِهِ
مَعَ المُصْطَفي وَالصَّالِحِينَ الازاهِرِ
وَابْدِلْهُ خَيرَ الدَّارِ وَالاهْلِ زَلَّةً
تُجٰاوِزُ في الحَسَناتِ ضاعِفْ وَآجِرِ
تُصَلِّيْ عَلٰى طَهٰ وآلٍ بِمُدَّةِ
خِتامُ كلاٰمِ النَّاظِمِينَ وَنٰاشِرِ

# അൽ - വറഖാത്ത്

ശൈഖുനാ കൈപ്പററ ബീരാൻകുട്ടി മുസ്ലിയാർ രചിച്ചതും ഖുർആനിലെ 25 പ്രവാചകൻമാരെക്കുറിച്ചുള്ള അതിസൂക്ഷ്മങ്ങളായ നിരവധി വിവരങ്ങൾ ഉൾക്കൊള്ളുന്നതുമായ അൽ-വറഖാത്ത് എന്ന അറബി ഗ്രന്ഥത്തിൻെറ പരിഷ്ക്കരിച്ച രണ്ടാം പതിപ്പ് ഏതാനും കോപ്പികൾകൂടി സ്റേറാക്കുണ്ട്.

വില: 12 രൂപ

(പോസ്റ്റേജ് സൗജന്യം)

പണമയക്കേണ്ട വിലാസം

സെക്രട്ടറി
ഹിദായത്തുത്ത്വലബ: മദ്രസാ കമ്മിററി
കൈപ്പററ-മററത്തൂർ (P. O.)
676 528, മലപ്പുറം ജില്ല.